# പരിശുദ്ധ ഖുർആൻ പരിഭാഷ

ترجمة معاني القرآن الكريم باللغة المالايالامية

പരിഭാഷകർ:
ചെറിയമുണ്ടം അബ്ദുൽ ഹമീദ് മദനി,
കുഞ്ഞി മുഹമ്മദ് പറപ്പൂര്

മുഖവുര:
മൗലാനാ വഹീദുദ്ദീൻ ഖാൻ

GOODWORD BOOKS

# ഉള്ളടക്കം

## ആമുഖം

ക്വുർആൻ ദൈവത്തിന്റെ പുസ്തകം. അത് അവതര ണാരംഭം മുതൽ എക്കാലത്തേക്കും അന്യൂനമായി സൂക്ഷി ക്കപ്പെട്ടിരിക്കുന്നു. മൂലഭാഷ അറബിയാണെങ്കിലും ആ ഭാഷ യിൽ പരിജ്ഞാനമില്ലാത്തവർക്ക് അവരവരുടെ ഭാഷയി ലുള്ള വിവർത്തനം പ്രശംസനീയം തന്നെ.

മൂല ഭാഷയിലുള്ള ക്വുർആനിന്ന് പകരം മറ്റൊന്നില്ലെന്ന് തീർച്ച. എങ്കിലും പരിഭാഷകൾ അറബ് ജനതക്കപ്പുറം ദൂര ദിക്കുകളിലുള്ള മനുഷ്യവർഗ്ഗത്തിന് ദിവ്യവെളിച്ചം പ്രദാനം ചെയ്യുന്നതിൽ അനൽപ്പമായ പങ്ക് വഹിക്കുന്നു.

ക്വുർആനിന്റെ ഭാഷ അറബിയാണ്. പക്ഷെ ശരിപ ഞ്ഞാൽ, അത് പ്രകൃതിയുടെ ഭാഷ. അതുവഴിയാണ് ദൈവം സൃഷ്ടിപ്പിന്റെ നേരം സർവ്വമനുഷ്യരോടും നേർക്കുനേർ സംവദിച്ചത്. മാനവരാശിക്കു ലഭിച്ച ഈ വഴി വെളിച്ചം അവരുടെയെല്ലാം ബോധത്തിലെ നിത്യ സാന്നി ദ്ധ്യമാണ്. അതുകൊണ്ടാണ് ക്വുർആൻ സർവ്വർക്കും സംവേദനക്ഷമവും സുഗ്രാഹ്യവുമാകുന്നത്. ചിലർക്ക് സുബോധത്തിലും വേറെ ചിലർക്ക് അവബോധത്തിലും. ഈ സത്യം ക്വുർആൻ ഇങ്ങിനെ പരാമർശിക്കു ന്നു."ജ്ഞാനം സിദ്ധിച്ചവരുടെ ഹൃദയങ്ങളിൽ അത് സുതാ ര്യമായ പ്രമാണങ്ങളാണ്. നമ്മുടെ പ്രമാണങ്ങളെ തള്ളി ക്കളയുന്നത് അക്രമികൾ മാത്രം."

അതായത് മനുഷ്യന്റെ ബോധതലത്തോട് ക്വുർആൻ വിശദീകരിക്കുന്ന ഈ ദൈവിക സത്യം അവരുടെ ഉപ ബോധതലത്തിൽ മുമ്പേ ഉള്ളത്. അത് അവന്റെ സ്വത്വ ത്തോട് ചേർന്നു നിൽക്കുന്നത്. അതിന്റെ വചനാവി ഷ്കാരം മാത്രമാണ് അവർക്കുമുമ്പിൽ ഇപ്പോൾ അനാവ്യ

തമായത്. ക്വുർആൻ പറഞ്ഞു തരുന്നു പിൻ തലമുറ കളെല്ലാം ആദ്യമേ ജനിച്ചവർ, അതായത് ആദമിന്റെ സൃഷ്ടിപ്പിനോടൊപ്പം. അന്നേരം ദൈവം സർവ്വ മനുഷ്യാത്മക്കളോടും നേരെ ചൊവ്വേ സംവദിച്ചു. ഈ സംഭവം ക്വുർആൻ ഇങ്ങിനെ വിശദീകരിക്കുന്നു.

നിന്റെ രക്ഷിതാവ് ആദം സന്തതികളിൽ നിന്ന്, അവരുടെ ശ്രേണിയിൽ നിന്ന്, അവരുടെ സന്താനങ്ങളെ പുറത്ത് കൊണ്ട് വരികയും, അവരുടെ കാര്യത്തിൽ അവരെ തന്നെ അവൻ സാക്ഷി നിർത്തുകയും ചെയ്ത സന്ദർഭം ഓർക്കുക. അവൻ ചോദിച്ചു: “ഞാൻ അല്ലയോ നിങ്ങളുടെ രക്ഷിതാവ്? അവർ മറുപടി പറഞ്ഞു: അതേ, ഞങ്ങൾ സാക്ഷ്യപ്പെടുത്തുന്നു നീയാണ്”. അല്ലെങ്കിൽ ഉയർത്തെഴുന്നേൽപ്പുനാളില് നിങ്ങൾ പറയും “ഇതിനെ കുറിച്ച് ഞങ്ങൾ അജ്ഞരായിരുന്നു” (7:172)

ദൈവവും മനുഷ്യനും തമ്മിലുള്ള സംഭാഷണത്തിന് പിന്നെയും ഉദാഹരണങ്ങൾ ക്വുർആനിൽ കാണാം.

“തീർച്ചയായും നാം ആ വിശ്വസ്ത ഉത്തരവാദിത്തം ആകാശങ്ങളുടേയും ഭൂമിയുടേയും പർവ്വതങ്ങളുടേയും മുമ്പിൽ ഏൽപ്പിച്ചുനോക്കി. എന്നാൽ അത് ഏറ്റെടുക്കുന്നതിൽ നിന്ന് അവർ ഒഴിഞ്ഞുമാറി. എന്നാൽ മനുഷ്യൻ അത് ഏറ്റെടുത്തു. തീർച്ചയായും അവൻ കൊടിയ ആക്രമിയും അവിവേകിയുമായി മാറി”. (33:72)

അതേ, ക്വുർആനിന്റെ സന്ദേശം മനുഷ്യന്റെ ഉപബോധമനസ്സിൽ നേരത്തെയുണ്ട്. അത് മനുഷ്യമനസ്സിന്റെ അനാവരണമാണ്. ആരുടെ മനസ്സാണോ പിന്നീടുള്ള കണ്ടീഷനിംങ്ങിന് വിധേയമാകാതെ ശുദ്ധ രൂപത്തിലും ജാഗ്രതയിലും നിൽക്കുന്നത് അവൻ ക്വുർആൻ വായിക്കും.

അവന്റെ തലച്ചോറിലെ കോശങ്ങൾ പ്രവർത്തനക്ഷമമാകും. അവിടെയാണ് ദൈവത്തിന്റെ ആദ്യ അപേക്ഷ സൂക്ഷിക്കപ്പെട്ടത്. ഇക്കാര്യം മനസ്സിലാക്കുന്നുണ്ടെങ്കിൽ ക്വുർആൻ പഠനത്തിന് വിവർത്തനങ്ങളും അപ്രധാനമല്ല എന്ന് അംഗീകരിക്കാവുന്നതാണ്.

ദൈവത്തിന്റെ അപേക്ഷ അവനും മനുഷ്യനും തമ്മിലുള്ള ആദ്യകരാറെങ്കിൽ രണ്ടാമത്തെ കരാർ ക്വുർആനാണ്. ഒന്ന് മറ്റൊന്നിന് സാക്ഷി പറയുന്നു. ഒരാൾ അറബി ഭാഷ പരിജ്ഞാനമില്ലായ്മകൊണ്ട് ക്വുർആൻ വിവർത്തനങ്ങളെ മാത്രം ആശ്രയിക്കേണ്ടിവരുന്നത് അയാളെ നിരാശപ്പെടുത്തേണ്ടതില്ല. കാരണം മനുഷ്യനെ ക്വുർആൻ നോക്കിക്കാണുന്നത് അവൻ ദൈവവചനത്തിന്റെ സ്വഭാവിക സ്വീകർത്താവായിട്ടാണ്. ജനിതക ശാസ്ത്രവും നരവംശ ശാസ്ത്രവും നൽകുന്ന പുതിയ വിവരങ്ങളും ഈ കാഴ്ചപ്പാടിന് പൂർണ്ണമായും പിന്തുണ നൽകുന്നു.

## ദൈവത്തിന്റെ സൃഷ്ടിവിഭാവന

ഏതൊരു പുസ്തകത്തിനും ഒരു പ്രമേയമുണ്ട്. ക്വുർആനിന്റെ പ്രമേയം ദൈവത്തിന്റെ സൃഷ്ടിപദ്ധതിയെ കുറിച്ച് മനുഷ്യനെ ബോധ്യപ്പെടുത്തുകയാണ്; അതായത് ദൈവം എന്തിനാണ് മനുഷ്യനെ സൃഷ്ടിച്ചത്? അവനെ ഭൂമിയിൽ കുടിയിരുത്തിയതിന്റെ പൊരുളെന്ത്? എന്താണ് മനുഷ്യന്റെ മരണപൂർവ്വ ജീവിതത്തിൽ നിന്ന് ദൈവം ആഗ്രഹിക്കുന്നത്? മരണാനന്തരം എന്താണ് അവൻ അനുഭവിക്കാൻ പോകുന്നത്? ഇത്യാദിചോദ്യങ്ങൾക്കുത്തരം.

മനുഷ്യൻ ജനിച്ചത് ശാശ്വതസൃഷ്ടിയായിട്ടാണ്. ദൈവം അവനെ ആ രീതിയിൽ സൃഷ്ടിച്ച സന്ദർഭത്തിൽ അവന്റെ ജീവിതം രണ്ട് ഘട്ടമായി വിഭജിച്ചു. മരണപൂർവ്വഘട്ടം,

അതായത് പരീക്ഷണത്തിന്റെ ഘട്ടം. മരണാനന്തര ഘട്ടം. അതായത്, പാരിതോഷികത്തിന്റെയും ശിക്ഷയുടെയും ഘട്ടം. ജീവിതകാലത്ത് അവൻ ചെയ്ത പ്രവർത്തനങ്ങ ളാണ് അവയ്ക്കുള്ള അർഹത നിശ്ചയിക്കുന്നത്. ഒന്നുകില് ശാശ്വത സ്വർഗ്ഗം അല്ലെങ്കിൽ ശാശ്വത നരകം. ഈ സത്യം മനുഷ്യന്റെ മരണാനന്തര ജീവിതയാത്രയിൽ അവനെ ബോധ്യപ്പെടുത്തുകയാണ് ക്വുർആനിന്റെ മുഖ്യ ഇതിവൃ ത്തം.

മനുഷ്യൻ ജന്മനാ ഒരു സത്യാന്വേഷിയാണെന്നു പറ യുന്നതിൽ ശരിയുണ്ട്. ഞാൻ ആരാണ്? എന്റെ ജീവിത ലക്ഷ്യം എന്താണ്? എന്താണ് ജീവിതം കൊണ്ടും മരണം കൊണ്ടും അർത്ഥമാക്കുന്നത്? മനുഷ്യന്റെ ജയപരാജയ ങ്ങളുടെ ലക്ഷ്യം എന്ത്? ഇത്യാതി ചോദ്യങ്ങൾക്ക് ക്വുർ ആൻ നൽകുന്ന ഉത്തരം ഇതാണ്. വർത്തമാനലോകം പരീ ക്ഷണനിലം, അവിടെ അവന് ലഭിച്ച ഗുണവും നിർഗു ണവും പരീക്ഷണത്തിന്റെ ഭാഗം. പരലോകം പരീക്ഷയുടെ ഫലം അനുഭവിക്കുന്ന സ്ഥലം. ഈ ലോകത്ത് അവൻ കർമ്മങ്ങളുടെ യോഗ്യതയും അയോഗ്യതയും നോക്കി സർവ്വശക്തൻ അവന്റെ ഭാഗദേയം നിർണ്ണയിക്കുന്നു. മനു ഷ്യന്റെ വിജയരഹസ്യം കുടികൊള്ളുന്നത് ദൈവത്തിന്റെ ഈ സൃഷ്ടിവിഭാവന തരിച്ചറിയുമ്പോഴാണ്.

## മുന്നറിവ് നൽകുന്ന പുസ്തകം

ക്വുർആൻ ദൈവിക മുന്നറിയിപ്പിന്റെ പുസ്തകം. അത് പാഠങ്ങളുടേയും ഉപദേശങ്ങളുടേയും സമ്മിശ്രണം. കുറച്ച് കൂടി ഉചിതം, പക്വമായ ജ്ഞാനത്തിന്റെ പുസ്തകം എന്ന് പറയുകയാണ്. പാരമ്പര്യ ശൈലിയിലുള്ള അദ്ധ്യാപന രീതി ക്വുർആൻ അവലംബിക്കുന്നില്ല. ഒരു ശരാശരിവായ

നക്കാരന് ഒരു പക്ഷേ തോന്നിയേക്കാം ക്വുർആൻ ചിത റിയ പ്രസ്താവനകളുടെ സമാഹാരമാണെന്ന്. ഈ തോന്നൽ അസ്ഥാനത്താണെന്ന് പറഞ്ഞുകൂടാ. കാരണം ക്വുർആനിന്റെ ഏതെങ്കിലും ഒരു പേജോ വചനമോ വരിയോ തന്റെ ജീവസന്ധാരണ പ്രയാണത്തിൽ വായി ക്കാൻ ഇടവരുന്ന ഏതൊരുത്തനും അതിന്റെ അടിസ്ഥാന സന്ദേശം എത്തിക്കുക എന്ന നിഷ്കർഷയാണിതിനു പിന്നിൽ.

അത്ത്യുദാരൻ കനിഞ്ഞു നൽകിയ അവന്റെ അനുഗ്ര ഹത്തെ കുറിച്ച് ഓർമ്മപ്പെടുത്തുക എന്നതാണ് ക്വുർആ നിന്റെ ജീവസുറ്റ വശം. ഇതിൽ ഏറ്റവും പരമപ്രധാനമാ യത് മനുഷ്യനെ സൃഷ്ടിച്ച സമയം ദൈവം അവന് നൽകിയ അനിതരസാധാരണമായ ഗുണവിശേഷങ്ങളാണ്. മറ്റൊന്ന് അവൻ മനുഷ്യനെ ഭൂമയിൽ കുടിയിരുത്തി എന്ന തും. അവന്റെ ജീവിതവളർച്ചക്കും പുരോഗതിക്കും അനു ഗുണമായ ഘടങ്ങളെല്ലാം സംവിധാനിക്കപ്പെട്ട ഗ്രഹമാണ ല്ലോ ഭൂമി. ഈ പ്രകൃതിയുടെ മഹത്തായ അനുഗ്രഹങ്ങൾ ആസ്വദിക്കുന്ന സന്ദർഭത്തിൽ അതിന്റെ ദാതാവായ ദൈവത്തെ മനുഷ്യൻ മനസ്സിൽ പ്രതിഷ്ടിക്കുന്നു എന്നു റപ്പ് വരുത്തുകയും സൃഷ്ടാവിന്റെ ഈ അത്യുദാരത അവൻ അംഗീകരിക്കേണ്ടതാണെന്നുമാണ് ക്വുർആനിന്റെ ഉദ്ദേശ്യം. അങ്ങനെ ചെയ്യുന്നതിലൂടെ മനുഷ്യൻ ശാശ്വത സ്വർഗാവകാശിയാകുന്നു. മറിച്ചു അത്യുദാരതനായ ദൈവത്തെ അവഗണിക്കുന്നവന് നരകം പരിണിത ഫലം. ഒഴിഞ്ഞു മാറിക്കളയാൻ പറ്റാത്ത ഈ യാഥാർത്ഥ്യത്തെ ക്വുർആൻ ശരിക്കും ഓർമ്മപ്പെടുത്തുകയാണ്.

ചില ആളുകൾ ഇങ്ങനെ ചിന്തിക്കുന്നു. ക്വുർആൻ മന സ്സിലാക്കണമെങ്കിൽ വിവരമുള്ള പണ്ഡിതന്മാരുടെ

സാന്നിദ്ധ്യം അത്യാവശ്യമാണ്. ആത്മീയ പുരുഷന്മാരുടെ സഹായം കൊണ്ട് ക്വുർആനിന്റെ ആശയം മനസ്സിലാകുകയുള്ളൂ എന്നാണവരുടെ ധാരണ. ഇത് മനുഷ്യനേയും ക്വുർആനിനേയും വിലകുറച്ച്കാണലാണ്. ക്വുർആൻ മനുഷ്യമനസ്സിനോടു സംവദിക്കുന്നു. മനസ്സാണല്ലോ കഴിവിന്റെ പ്രഥമ ഉറവിടം. ക്വുർആനിനെ തികച്ചും ബൗദ്ധികതലത്തിലൂടെ തരിരിച്ചറിയുക എന്നത് തന്നെ അതിന്റെ ആശയം ഗ്രഹിക്കാൻ പര്യാപ്തമാണ്. അതേ, ക്വുർആൻ ബുദ്ധിയുടെ മുമ്പിൽ ഒരു തുറന്ന പുസ്തകം ആണ്. എന്നാൽ ഉപരിപ്ലവമായി ക്വുർആനിനെ കണ്ടെത്തുന്നവർ അതിന്റെ ജ്ഞാന സാക്ഷാൽക്കാരം ഒരിക്കലും ലഭിച്ചവരല്ല. ക്വുർആനിൽ നിന്ന് ദിവ്യവെളിച്ചവും നിർദേശങ്ങളും ലഭിക്കുവാൻ സമുദായ പാരമ്പര്യങ്ങളെ ആശ്രയിക്കുന്നതും മതത്തെ മനസ്സിലാക്കുവാൻ ക്വുർആൻ സദാ മുന്നോട്ടു വെക്കുന്ന മാതൃകാ സമീപനവും ഒരുപോലെ കാണാവുന്നതല്ല.

### അന്തരാത്മാവും ദൈവസാക്ഷാത്ക്കാരവും

ക്വുർആനിന്റെ പ്രധാന സവിശേഷത അത് നമുക്ക് നൽകുന്നത് അടിസ്ഥാനപരവും എന്നാൽ ആവശ്യവുമായ ആശയ ആദർശങ്ങളാണ്. ഇടക്കിടെ മനസ്സിനെ തട്ടിയുണർത്താനും, ഈ ആശയങ്ങളുടെ പ്രബലത വ്യക്തമാക്കാനും, ആവർത്തനശൈലി സ്വീകരിക്കുന്നുണ്ട്. മറിച്ച് അടിസ്ഥാന പരമല്ലാത്ത രൂപഘടനയുമായി ബന്ധപ്പെട്ട വിഷയങ്ങൾ ക്വുർആനിന്റെ അപ്രധാന ഭാഗങ്ങളാണ്. ക്വുർആനിക പദ്ധതി അനുസരിച്ച് രൂപത്തിന് രണ്ടാം സ്ഥാനമാണുള്ളത്. മൗലികാദർശങ്ങൾക്ക് തന്നെ മുൻഗണന. ക്വുർആനിന്റെ ഈ വശം വായനക്കാരന്റെ ആസ്വാദ്യധയ്ക്കുതകും വിധം തെളിമയാർന്നതാണ്.

സത്യത്തിൽ ക്വുർആനിന്റെ അന്തസത്ത കുടികൊള്ളു ന്നത് ഒരു തികഞ്ഞ ഇസ്‌ലാമിക വ്യക്തിത്വത്തിന്റെ നിർമാ ണത്തിലാണ്. അത്തരം ഒരു വ്യക്തിത്വം വികസിച്ചുവരു ന്നതോടെ ശരിയായ രൂപഭാവവും അതിനനുബന്ധമായി വരും. എന്നാൽ ഈ രൂപം മാത്രം ഒരിക്കലും ആത്മപ്രകാശം സൃഷ്ടിക്കുന്നില്ല. അതുകൊണ്ട് തന്നെ ക്വുർആൻ ലക്ഷ്യമാക്കുന്നത് മനുഷ്യനുള്ളിൽ തന്നെ ഒരു ധൈഷണിക ആന്ദോളനം സൃഷ്ടിക്കുകയാണ്. ഈ ആശ യത്തെ ക്വുർആൻ പരിചയപ്പെടുത്തിയത്. 'മഅ്‌രിഫ' (സ ത്യസാക്ഷാത്കാരം) എന്നാണ്. (5:83)

ഒരാൾ സത്യസാക്ഷാത്കാരത്തിന്റെ ഈ തലം പ്രാപി ക്കുന്നതോടെയാണ് യഥാർത്ഥ ദൈവ വിശ്വാസിയാവുന്ന ത്. ഈ സാക്ഷാത്കാരം ഇല്ലെങ്കിലോ അവിടെ ദൈവം വിശ്വാസം ഉണ്ടാകുകയില്ല.

## ദൈവ വചനം

ക്വുർആൻ ആവർത്തിച്ചു പ്രഖ്യാപിക്കുന്നത് അത് ദൈവവചനമാണെന്നാണ്. ഇക്കാര്യം ക്വുർആൻ വായിക്കു ന്നവരുടെ ശ്രദ്ധയിൽപ്പെടും. ഇതൊരു തുറന്ന സത്യമാ ണ്. സന്ദർഭവുമായി തട്ടിച്ചുനോക്കുമ്പോൾ അസാധാരണ മായ പ്രഖ്യാപനവും ലോകത്ത് പവിത്രമെന്ന് കരുതപ്പെ ടുന്ന ധാരാളം ഗ്രന്ഥങ്ങളുണ്ട്. പക്ഷേ ദൈവ വചനമാണെന്ന് സ്വയം പ്രഖ്യാപിക്കുന്ന ക്വുർആനല്ലാതെ മറ്റൊരു ഗ്രന്ഥമില്ല. ഈ അതുല്യമായ പ്രസ്താവന വായ നക്കാരെ ക്വുർആനിനെ ഒരു മനുഷ്യ വിരചിതമായ സാധാ രണ പുസ്തകം എന്നതിലുപരി ഗൗരവമായി പഠിക്കുവാൻ പ്രേരണനൽകുന്നു. ക്വുർആൻ ഇടക്കിടെ ഇങ്ങനെ പ്രസ്താവിക്കുന്നത് കാണാം.

'മനുഷ്യാ നിന്റെ രക്ഷിതാവാണ് നിന്നോട് സംസാരിക്കുന്നത്. അവന്റെ വാക്കുകൾക്ക് ശ്രദ്ധ കൊടുക്കുക അവനെ അനുധാവനം ചെയ്യുക.' ഈ ശൈലിയിലുള്ള സംബോധന തികച്ചും അനിതര സാധാരണമാണ്. ഇത്തരത്തിലുള്ള സ്നേഹം സ്ഫുരിക്കുന്ന നേർക്കുനേരെയുള്ള അപേക്ഷ മറ്റു മനുഷ്യഗ്രന്ഥങ്ങളിൽ കാണുക സാധ്യമല്ല. അത് മനുഷ്യനെ ജീവിതാന്ത്യവരെ സ്വാധീനിക്കുന്നു. അവന്റെ രക്ഷിതാവിന്റെ നേരിട്ടുള്ള ഈ അപേക്ഷ അവനെ സാധാരണ പുസ്തകം പഠിക്കുന്നതിലപ്പുറം ഗൗരവതരമായി ക്വുർആനിനെ സമീപിക്കാൻ നിർബന്ധിക്കുന്നു.

ക്വുർആനിന്റെ സമാഹരണം തികച്ചും അസാധാരണ രീതിയിലാണ്. മനുഷ്യ കൃതികൾ A മുതൽ Z വരെ വിഷയ ക്രമത്തിലാണ് ക്രമീകരിക്കപ്പെട്ടിട്ടുള്ളത്. അതുകൊണ്ട് സാധാരണക്കാരന് ക്വുർആനിൽ വിഷയ ക്രമത്തിന്റെ അഭാവം തോന്നിയേക്കാം. പക്ഷേ സൂക്ഷ്മതയോടെ വിലയിരുത്തുമ്പോൾ അവ തമ്മിൽ അത്യപൂർവ്വമായ പാരസ്പര്യവും മേനീബന്ധവും ഉള്ളതോടൊപ്പം സവിശേഷരചനാശൈലിയും ക്വുർആനിനു സ്വന്തം. നാം ക്വുർആൻ വായിക്കുമ്പോൾ അത്യുന്നത പീഠത്തിൽ നിന്ന് അതിന്റെ കർത്താവ് മാനവരാശിയെ ഒന്നടക്കം പ്രത്യേക താൽപര്യത്തോടെ അഭിസംബോധന ചെയ്യുന്നതായി അനുഭവപ്പെടും. മാനവരാശിയോടുള്ള ഈ അഭിസംബോധനത്തിൽ അവരെ മൊത്തത്തിലും വ്യത്യസ്ത വിഭാഗങ്ങളെ പ്രത്യേകമായും ലക്ഷ്യം വെക്കുന്നതായി കാണാം. വായനക്കാരൻ ഏതു സന്ദർഭത്തിലും ഗ്രന്ഥകാരനോട് ഉപദേശം തേടാമെന്നത് ക്വുർആനിന്റെ ഒരു പ്രത്യേകതയാണ്. ചോദിക്കുന്നവന് അത് ഉത്തരം നൽകും. കാരണം ക്വുർആനിന്റെ കർത്താവ് ദൈവമാണ്. അവൻ ജീവിച്ചിരിക്കുന്നവനുമാ

ണ്. സ്രഷ്ടാവായത്കൊണ്ട് സൃഷ്ടികളായ മനുഷ്യരുടെ വിളികേട്ട് അവൻ ഉത്തരം നൽകും.

### ജിഹാദ് സമാധാനപരമായ തത്വശാസ്ത്രം

മാധ്യമങ്ങൾ വഴി ഇസ്ലാമിനെ പരിചയപ്പെട്ട ആളുകൾ വിചാരിക്കുന്നത് ക്വുർആൻ ജിഹാദിന്റെ പുസ്തകമാണെന്നാണ്. അവരുടെ ധാരണ ജിഹാദ് എന്നാൽ അക്രമത്തിലൂടെ ലക്ഷ്യം നേടാനുള്ള ശ്രമമാണെന്നാണ്. ഇത് തെറ്റിദ്ദാരണ മൂലം ഉടലെടുത്തതാണ്. ക്വുർആൻ വായിക്കുന്നവർക്ക് എളുപ്പത്തിൽ ബോധ്യമാകും, അതിന്റെ സന്ദേശം സാമാധാനമാണ്. അക്രമിത്തിന് യാതൊരു സ്ഥാനവുമില്ല. ക്വുർആൻ ആദ്യാന്തം വരെ സമാധാനമാണ് പ്രഘോഷിക്കുന്നത്. ഒരു നിലക്കും അത് അക്രമത്തെ അംഗീകരിക്കുന്നില്ല. ജിഹാദ് ക്വുർആനിന്റെ പാഠമാണെന്നുള്ളത് ശരിതന്നെ. പക്ഷെ അത് സമാധാനപോരാട്ടമാണ്. ഏതെങ്കിലും തരത്തിലുള്ള അക്രമ പ്രവർത്തനമല്ല. ക്വുർആനിക ദർശനമനുസരിച്ചുള്ള ജിഹാദ് ഇങ്ങനെയാണ്." ഇതുകൊണ്ട് (ക്വുർആൻ) നീ അവരോട് വലിയ സമരം നടത്തിക്കൊള്ളുക" (25:52)

വ്യക്തമായി പറഞ്ഞാൽ ക്വുർആൻ ഒരു ആയുധമല്ല. ശാന്തമായ സമരത്തിന്റെ ദൈവീകരണ രീതിശാസ്ത്രം കാണിച്ചു തരുന്ന ഒരു പുസ്തകമാണ്. അത്തരം സമരരീതിയെ കുറിച്ച് ക്വുർആൻ പറയുന്നു. "അവരുടെ മനസ്സിൽ തട്ടുന്ന വാക്ക് അവരോട് പറയുക". (4:63)

ക്വുർആനിന്റെ സമപീനം ഹൃദയവും മനസ്സും ചലിപ്പിക്കലാണ്. മനസ്സിനോട് സംവദിച്ച് ക്വുർആനിന്റെ സത്യസന്ധത അതിനെ ബോധ്യപ്പെടുത്തുകയും അതിൽ നിർവൃതികൊള്ളുകയുമാണ്. ചുരുക്കത്തിൽ ഒരു ദൈഷണിക

പ്രകമ്പനം മനസ്സിനുള്ളിൽ സൃഷ്ടിക്കുന്നു. ഇതാണ് ക്വുർ ആനിന്റെ ദൗത്യം. ഇത് സാധ്യമാകുന്നത് ധൈഷണിക സംവാദത്തിലൂടെ മാത്രമാണ്. സായുധപോരാട്ടിലൂടെയോ അക്രമത്തിലൂടെയോ അല്ല.

ക്വുർആനിലെ ചില വചനങ്ങളോട് "അവരെ കണ്ടു മുട്ടുന്നേടത്ത് വച്ച് നിങ്ങളവരെ വധിച്ചുകളയുക" (2:91) ഇസ്ലാം യുദ്ധത്തിനും അക്രമത്തിനും ആഹ്വാനം നൽകുന്ന ചില വചനങ്ങൾ ക്വുർആനിലുണ്ടെന്ന് പറഞ്ഞത് ശരിയാണ്. ഇപ്പറഞ്ഞ വചനം അതിനൊരുദാ ഹരണമാണ്. എന്നാൽ ഈ ധാരണ തികച്ചും തെറ്റാണ്. മുസ്ലിംകളെ ഏകപക്ഷീയമായി ആക്രമിച്ചവർക്കെതിരിൽ നിയന്ത്രിതമായ അർത്ഥത്തിലുള്ള ചില നിർദ്ദേശങ്ങളാണി വ. അവ ഇസ്ലാമിന്റെ പൊതു ആജ്ഞകളെ പ്രതിനിധാനം ചെയ്യുന്നില്ല.

സംഗതി ഇതാണ്. ക്വുർആൻ ഇന്നു കാണുന്നതു പോലെ ഒറ്റയടിക്ക് അവതരിക്കപ്പെട്ടതല്ല. അത് ഇടക്കിടക്ക് സാഹചര്യങ്ങൾക്കും സന്ദർഭങ്ങൾക്കും അനുസരിച്ച് 23 വർഷങ്ങൾ കൊണ്ട് അവതരിപ്പിക്കപ്പെട്ടതാണ്. ഈ കാല യളവിനെ നാം യുദ്ധത്തിനും സമാധാനത്തിനുമായി ഭാഗി ക്കുമ്പോൾ സമാധാനത്തിന് വേണ്ടി 20 വർഷവും യുദ്ധ ത്തിന് വേണ്ടി വെറും 3 വർഷവുമാണ് നീക്കിവെച്ചത്. സമാ ധാനത്തിന് വേണ്ടി നീക്കിവെക്കപ്പെട്ട കാലയളവിൽ ഇസ്ലാമിന്റെ സമാധാന പാഠങ്ങളുമായി ബന്ധപ്പെട്ട ദൈവ സാക്ഷാത്ക്കാരം, ആരാധന, ധാർമികത, നീതി തുടങ്ങി യവയാണ് പഠിപ്പിക്കപ്പെട്ടത്. ആജ്ഞാനിർദ്ദേശങ്ങളുടെ ഇങ്ങിനെയുള്ള വിഭജനം സ്വാഭാവികമാണ്. സനാദന മൂല്യ ങ്ങൾ, ജ്ഞാനം എന്നിവ അടങ്ങിയ ഹിന്ദുക്കളുടെ വിശുദ്ധ ഗ്രന്ഥമായ ഭഗവത്ഗീതയിൽ കൃഷ്ണന് അർജ്ജുനനോ

ടുള്ള ഉപദേശങ്ങളിൽ യുദ്ധത്തിനുള്ള ആഹ്വാനമുണ്ട്. (ഭഗവത് ഗീത 3:30). ഇതിനർത്ഥം ഗീതയിൽ വിശ്വസിക്കുന്നവർ എപ്പോഴും യുദ്ധം ചെയ്യണമെന്നല്ലല്ലോ. അതേ ഗീതയിൽ നിന്നാണല്ലോ മഹാത്മാഗാന്ധി അംഹിസയുടെ തത്വശാസ്ത്രം ഉൾക്കൊണ്ടത്. യുദ്ധം ചെയ്യുവാനുള്ള ആഹ്വാനം മറ്റു സാധ്യതകൾ ഇല്ലാത്ത അപൂർവ്വ സന്ദർഭങ്ങളിൽ മാത്രം പ്രയോഗിക്കേണ്ടവയാണ്. അത്തരം സന്ദർഭങ്ങളൊഴികെ ദൈനംദിന ജിവിതത്തിലെ മുഴുവൻ സന്ദർഭങ്ങളിലും ഗാന്ധിജി അവലംബിച്ച സമാധാന സന്ദേശത്തിന് തന്നെയാണ് പ്രാമുഖ്യം.

അതുപോലെ യേശുക്രിസ്തു പറഞ്ഞു. “ഞാൻ വന്നത് ഭൂമിയിൽ സമാധാനം സ്ഥാപിക്കാനാണ് എന്ന് നിങ്ങൾ ധരിക്കരുത്; സമാധാനമല്ല വാളാണ് ഞാൻ കൊണ്ടുവന്നിരിക്കുന്നത്” (മത്തായി 10:34) ഈ വചനത്തിന്റെ വെളിച്ചത്തിൽ യേശുക്രിസ്തു പ്രബോധനം ചെയ്ത മതം യുദ്ധത്തിന്റെയും അക്രമത്തിന്റെയും മതമാണെന്ന് പറയുന്നത് ശരിയല്ല. പൊതു ജീവിതവുമായി ബന്ധപ്പെട്ട് യേശുക്രിസ്തു സമാധാന മൂല്യങ്ങളാണ് പഠിപ്പിച്ചത്. നല്ല സ്വഭാവരൂപീകരണം, പരസ്പരം സ്നേഹം, പാവങ്ങളെയും ആവശ്യക്കാരെയും സഹായിക്കുക തുടങ്ങിയവ ഉദാഹരണം.

ഇത് തന്നെയാണ് ക്വുർആനിനെ കുറിച്ചും ശരി. പ്രവാചകൻ മക്കയിൽ നിന്നും മദീനയിലേക്ക് പലായനം ചെയ്തപ്പോൾ ബഹുദൈവവിശ്വാസികൾ അദ്ദേഹത്തെ ആക്രമിച്ചു. അദ്ദേഹം ക്ഷമയുടെയും അവഗണനയുടെയും നയം അനുവർത്തിച്ചു. എന്നാൽ ചില സന്ദർഭങ്ങളിൽ പ്രതിരോധമല്ലാതെ മറ്റു മർഗമില്ലായിരുന്നു. അതുകൊണ്ട് അദ്ദേഹത്തിന് യുദ്ധം ചെയ്യേണ്ടി വന്നു. ഇതാണ് യുദ്ധ

വുമായി ബന്ധപ്പെട്ട വചനങ്ങളുടെ അവതരണ പശ്ചാത്ത ലം. ഇത്തരത്തിൽ പ്രത്യേക സന്ദർഭങ്ങളുമായി ബന്ധപ്പെട്ട നിർദ്ദേശങ്ങൾ പൊതു കൽപനയായി സ്വീകരിക്കാവുന്ന തല്ല. അതിനു വരാനിരിക്കുന്ന എല്ലാ സന്ദർഭങ്ങളിലും സാധുതയില്ല. പ്രവാചകന്റെ സ്ഥിരമായ പദവിയെ ക്വുർ ആൻ ഇങ്ങനെ വിശേഷിപ്പിച്ചു.'മാനവരാശിക്ക് മൊത്തം കാരുണ്യം" (21:107)

'ഇസ്‌ലാം' എന്ന പദത്തിന്റെ അർത്ഥം സൂചിപ്പിക്കുന്നത് അത് സമാധാനത്തിന്റെ മതമാണെന്നാണ്. ക്വുർആൻ അതിന്റെ വഴിയെ 'സമാധാനത്തിന്റെ പാത'യെന്നാണ് വിളി ക്കുന്നത്. 'അനുരഞ്ജനം ഏറ്റവും നല്ല നയം' എന്ന് അത് വിശദീകരിക്കുന്നു. (4:128) സമാധാനത്തിന് ഭംഗം വരുന്ന എന്തിനേയും അത് വെറുക്കുന്നു. (2:205) ഇസ്‌ലാമും അക്ര മണവും പരസ്പര വിരുദ്ധമാണെന്ന് പറയുന്നതിൽ അതി ശയോക്തിയില്ല. ഇസ്‌ലാമിക ആക്രമണം എന്ന ആശയം തികച്ചും അടിസ്ഥാന രഹിതവും പ്രഥമ ദൃഷ്ട്യാതള്ളിക്ക ളയേണ്ടതുമാണ്. അക്രമത്തിനും കുഴപ്പത്തിനും വർത്ത മാനലോകത്ത് സ്ഥായിയായ നിലനിൽപ്പില്ല. അത് ക്വുർ ആനിക ലക്ഷ്യത്തിനു അന്യവുമാണ്. ഇസ്‌ലാം ശാശ്വത മാണ്. കാലത്തിന്റെ പരീക്ഷയിൽ ആടിയുലയാത്ത ആദർശ ങ്ങളാണ് അത് ഉയർത്തിപ്പിടിക്കുന്നത്. ഇസ്‌ലാമിനെ അക്രമം കൊണ്ടു ബ്രാക്കറ്റിടാൻ ശ്രമിക്കുന്നത് അതിന്റെ ശാശ്വത സ്വഭാവത്തിന് സംശയം ചാർത്തലാണ്. ഇസ്‌ലാ മിക 'ഭീകരവാദം' എന്ന പദാവലി തന്നെ വൈരുദ്ധ്യമാ ണ്. സമാധാന ഭീകരവാദം എന്ന് പറയുന്നതുപോലെ. വാസ്തവത്തിൽ ഇസ്‌ലാമിന്റെ മുഴുവൻ ആശയ ആദർശ ങ്ങളും സമാധാനബന്ധിതമാണ്.

## വെളിപാട് പുസ്തകം

ക്വുർആൻ പ്രവാചകൻ മുഹമ്മദിന് (സ) ദൈവത്തിൽ നിന്ന് അവതീർണ്ണമായ പുസ്തകം. അതൊരു പൂർണ്ണ പുസ്തകമായി ഒറ്റയടിക്ക് അവതരിച്ചതല്ല, മറിച്ച് 23 വർഷ കാലയളവിൽ അൽപാൽപ്പമായിട്ടാണ് അവിടത്തേക്ക് അവതരിച്ചത്, ആദ്യ ഭാഗം എഡി 610-ൽ മക്കയിൽ വച്ച്. തുടർന്ന് വിവിധ ഭാഗങ്ങൾ ക്രമത്തിൽ അവതീർണ്ണമായി 632-ൽ പ്രവാചകന്റെ മദീനാ ജീവിതത്തിലാണ് അവസാന ഭാഗം അവതരിച്ചത്.

ചെറുതും വലുതുമായ 114 അദ്ധ്യായങ്ങൾ ക്വുർആനിലുണ്ട്. ഏകദേശം 6600 വചനങ്ങളുണ്ട്. പാരായണ സൗകര്യത്തിന് 30 ഭാഗങ്ങളായി വിഭജിക്കപ്പെട്ടിരിക്കുന്നു. ഈ ഭാഗങ്ങൾ അവസാനമായി ജിബ്രീൽ എന്ന മാലാഖയുടെ നിർദ്ദേശാനുസരണം ക്രമീകരിക്കപ്പെട്ടു. ജിബ്രീൽ എന്ന മാലാഖ വഴിക്കാണല്ലോ ദൈവം ക്വുർആൻ അവതരിച്ചത്. 7-ാം നൂറ്റാണ്ടിന്റെ ആദ്യത്തിൽ ക്വുർആൻ അവതരിച്ച സന്ദർഭം പേപ്പർ കണ്ടുപിടിക്കപ്പെട്ടിരുന്നു. ചില മരങ്ങളുടെ നാരുകളിൽ നിന്ന് ഉണ്ടാക്കപ്പെട്ട 'പേപ്പിറസ്' എന്ന പേരിലറിയപ്പെട്ടതായിരുന്നു അന്നത്തെ പേപ്പർ. ക്വുർആനിലെ ഏതെങ്കിലും ഭാഗം അവതരിക്കുമ്പോൾ അത് പേപ്പിറസിൽ രേഖപ്പെടുത്തിയിരുന്നു. അറബിയിൽ അതിന് 'ക്വിർത്വാസ്' (6:7) എന്നാണ് പറഞ്ഞിരുന്നത്. അതോടൊപ്പം ധാരാളം പേർ ക്വുർആൻ മനപാഠമാക്കുകയും ചെയ്തിരുന്നു. പ്രാർത്ഥനയിൽ പാരായണം ചെയ്യുന്ന ഏക ഇസ്ലാമിക പുസ്തകം ക്വുർആനാണ്. പ്രബോധന ദൗത്യത്തിന് ഉദ്ദരിക്കുന്നതും ക്വുർആൻ തന്നെയാണ്. ഇപ്രകാരം ജനമനസ്സുകിൽ ക്വുർആൻ മനപാഠമുള്ളതുപോലെ എഴുതി സൂക്ഷിക്കപ്പെടുകയും ഉണ്ടായി. ക്വുർആനിന്റെ ഈ സംര

ക്ഷണം പ്രവാചകന്റെ കാലത്തു തന്നെ കുറ്റമറ്റരീതിയിൽ നടന്നു. അത് അതേ രൂപത്തിൽ തുടർന്ന് കൊണ്ടിരിക്കുന്നു.

മൂന്നാം ഖലീഫ ഉസ്മാനുബ്നും അഫ്ഫാന്റെ കൈവശം ഇങ്ങനെ തയ്യാർ ചെയ്യപ്പെട്ട ഖുർആനിന്റെ ധാരാളം കോപ്പികളുണ്ടായിരുന്നു. അദ്ദേഹം അത് വിവിധ നഗരങ്ങളിലേക്ക് അയച്ചുകൊടുക്കുകയും അവിടങ്ങളിലെ പള്ളികളിൽ അവ സൂക്ഷിക്കപ്പെടുകയും ചെയ്തു. ജനങ്ങൾ അവ പാരായണം ചെയ്യുക മാത്രമല്ല അവയുടെ കൂടുതൽ കോപ്പികൾ തയ്യാറാക്കുകയും ചെയ്തു. അച്ചടി യന്ത്രം കണ്ടുപിടിക്കപ്പെടുന്നതുവരെ ഖുർആൻ എഴുതി സൂക്ഷിക്കുന്ന രീതി തുടർന്നു. വ്യവസായ വിപ്ലവത്തിന്റെ ഫലമായി അച്ചടിയന്ത്രം കണ്ടുപിടിക്കുകയും പേപ്പർ നിർമാണം വ്യാപകമാവുകയും ചെയ്തു. അതോടെ ഖുർആനിന്റെ അച്ചടിയും തുടങ്ങി. ഇന്ന് ലോകത്തിന്റെ ഏതു പ്രദേശത്തും വീടുകൾ, ഗ്രന്ഥശാലകൾ, പുസ്തകസ്റ്റാളുകൾ തുടങ്ങിയവയിലെല്ലാം ഖുർആനിന്റെ കോപ്പികൾ ലഭ്യമാണ്.

മൗലാന വഹീദുദ്ദീൻ ഖാൻ, ദില്ലി, ജനുവരി 2009
skhan@goodwordbooks.com

## 1. അൽ ഫാതിഹഃ (പ്രാരംഭം)

[1] പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ.

[2] സ്തുതി സർവലോക പരിപാലകനായ അല്ലാഹുവിന്നാകുന്നു. [3] പരമകാരുണികനും കരുണാനിധിയും, [4] പ്രതിഫല ദിവസത്തിന്റെ ഉടമസ്ഥനുമായ (അല്ലാഹുവിന്). [5] നിന്നെ മാത്രം ഞങ്ങൾ ആരാധിക്കുന്നു. നിന്നോട് മാത്രം ഞങ്ങൾ സഹായം തേടുന്നു. [6] ഞങ്ങളെ നീ നേർമാർഗത്തിൽ ചേർക്കേണമേ. [7] നീ അനുഗ്രഹിച്ചവരുടെ മാർഗത്തിൽ. കോപത്തിന്ന് ഇരയായവരുടെ മാർഗത്തിലല്ല. പിഴച്ചുപോയവരുടെ മാർഗത്തിലുമല്ല.

## 2. അൽബഖറഃ (പശു)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] അലിഫ് ലാം മീം.
[2] ഇതാകുന്നു ഗ്രന്ഥം. അതിൽ സംശയമേയില്ല. സൂക്ഷ്മത പാലിക്കുന്നവർക്ക് നേർവഴി കാണിക്കുന്നതത്രെ അത്. [3] അദൃശ്യകാര്യങ്ങളിൽ വിശ്വസിക്കുകയും, പ്രാർഥന അഥവാ നമസ്കാരം മുറപ്രകാരം നിർവഹിക്കുകയും, നാം നൽകിയ സമ്പത്തിൽ നിന്ന് ചെലവഴിക്കുകയും, [4] നിനക്കും നിന്റെ മുൻഗാമികൾക്കും നൽകപ്പെട്ട സന്ദേശത്തിൽ വിശ്വസിക്കുകയും, പരലോകത്തിൽ ദൃഢമായി വിശ്വസിക്കുകയും ചെയ്യുന്നവരത്രെ അവർ (സൂക്ഷ്മത പാലിക്കുന്നവർ). [5] അവരുടെ നാഥൻ കാണിച്ച നേർവഴിയിലാകുന്നു അവർ. അവർ തന്നെയാകുന്നു സാക്ഷാൽ വിജയികൾ.

[6] സത്യനിഷേധികളെ സംബന്ധിച്ചിടത്തോളം നീ അവർക്ക് താക്കീത് നൽകിയാലും ഇല്ലെങ്കിലും സമമാകുന്നു. അവർ വിശ്വസിക്കുന്നതല്ല. [7] അവരുടെ

മനസ്സുകൾക്കും കാതിനും അല്ലാഹു മുദ്രവെച്ചിരിക്കുക യാണ്. അവരുടെ ദൃഷ്ടികളിൻമേലും ഒരു മൂടിയുണ്ട്. അവർക്കാകുന്നു കനത്ത ശിക്ഷയുള്ളത്.

[8] 'ഞങ്ങൾ അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിച്ചിരിക്കുന്നു' എന്ന് പറയുന്ന ചില ആളുകളുണ്ട്; (യഥാർഥത്തിൽ) അവർ വിശ്വാസികളല്ല. [9] അല്ലാഹുവി നെയും വിശ്വാസികളെയും വഞ്ചിക്കുവാനാണ് അവർ ശ്രമിക്കുന്നത്. (വാസ്തവത്തിൽ) അവർ ആത്മവഞ്ചന മാത്രമാണ് ചെയ്യുന്നത്. അവരത് മനസ്സിലാക്കുന്നില്ല. [10] അവരുടെ മനസ്സുകളിൽ ഒരുതരം രോഗമുണ്ട്. തന്നിമി ത്തം അല്ലാഹു അവർക്ക് രോഗം വർധിപ്പിക്കുകയും ചെയ്തു. കള്ളം പറഞ്ഞുകൊണ്ടിരുന്നതിന്റെ ഫലമായി വേദനയേറിയ ശിക്ഷയാണ് അവർക്കുണ്ടായിരിക്കുക. [11] നിങ്ങൾ നാട്ടിൽ കുഴപ്പമുണ്ടാക്കാതിരിക്കൂ എന്ന് അവ രോട് പറയപ്പെട്ടാൽ, ഞങ്ങൾ സൽപ്രവർത്തനങ്ങൾ മാത്ര മാണല്ലോ ചെയ്യുന്നത് എന്നായിരിക്കും അവരുടെ മറുപടി. [12] എന്നാൽ യഥാർഥത്തിൽ അവർ തന്നെയാകുന്നു കുഴപ്പക്കാർ. പക്ഷെ, അവരത് മനസ്സിലാക്കുന്നില്ല. [13] മറ്റുള്ളവർ വിശ്വസിച്ചത് പോലെ നിങ്ങളും വിശ്വസിക്കൂ എന്ന് അവരോട് പറയപ്പെട്ടാൽ 'ഈ മൂഢൻമാർ വിശ്വസിച്ചത് പോലെ ഞങ്ങളും വിശ്വസിക്കുകയോ?' എന്നായിരിക്കും അവർ മറുപടി പറയുക. എന്നാൽ യഥാർ ഥത്തിൽ അവർ തന്നെയാകുന്നു മൂഢൻമാർ. പക്ഷെ, അവ രത് അറിയുന്നില്ല. [14] വിശ്വാസികളെ കണ്ടുമുട്ടുമ്പോൾ അവർ പറയും; ഞങ്ങൾ വിശ്വസിച്ചിരിക്കുന്നു എന്ന്. അവർ തങ്ങളുടെ (കൂട്ടാളികളായ) പിശാചുക്കളുടെ അടുത്ത് തനിച്ചാകുമ്പോൾ അവർ പറയും: ഞങ്ങൾ നിങ്ങളോ ടൊപ്പം തന്നെയാകുന്നു. ഞങ്ങൾ (മറ്റവരെ) കളിയാക്കുക മാത്രമായിരുന്നു. [15] എന്നാൽ അല്ലാഹുവാകട്ടെ, അവരെ

പരിഹസിക്കുകയും, അതിക്രമങ്ങളിൽ വിഹരിക്കുവാൻ അവരെ അയച്ചുവിടുകയുമാകുന്നു. [16] സൻമാർഗം വിറ്റ് പകരം ദുർമാർഗം വാങ്ങിയവരാകുന്നു അവർ. എന്നാൽ അവരുടെ കച്ചവടം ലാഭകരമാവുകയോ, അവർ ലക്ഷ്യം പ്രാപിക്കുകയോ ചെയ്തില്ല.

[17] അവരെ ഉപമിക്കാവുന്നത് ഒരാളോടാകുന്നു: അയാൾ തീ കത്തിച്ചു. പരിസരമാകെ പ്രകാശിതമായപ്പോൾ അല്ലാഹു അവരുടെ പ്രകാശം കെടുത്തിക്കളയുകയും ഒന്നും കാണാനാവാതെ ഇരുട്ടിൽ (തപ്പുവാൻ) അവരെ വിടുകയും ചെയ്തു. [18] ബധിരരും ഊമകളും അന്ധൻ മാരുമാകുന്നു അവർ. അതിനാൽ അവർ (സത്യത്തിലേക്ക്) തിരിച്ചുവരികയില്ല. [19] അല്ലെങ്കിൽ (അവരെ) ഉപമിക്കാവു ന്നത് ആകാശത്തുനിന്നു ചൊരിയുന്ന ഒരു പേമാരി യോടാകുന്നു. അതോടൊപ്പം കൂരിരുട്ടും ഇടിയും മിന്നലുമുണ്ട്. ഇടിനാദങ്ങൾ നിമിത്തം മരണം ഭയന്ന് അവർ വിരലുകൾ ചെവിയിൽ തിരുകുന്നു. എന്നാൽ അല്ലാഹു സത്യനിഷേധികളെ വലയം ചെയ്തിരിക്കു കയാണ്. [20]മിന്നൽ അവരുടെ കണ്ണുകളെ റാഞ്ചിയെടു ക്കുമാറാകുന്നു. അത് (മിന്നൽ) അവർക്ക് വെളിച്ചം നൽകുമ്പോഴെല്ലാം അവർ ആ വെളിച്ചത്തിൽ നടന്നു പോകും. ഇരുട്ടാകുമ്പോൾ അവർ നിന്നു പോകുകയും ചെയ്യും. അല്ലാഹു ഉദ്ദേശിച്ചിരുന്നെങ്കിൽ അവരുടെ കേൾവിയും കാഴ്ചയും അവൻ തീരെ നശിപ്പിച്ചുകളയുക തന്നെ ചെയ്യുമായിരുന്നു. നിസ്സംശയം അല്ലാഹു ഏത് കാര്യത്തിനും കഴിവുള്ളവനാണ്.

[21] ജനങ്ങളേ, നിങ്ങളേയും നിങ്ങളുടെ മുൻഗാമിക ളേയും സൃഷ്ടിച്ച നിങ്ങളുടെ നാഥനെ നിങ്ങൾ ആരാധി ക്കുവിൻ. നിങ്ങൾ ദോഷബാധയെ സൂക്ഷിച്ച് ജീവിക്കുവാൻ വേണ്ടിയത്രെ അത്. [22] നിങ്ങൾക്ക് വേണ്ടി ഭൂമിയെ മെത്ത

യും ആകാശത്തെ മേൽപുരയുമാക്കിത്തരികയും ആകാശത്ത് നിന്ന് വെള്ളം ചൊരിഞ്ഞുതന്നിട്ട് അത് മുഖേന നിങ്ങൾക്ക് ഭക്ഷിക്കുവാനുള്ള കായ്കനികൾ ഉൽപാദിപ്പിച്ചു തരികയും ചെയ്ത (നാഥനെ). അതിനാൽ (ഇതെല്ലാം) അറിഞ്ഞ് കൊണ്ട് നിങ്ങൾ അല്ലാഹുവിന് സമൻമാരെ ഉണ്ടാക്കരുത്. [23] നമ്മുടെ ദാസന് നാം അവതരിപ്പിച്ചുകൊടുത്തതിനെ (വിശുദ്ധ ഖുർആനെ) പറ്റി നിങ്ങൾ സംശയാലുക്കളാണെങ്കിൽ അതിന്റേത് പോലുള്ള ഒരു അദ്ധ്യായമെങ്കിലും നിങ്ങൾ കൊണ്ടുവരിക. അല്ലാഹുവിന് പുറമെ നിങ്ങൾക്കുള്ള സഹായികളേയും വിളിച്ചു കൊള്ളുക. നിങ്ങൾ സത്യവാൻമാരാണെങ്കിൽ (അതാണല്ലോ വേണ്ടത്). [24] നിങ്ങൾക്കത് ചെയ്യാൻ കഴിഞ്ഞില്ലെങ്കിൽ-നിങ്ങൾക്കത് ഒരിക്കലും ചെയ്യാൻ കഴിയുകയുമില്ല-മനുഷ്യരും കല്ലുകളും ഇന്ധനമായി കത്തിക്കപ്പെടുന്ന നരകാഗ്നിയെ നിങ്ങൾ കാത്തുസൂക്ഷിച്ചുകൊള്ളുക. സത്യനിഷേധികൾക്കുവേണ്ടി ഒരുക്കിവെക്കപ്പെട്ടതാകുന്നു അത്. [25] (നബിയേ,) വിശ്വസിക്കുകയും സൽകർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്തവർക്ക് താഴ്ഭാഗത്ത്കൂടി നദികൾ ഒഴുകുന്ന സ്വർഗത്തോപ്പുകൾ ലഭിക്കുവാനുണ്ടെന്ന് സന്തോഷവാർത്ത അറിയിക്കുക. അതിലെ ഓരോ വിഭവവും ഭക്ഷിക്കുവാനായി നൽകപ്പെടുമ്പോൾ, 'ഇതിന് മുമ്പ് ഞങ്ങൾക്ക് നൽകപ്പെട്ടത് തന്നെയാണല്ലോ ഇതും' എന്നായിരിക്കും അവർ പറയുക. (വാസ്തവത്തിൽ) പരസ്പര സാദൃശ്യമുള്ള നിലയിൽ അതവർക്ക് നൽകപ്പെടുകയാണുണ്ടായത്. പരിശുദ്ധരായ ഇണകളും അവർക്കവിടെ ഉണ്ടായിരിക്കും. അവർ അവിടെ നിത്യവാസികളായിരിക്കുകയും ചെയ്യും.

[26] ഏതൊരു വസ്തുവേയും ഉപമയാക്കുന്നതിൽ അല്ലാഹു ലജ്ജിക്കുകയില്ല; തീർച്ച. അതൊരു കൊതുകോ

അതിലുപരി നിസ്സാരമോ ആകട്ടെ. എന്നാൽ വിശ്വാസി കൾക്ക് അത് തങ്ങളുടെ നാഥന്റെ പക്കൽനിന്നുള്ള സത്യ മാണെന്ന് ബോധ്യമാകുന്നതാണ്. സത്യനിഷേധികളാകട്ടെ ഈ ഉപമകൊണ്ട് അല്ലാഹു എന്താണ് ഉദ്ദേശിക്കുന്നത് എന്ന് ചോദിക്കുകയാണ് ചെയ്യുക. അങ്ങനെ ആ ഉപമ നിമിത്തം ധാരാളം ആളുകളെ അവൻ പിഴവിലാക്കുന്നു. ധാരാളം പേരെ നേർവഴിയിലാക്കുകയും ചെയ്യുന്നു. അധർ മ്മകാരികളല്ലാത്ത ആരെയും അത് നിമിത്തം അവൻ പിഴ പ്പിക്കുകയില്ല. [27] അല്ലാഹുവിന്റെ ഉത്തരവ് അവൻ ശക്തി യുക്തം നൽകിയതിന് ശേഷം അതിന് വിപരീതം പ്രവർ ത്തിക്കുകയും അല്ലാഹു കൂട്ടിചേർക്കുവാൻ കൽപി ച്ചതിനെ മുറിച്ച് വേർപെടുത്തുകയും ഭൂമിയിൽ കുഴപ്പമു ണ്ടാക്കുകയും ചെയ്യുന്നവരത്രെ അവർ (അധർമ്മ കാരികൾ). അവർ തന്നെയാകുന്നു നഷ്ടക്കാർ. [28] നിങ്ങൾ ക്കെങ്ങനെയാണ് അല്ലാഹുവിനെ നിഷേധിക്കാൻ കഴി യുക? നിങ്ങൾ നിർജീവ വസ്തുക്കളായിരുന്ന അവസ്ഥ യ്ക്ക് ശേഷം അവൻ നിങ്ങൾക്ക് ജീവൻ നൽകി. പിന്നെ അവൻ നിങ്ങളെ മരിപ്പിക്കുകയും വീണ്ടും ജീവിപ്പി ക്കുകയും ചെയ്യുന്നു. പിന്നീട് അവങ്കലേക്ക് തന്നെ നിങ്ങൾ തിരിച്ചുവിളിക്കപ്പെടുകയും ചെയ്യും. [29] അവനാണ് നിങ്ങൾക്ക് വേണ്ടി ഭൂമിയിലുള്ളതെല്ലാം സൃഷ്ടിച്ചു തന്നത്. പുറമെ ഏഴ് ആകാശങ്ങളായി ക്രമീകരിച്ചുകൊണ്ട് ഉപരിലോകത്തെ സംവിധാനിച്ചവനും അവൻ തന്നെ യാണ്. അവൻ എല്ലാ കാര്യത്തെപ്പറ്റിയും അറിവുള്ള വനാകുന്നു.

[30] ഞാനിതാ ഭൂമിയിൽ ഒരു 'ഖലീഫ'യെ നിയോഗി ക്കാൻ പോകുകയാണ് എന്ന് നിന്റെ നാഥൻ മലക്കുകളോട് പറഞ്ഞ സന്ദർഭം (ശ്രദ്ധിക്കുക). അവർ പറഞ്ഞു: അവിടെ കുഴപ്പമുണ്ടാക്കുകയും രക്തം ചിന്തുകയും ചെയ്യുന്നവരെ

യാണോ നീ നിയോഗിക്കുന്നത്? ഞങ്ങളാകട്ടെ നിന്റെ മഹത്വത്തെ പ്രകീർത്തിക്കുകയും, നിന്റെ പരിശുദ്ധിയെ വാഴ്ത്തുകയും ചെയ്യുന്നവരല്ലോ. അവൻ (അല്ലാഹു) പറഞ്ഞു: നിങ്ങൾക്കറിഞ്ഞുകൂടാത്തത് എനിക്കറിയാം. [31] അവൻ (അല്ലാഹു) ആദമിന് നാമങ്ങളെല്ലാം പഠിപ്പിച്ചു. പിന്നീട് ആ പേരിട്ടവയെ അവൻ മലക്കുകൾക്ക് കാണിച്ചു. എന്നിട്ടവൻ ആജ്ഞാപിച്ചു: നിങ്ങൾ സത്യവാൻമാരാണെങ്കിൽ ഇവയുടെ നാമങ്ങൾ എനിക്ക് പറഞ്ഞുതരൂ. [32] അവർ പറഞ്ഞു: നിനക്ക് സ്തോത്രം. നീ പഠിപ്പിച്ചുതന്നതല്ലാത്ത യാതൊരു അറിവും ഞങ്ങൾക്കില്ല. നീ തന്നെയാണ് സർവ്വജ്ഞനും അഗാധജ്ഞാനിയും. [33] അനന്തരം അവൻ (അല്ലാഹു) പറഞ്ഞു: ആദമേ, ഇവർക്ക് അവയുടെ നാമങ്ങൾ പറഞ്ഞുകൊടുക്കൂ. അങ്ങനെ അവൻ (ആദം) അവർക്ക് ആ നാമങ്ങൾ പറഞ്ഞുകൊടുത്തപ്പോൾ അവൻ (അല്ലാഹു) പറഞ്ഞു: ആകാശ ഭൂമികളിലെ അദൃശ്യ കാര്യങ്ങളും, നിങ്ങൾ വെളിപ്പെടുത്തുന്നതും, ഒളിച്ചു വെക്കുന്നതുമെല്ലാം എനിക്കറിയാമെന്ന് ഞാൻ നിങ്ങളോട് പറഞ്ഞിട്ടില്ലേ?

[34] ആദമിനെ നിങ്ങൾ പ്രണമിക്കുക എന്ന് നാം മലക്കുകളോട് പറഞ്ഞ സന്ദർഭം (ശ്രദ്ധിക്കുക). അവർ പ്രണമിച്ചു; ഇബ്ലീസ് ഒഴികെ. അവൻ വിസമ്മതം പ്രകടിപ്പിക്കുകയും അഹംഭാവം നടിക്കുകയും ചെയ്തു. അവൻ സത്യനിഷേധികളിൽ പെട്ടവനായിരിക്കുന്നു. [35] 'ആദമേ, നീയും നിന്റെ ഇണയും സ്വർഗത്തിൽ താമസിക്കുകയും അതിൽ നിങ്ങൾ ഇച്ഛിക്കുന്നിടത്തു നിന്ന് സുഭിക്ഷമായി ഇരുവരും ഭക്ഷിച്ചുകൊള്ളുകയും ചെയ്യുക. എന്നാൽ ഈ വൃക്ഷത്തെ നിങ്ങൾ സമീപിച്ചുപോകരുത്. എങ്കിൽ നിങ്ങൾ ഇരുവരും അതിക്രമകാരികളായിത്തീരും' എന്നു നാം ആജ്ഞാപിച്ചു. [36] എന്നാൽ പിശാച് അവരെ അതിൽ

നിന്ന് വ്യതിചലിപ്പിച്ചു. അവർ ഇരുവരും അനുഭവി ച്ചിരുന്നതിൽ (സൗഭാഗ്യം) നിന്ന് അവരെ പുറം തള്ളു കയും ചെയ്തു. നാം (അവരോട്) പറഞ്ഞു: 'നിങ്ങൾ ഇറങ്ങിപ്പോകൂ. നിങ്ങളിൽ ചിലർ ചിലർക്ക് ശത്രുക്കളാ കുന്നു. നിങ്ങൾക്ക് ഭൂമിയിൽ ഒരു നിശ്ചിത കാലം വരേ ക്കും വാസസ്ഥലവും ജീവിതവിഭവങ്ങളുമുണ്ടായിരിക്കും.' [37] അനന്തരം ആദം തന്റെ രക്ഷിതാവിങ്കൽ നിന്ന് ചില വചനങ്ങൾ സ്വീകരിച്ചു. (ആ വചനങ്ങൾ മുഖേന പശ്ചാത്തപിച്ച) ആദമിന് അല്ലാഹു പാപമോചനം നൽകി. അവൻ പശ്ചാത്താപം ഏറെ സ്വീകരിക്കുന്നവനും കരുണാ നിധിയുമത്രെ. [38] നാം പറഞ്ഞു: നിങ്ങളെല്ലാവരും അവിടെ നിന്ന് ഇറങ്ങിപ്പോകുക. എന്നിട്ട് എന്റെ പക്കൽ നിന്നുള്ള മാർഗദർശനം നിങ്ങൾക്ക് വന്നെത്തുമ്പോൾ എന്റെ ആ മാർഗദർശനം പിൻപറ്റുന്നവരാരോ അവർക്ക് ഭയ പ്പെടേണ്ടതില്ല. അവർ ദുഃഖിക്കേണ്ടിവരികയുമില്ല. [39] അവിശ്വസിക്കുകയും നമ്മുടെ ദൃഷ്ടാന്തങ്ങൾ നിഷേധി ച്ച് തള്ളുകയും ചെയ്തവരാരോ അവരായിരിക്കും നരകാവകാശികൾ. അവരതിൽ നിത്യവാസികളായിരിക്കും.

[40] ഇസ്രായീൽ സന്തതികളേ, ഞാൻ നിങ്ങൾക്ക് ചെയ്തു തന്നിട്ടുള്ള അനുഗ്രഹം നിങ്ങൾ ഓർമിക്കുകയും, എന്നോടുള്ള കരാർ നിങ്ങൾ നിറവേറ്റുകയും ചെയ്യുവിൻ. എങ്കിൽ നിങ്ങളോടുള്ള കരാർ ഞാനും നിറവേറ്റാം. എന്നെ മാത്രമേ നിങ്ങൾ ഭയപ്പെടാവൂ. [41] നിങ്ങളുടെ പക്കലുള്ള വേദഗ്രന്ഥങ്ങളെ ശരിവെച്ചുകൊണ്ട് ഞാൻ അവതരിപ്പിച്ച സന്ദേശത്തിൽ (ഖുർആനിൽ) നിങ്ങൾ വിശ്വസിക്കൂ. അതിനെ ആദ്യമായി തന്നെ നിഷേധിക്കുന്നവർ നിങ്ങളാകരുത്. തുച്ഛമായ വിലയ്ക്ക് (ഭൗതിക നേട്ടത്തിനു) പകരം എന്റെ വചനങ്ങൾ നിങ്ങൾ വിറ്റുകളയുകയും ചെയ്യരുത്. എന്നോട് മാത്രം നിങ്ങൾ ഭയഭക്തി പുല

ർത്തുക. [42] നിങ്ങൾ സത്യം അസത്യവുമായി കൂട്ടിക്കുഴ ക്കരുത്. അറിഞ്ഞുകൊണ്ട് സത്യം മറച്ചുവെക്കുകയും ചെയ്യരുത്. [43] പ്രാർഥന മുറപോലെ നിർവഹിക്കുകയും, സകാത്ത് നൽകുകയും, (അല്ലാഹുവിന്റെ മുമ്പിൽ) തലകുനി ക്കുന്നവരോടൊപ്പം നിങ്ങൾ തലകുനിക്കുകയും ചെയ്യുവിൻ. [44] നിങ്ങൾ ജനങ്ങളോട് നൻമ കൽപിക്കുകയും നിങ്ങളുടെ സ്വന്തം കാര്യത്തിൽ (അത്) മറന്നുകളയുക യുമാണോ? നിങ്ങൾ വേദഗ്രന്ഥം പാരായണം ചെയ്തു കൊണ്ടിരിക്കുന്നുവല്ലോ. നിങ്ങളെന്താണ് ചിന്തിക്കാത്തത്? [45] സഹനവും നമസ്കാരവും മുഖേന (അല്ലാഹുവിന്റെ) സഹായം തേടുക. അത് (നമസ്കാരം) ഭക്തൻമാരല്ലാത്ത വർക്ക് വലിയ (പ്രയാസമുള്ള) കാര്യം തന്നെയാകുന്നു. [46] തങ്ങളുടെ രക്ഷിതാ വുമായി കണ്ടുമുട്ടേണ്ടിവരുമെന്നും, അവങ്കലേക്ക് തിരിച്ചുപോകേണ്ടി വരുമെന്നും വിചാരിച്ചുകൊണ്ടിരിക്കുന്ന വരത്രെ അവർ (ഭക്തൻമാർ).

[47] ഇസ്രായീൽ സന്തതികളേ, നിങ്ങൾക്ക് ഞാൻ ചെയ്തു തന്നിട്ടുള്ള അനുഗ്രഹവും, മറ്റു ജനവിഭാഗ ങ്ങളേക്കാൾ നിങ്ങൾക്ക് ഞാൻ ശ്രേഷ്ഠത നൽകിയതും നിങ്ങൾ ഓർക്കുക. [48] ഒരാൾക്കും മറ്റൊരാൾക്ക് വേണ്ടി ഒരു ഉപകാരവും ചെയ്യാൻ പറ്റാത്ത ഒരു ദിവസത്തെ നിങ്ങൾ സൂക്ഷിക്കുക. (അന്ന്) ഒരാളിൽ നിന്നും ഒരു ശുപാർശയും സ്വീകരിക്കപ്പെടുകയില്ല. ഒരാളിൽനിന്നും ഒരു പ്രായശ്ചിത്തവും മേടിക്കപ്പെടുകയുമില്ല. അവർക്ക് ഒരു സഹായവും ലഭിക്കുകയുമില്ല. [49] നിങ്ങളുടെ പുരുഷസന്താനങ്ങളെ അറുകൊല ചെയ്തുകൊണ്ടും, നിങ്ങളുടെ സ്ത്രീജനങ്ങളെ ജീവിക്കാൻ വിട്ടുകൊണ്ടും നിങ്ങൾക്ക് നിഷ്ഠൂര മർദ്ദനമേൽപിച്ചുകൊണ്ടിരുന്ന ഫിർഔന്റെ കൂട്ടരിൽ നിന്ന് നിങ്ങളെ നാം രക്ഷപ്പെടുത്തിയ സന്ദർഭം (ഓർമിക്കുക.) നിങ്ങളുടെ രക്ഷിതാവിങ്കൽ

നിന്നുള്ള ഒരു വലിയ പരീക്ഷണമാണ് അതിലുണ്ടായിരുന്നത്.

[50] കടൽ പിളർന്ന് നിങ്ങളെ കൊണ്ടു പോയി നാം രക്ഷപ്പെടുത്തുകയും, നിങ്ങൾ കണ്ടുകൊണ്ടിരിക്കെ ഫിർഔന്റെ കൂട്ടരെ നാം മുക്കിക്കൊല്ലുകയും ചെയ്ത സന്ദർഭവും (ഓർമിക്കുക). [51] മൂസാ നബിക്ക് നാൽപത് രാവുകൾ നാം നിശ്ചയിക്കുകയും അദ്ദേഹം (അതിന്നായി) പോയ ശേഷം നിങ്ങൾ അക്രമമായി ഒരു കാളക്കുട്ടിയെ (ദൈവമായി) സ്വീകരിക്കുകയും ചെയ്ത സന്ദർഭവും (ഓർക്കുക). [52] എന്നിട്ട് അതിന്ന് ശേഷവും നിങ്ങൾക്ക് നാം മാപ്പുനൽകി. നിങ്ങൾ നന്ദിയുള്ളവരായിരിക്കുവാൻ വേണ്ടി. [53] നിങ്ങൾ സൻമാർഗം കണ്ടെത്തുന്നതിന് വേണ്ടി വേദഗ്രന്ഥവും, സത്യവും അസത്യവും വേർതിരിക്കുന്ന പ്രമാണവും മൂസാനബിക്ക് നാം നൽകിയ സന്ദർഭവും (ഓർക്കുക). [54] 'എന്റെ സമുദായമേ, കാളക്കുട്ടിയെ (ദൈവമായി) സ്വീകരിച്ചത് മുഖേന നിങ്ങൾ നിങ്ങളോട് തന്നെ അന്യായം ചെയ്തിരിക്കുകയാണ്. അതിനാൽ നിങ്ങൾ നിങ്ങളുടെ സ്രഷ്ടാവിലേക്ക് പശ്ചാത്തപിച്ച് മടങ്ങുകയും (പ്രായശ്ചിത്തമായി) നിങ്ങൾ നിങ്ങളെതന്നെ നിഗ്രഹിക്കുകയും ചെയ്യുക. നിങ്ങളുടെ സ്രഷ്ടാവിന്റെ അടുക്കൽ അതാണ് നിങ്ങൾക്ക് ഗുണകരം' എന്ന് മൂസാ തന്റെ ജനതയോട് പറഞ്ഞ സന്ദർഭവും (ഓർമിക്കുക). അനന്തരം അല്ലാഹു നിങ്ങളുടെ പശ്ചാത്താപം സ്വീകരിച്ചു. അവൻ പശ്ചാത്താപം ഏറെ സ്വീകരിക്കുന്നവനും കരുണാനിധിയുമത്രെ. [55] 'ഓ; മൂസാ, ഞങ്ങൾ അല്ലാഹുവെ പ്രത്യക്ഷമായി കാണുന്നത് വരെ താങ്കളെ ഞങ്ങൾ വിശ്വസിക്കുകയേ ഇല്ല' എന്ന് നിങ്ങൾ പറഞ്ഞ സന്ദർഭം (ഓർക്കുക.) തന്നിമിത്തം നിങ്ങൾ നോക്കി നിൽക്കെ ഇടിത്തീ നിങ്ങളെ പിടികൂടി. [56] പിന്നീട് നിങ്ങളുടെ മരണത്തിന് ശേഷം

നിങ്ങളെ നാം എഴുന്നേൽപിച്ചു. നിങ്ങൾ നന്ദിയുള്ള വരായിത്തീരാൻ വേണ്ടി. [57] നിങ്ങൾക്ക് നാം മേഘത്തണൽ നൽകുകയും മന്നായും കാടപ്പക്ഷികളും ഇറക്കിത്തരി കയും ചെയ്തു. നിങ്ങൾക്ക് നാം നൽകിയിട്ടുള്ള വിശിഷ്ടമായ വസ്തുക്കളിൽ നിന്ന് ഭക്ഷിച്ചുകൊള്ളുക (എന്ന് നാം നിർദേശിച്ചു). അവർ (എന്നിട്ടും നന്ദികേട് കാണിച്ചവർ) നമുക്കൊരു ദ്രോഹവും വരുത്തിയിട്ടില്ല. അവർ അവർക്ക് തന്നെയാണ് ദ്രോഹമുണ്ടാക്കി ക്കൊണ്ടിരിക്കുന്നത്.

[58] 'നിങ്ങൾ ഈ പട്ടണത്തിൽ പ്രവേശിക്കുവിൻ. അവിടെ നിങ്ങൾക്ക് ഇഷ്ടമുള്ളിടത്തുനിന്ന് യഥേഷ്ടം ഭക്ഷിച്ചു കൊള്ളുവിൻ. തലകുനിച്ചുകൊണ്ട് വാതിൽ കടക്കുകയും പശ്ചാത്താപ വചനം പറയുകയും ചെയ്യു വിൻ. നിങ്ങളുടെ പാപങ്ങൾ നാം പൊറുത്തുതരികയും, സൽപ്രവൃത്തികൾ ചെയ്യുന്നവർക്ക് കൂടുതൽ അനുഗ്രഹങ്ങൾ നൽകുകയും ചെയ്യുന്നതാണ്' എന്ന് നാം പറഞ്ഞ സന്ദർഭവും (ഓർക്കുക). [59] എന്നാൽ അക്രമികളായ ആളുകൾ അവരോട് നിർദേശിക്കപ്പെട്ട വാക്കിന് പകരം മറ്റൊരു വാക്കാണ് പ്രയോഗിച്ചത്. അതിനാൽ ആ അക്രമികളുടെ മേൽ നാം ആകാശത്തു നിന്ന് ശിക്ഷ ഇറക്കി. കാരണം അവർ ധിക്കാരം കാണിച്ചുകൊണ്ടിരുന്നത് തന്നെ. [60] മൂസാ നബി തന്റെ ജനതയ്ക്കുവേണ്ടി വെള്ളത്തിനപേക്ഷിച്ച സന്ദർഭവും (ശ്രദ്ധിക്കുക.) അപ്പോൾ നാം പറഞ്ഞു: 'നിന്റെ വടികൊണ്ട് പാറമേൽ അടിക്കുക.' അങ്ങനെ അതിൽ നിന്ന് പന്ത്രണ്ട് ഉറവുകൾ പൊട്ടി ഒഴുകി. ജനങ്ങളിൽ ഓരോ വിഭാഗവും അവരവർക്ക് വെള്ളമെടുക്കാനുള്ള സ്ഥലങ്ങൾ മനസ്സിലാക്കി. 'അല്ലാഹുവിന്റെ ആഹാരത്തിൽ നിന്ന് നിങ്ങൾ തിന്നുകയും കുടിക്കുകയും ചെയ്തുകൊള്ളൂ.

ഭൂമിയിൽ കുഴപ്പമുണ്ടാക്കി നാശകാരികളായിത്തീരരുത്' (എന്ന് നാം അവരോട് നിർദേശിക്കുകയും ചെയ്തു).
[61] 'ഓ; മൂസാ, ഒരേതരം ആഹാരവുമായി ക്ഷമിച്ചുകഴിയുവാൻ ഞങ്ങൾക്ക് സാധിക്കുകയില്ല. അതിനാൽ മണ്ണിൽ മുളച്ചുണ്ടാവുന്ന തരത്തിലുള്ള ചീര, വെള്ളരി, ഗോതമ്പ്, പയറ്, ഉള്ളി മുതലായവ ഞങ്ങൾക്ക് ഉൽപാദിപ്പിച്ചു തരുവാൻ താങ്കൾ താങ്കളുടെ നാഥനോട് പ്രാർഥിക്കുക' എന്ന് നിങ്ങൾ പറഞ്ഞ സന്ദർഭവും (ഓർക്കുക) മൂസാ പറഞ്ഞു: 'കൂടുതൽ ഉത്തമമായത് വിട്ട് തികച്ചും താണതരത്തിലുള്ളതാണോ നിങ്ങൾ പകരം ആവശ്യപ്പെടുന്നത്? എന്നാൽ നിങ്ങളൊരു പട്ടണത്തിൽ ചെന്നിറങ്ങിക്കൊള്ളൂ. നിങ്ങൾ ആവശ്യപ്പെടുന്നതെല്ലാം നിങ്ങൾക്കവിടെ കിട്ടും.' (ഇത്തരം ദുർവാശികൾ കാരണമായി) അവരുടെ മേൽ നിന്ദ്യതയും പതിത്വവും അടിച്ചേൽപിക്കപ്പെടുകയും, അവർ അല്ലാഹുവിന്റെ കോപത്തിന് പാത്രമായിത്തീരുകയും ചെയ്തു. അവർ അല്ലാഹുവിന്റെ ദൃഷ്ടാന്തങ്ങളെ നിഷേധിക്കുകയും, പ്രവാചകൻമാരെ അന്യായമായി കൊലപ്പെടുത്തുകയും ചെയ്തതിന്റെ ഫലമായിട്ടാണത് സംഭവിച്ചത്. അവർ ധിക്കാരം കാണിക്കുകയും, അതിക്രമം പ്രവർത്തിക്കുകയും ചെയ്തതിന്റെ ഫലമായാണത് സംഭവിച്ചത്.

[62](മുഹമ്മദ് നബിയിൽ) വിശ്വസിച്ചവരോ, യഹൂദമതം സ്വീകരിച്ചവരോ, ക്രൈസ്തവരോ, സാബികളോ ആരാകട്ടെ, അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിക്കുകയും, സൽകർമ്മം പ്രവർത്തിക്കുകയും ചെയ്തിട്ടുള്ളവർക്ക് അവരുടെ രക്ഷിതാവിങ്കൽ അവർ അർഹിക്കുന്ന പ്രതിഫലമുണ്ട്. അവർക്ക് ഭയപ്പെടേണ്ടതില്ല. അവർ ദുഃഖിക്കേണ്ടി വരികയുമില്ല.

[63]നാം നിങ്ങളോട് കരാർ വാങ്ങുകയും നിങ്ങൾക്ക്

മീതെ പർവ്വതത്തെ നാം ഉയർത്തിപ്പിടിക്കുകയും ചെയ്ത സന്ദർഭം (ഓർക്കുക). നിങ്ങൾക്ക് നാം നൽകിയത് ഗൗരവബുദ്ധിയോടെ ഏറ്റെടുക്കുകയും, ദോഷബാധയെ സൂക്ഷിക്കുവാൻ വേണ്ടി അതിൽ നിർദേശിച്ചത് ഓർമിച്ചുകൊണ്ടിരിക്കുകയും ചെയ്യുക (എന്ന് നാം അനുശാസിച്ചു). [64]എന്നിട്ടതിന് ശേഷവും നിങ്ങൾ പുറകോട്ട് പോയി. നിങ്ങളുടെ മേൽ അല്ലാഹുവിന്റെ അനുഗ്രഹവും അവന്റെ കാരുണ്യവും ഇല്ലായിരുന്നുവെങ്കിൽ നിങ്ങൾ നഷ്ടക്കാരിൽ പെടുമായിരുന്നു. [65] നിങ്ങളിൽ നിന്ന് 'സബ്ത്ത്'(ശബ്ബത്ത്) ദിനത്തിൽ അതിക്രമം കാണിച്ചവരെപ്പറ്റി നിങ്ങളറിഞ്ഞിട്ടുണ്ടല്ലോ. അപ്പോൾ നാം അവരോട് പറഞ്ഞു: 'നിങ്ങൾ നിന്ദ്യരായ കുരങ്ങൻമാരായിത്തീരുക.' [66]അങ്ങനെ നാം അതിനെ (ആ ശിക്ഷയെ) അക്കാലത്തും പിൽക്കാലത്തുമുള്ളവർക്ക് ഒരു ഗുണപാഠവും, സൂക്ഷ്മത പാലിക്കുന്നവർക്ക് ഒരു തത്വോപദേശവുമാക്കി.

[67] 'അല്ലാഹു നിങ്ങളോട് ഒരു പശുവിനെ അറുക്കുവാൻ കൽപിക്കുന്നു' എന്ന് മൂസാ തന്റെ ജനതയോട് പറഞ്ഞ സന്ദർഭം (ശ്രദ്ധിക്കുക) അവർ പറഞ്ഞു: താങ്കൾ ഞങ്ങളെ പരിഹസിക്കുകയാണോ? അദ്ദേഹം (മൂസാ) പറഞ്ഞു: ഞാൻ വിവരംകെട്ടവരിൽ പെട്ടുപോകാതിരിക്കാൻ അല്ലാഹുവിൽ അഭയം പ്രാപിക്കുന്നു. [68] (അപ്പോൾ) അവർ പറഞ്ഞു: അത് (പശു) ഏത് തരമായിരിക്കണമെന്ന് ഞങ്ങൾക്ക് വിശദീകരിച്ചു തരാൻ ഞങ്ങൾക്ക് വേണ്ടി താങ്കളുടെ രക്ഷിതാവിനോട് പ്രാർഥിക്കണം. മൂസാ പറഞ്ഞു: പ്രായം വളരെ കൂടിയതോ വളരെ കുറഞ്ഞതോ അല്ലാത്ത ഇടപ്രായത്തിലുള്ള ഒരു പശുവായിരിക്കണം അതെന്നാണ് അവൻ (അല്ലാഹു) പറയുന്നത്. അതിനാൽ കൽപിക്കപ്പെടുന്ന പ്രകാരം നിങ്ങൾ പ്രവർത്തിക്കുക.

[69] അവർ പറഞ്ഞു: അതിന്റെ നിറമെന്തായിരിക്കണമെന്ന് ഞങ്ങൾക്ക് വിശദീകരിച്ചുതരുവാൻ ഞങ്ങൾക്ക് വേണ്ടി താങ്കൾ താങ്കളുടെ രക്ഷിതാവിനോട് പ്രാർഥിക്കണം. മൂസാ പറഞ്ഞു: കാണികൾക്ക് കൗതുകം തോന്നിക്കുന്ന, തെളിഞ്ഞ മഞ്ഞനിറമുള്ള ഒരു പശുവായിരിക്കണം അതെന്നാണ് അവൻ (അല്ലാഹു) പറയുന്നത്. [70] അവർ പറഞ്ഞു: അത് ഏത് തരമാണെന്ന് ഞങ്ങൾക്ക് വ്യക്തമാക്കി തരാൻ താങ്കളുടെ രക്ഷിതാവിനോട് ഞങ്ങൾക്ക് വേണ്ടി പ്രാർഥിക്കുക. തീർച്ചയായും പശുക്കൾ പരസ്പരം സാദൃശ്യമുള്ളതായി ഞങ്ങൾക്ക് തോന്നുന്നു. അല്ലാഹു ഉദ്ദേശിച്ചാൽ അവന്റെ മാർഗനിർദേശപ്രകാരം തീർച്ചയായും ഞങ്ങൾ പ്രവർത്തിക്കാം. [71] (അപ്പോൾ) മൂസാ പറഞ്ഞു: നിലം ഉഴുതുവാനോ വിള നനയ്ക്കുവാനോ ഉപയോഗപ്പെടുത്തുന്നതല്ലാത്ത, പാടുകളൊന്നുമില്ലാത്ത അവികലമായ ഒരു പശുവായിരിക്കണം അതെന്നാണ് അല്ലാഹു പറയുന്നത്. അവർ പറഞ്ഞു: ഇപ്പോഴാണ് താങ്കൾ ശരിയായ വിവരം നൽകിയത്. അങ്ങനെ അവർ അതിനെ അറുത്തു. അവർക്കത് നിറവേറ്റുക എളുപ്പമായിരുന്നില്ല. [72](ഇസ്രായീൽ സന്തതികളേ), നിങ്ങൾ ഒരാളെ കൊലപ്പെടുത്തുകയും, അന്യോന്യം കുറ്റം ആരോപിച്ചുകൊണ്ട് ഒഴിഞ്ഞ് മാറുകയും ചെയ്ത സന്ദർഭവും (ഓർക്കുക.) എന്നാൽ നിങ്ങൾ ഒളിച്ച് വെക്കുന്നത് അല്ലാഹു വെളിയിൽ കൊണ്ടുവരിക തന്നെ ചെയ്യും. [73]അപ്പോൾ നാം പറഞ്ഞു: 'നിങ്ങൾ അതിന്റെ (പശുവിന്റെ) ഒരംശംകൊണ്ട് ആ മൃതദേഹത്തിൽ അടിക്കുക. അപ്രകാരം അല്ലാഹു മരണപ്പെട്ടവരെ ജീവിപ്പിക്കുന്നു. നിങ്ങൾ ചിന്തിക്കുവാൻ വേണ്ടി അവന്റെ ദൃഷ്ടാന്തങ്ങൾ നിങ്ങൾക്കവൻ കാണിച്ചുതരുന്നു.' [74]പിന്നീട് അതിന് ശേഷവും നിങ്ങളുടെ മനസ്സുകൾ കടുത്തുപോയി. അവ പാറപോലെയോ അതിനെക്കാൾ

കടുത്തതോ ആയി ഭവിച്ചു. പാറകളിൽ ചിലതിൽ നിന്ന് നദികൾ പൊട്ടി ഒഴുകാറുണ്ട്. ചിലത് പിളർന്ന് വെള്ളം പുറത്ത് വരുന്നു. ചിലത് ദൈവഭയത്താൽ താഴോട്ട് ഉരുണ്ടു വീഴുകയും ചെയ്യുന്നു. നിങ്ങൾ പ്രവർത്തിക്കുന്ന യാതൊന്നിനെപറ്റിയും അല്ലാഹു ഒട്ടും അശ്രദ്ധനല്ല.

[75] (സത്യവിശ്വാസികളേ), നിങ്ങളെ അവർ (യഹൂദർ) വിശ്വസിക്കുമെന്ന് നിങ്ങൾ മോഹിക്കുകയാണോ? അവരിൽ ഒരു വിഭാഗം അല്ലാഹുവിന്റെ വചനങ്ങൾ കേൾക്കുകയും, അത് ശരിക്കും മനസ്സിലാക്കിയതിന് ശേഷം ബോധപൂർവം തന്നെ അതിൽ കൃത്രിമം കാണിച്ചു കൊണ്ടിരിക്കുകയുമാണല്ലോ. [76] വിശ്വസിച്ചവരെ കണ്ടുമുട്ടുമ്പോൾ അവർ പറയും: 'ഞങ്ങൾ വിശ്വസിച്ചിരിക്കുന്നു' എന്ന്. അവർ തമ്മിൽ തനിച്ചുകണ്ടു മുട്ടുമ്പോൾ (പരസ്പരം കുറ്റപ്പെടുത്തിക്കൊണ്ട്) അവർ പറയും: 'അല്ലാഹു നിങ്ങൾക്ക് വെളിപ്പെടുത്തിത്തന്ന കാര്യങ്ങൾ ഇവർക്ക് നിങ്ങൾ പറഞ്ഞുകൊടുക്കുകയാണോ? നിങ്ങളുടെ രക്ഷിതാവിന്റെ സന്നിധിയിൽ അവർ നിങ്ങൾക്കെതിരിൽ അത് വെച്ച് ന്യായവാദം നടത്താൻ വേണ്ടി. നിങ്ങളെന്താണ് ചിന്തിക്കാത്തത്?' [77]എന്നാൽ അവർക്കറിഞ്ഞുകൂടേ; അവർ രഹസ്യമാക്കുന്നതും പരസ്യമാക്കുന്നതുമെല്ലാം അല്ലാഹു അറിയുന്നുണ്ടെന്ന്?

[78] അക്ഷരജ്ഞാനമില്ലാത്ത ചില ആളുകളും അവരിൽ (ഇസ്രായീല്യരിൽ) ഉണ്ട്. ചില വ്യാമോഹങ്ങൾ വെച്ച് പുലർത്തുന്നതല്ലാതെ വേദ ഗ്രന്ഥത്തെപ്പറ്റി അവർക്ക് ഒന്നുമറിയില്ല. അവർ ഊഹത്തെ അവലംബമാക്കുക മാത്രമാണ് ചെയ്യുന്നത്. [79]എന്നാൽ സ്വന്തം കൈകൾ കൊണ്ട് ഗ്രന്ഥം എഴുതിയുണ്ടാക്കുകയും എന്നിട്ട് അത് അല്ലാഹുവിങ്കൽ നിന്ന് ലഭിച്ചതാണെന്ന് പറയുകയും ചെയ്യുന്നവർക്കാകുന്നു നാശം. അത് മുഖേന വില കുറഞ്ഞ നേട്ടങ്ങൾ

കരസ്ഥമാക്കാൻ വേണ്ടിയാകുന്നു (അവരിത് ചെയ്യുന്നത്.) അവരുടെ കൈകൾ എഴുതിയ വകയിലും അവർ സമ്പാദിക്കുന്ന വകയിലും അവർക്ക് നാശം. [80]അവർ (യഹൂദർ) പറഞ്ഞു: 'എണ്ണപ്പെട്ട ദിവസങ്ങളിലല്ലാതെ ഞങ്ങളെ നരകശിക്ഷ ബാധിക്കുകയേ ഇല്ല.' ചോദിക്കുക: 'നിങ്ങൾ അല്ലാഹുവിങ്കൽനിന്ന് വല്ല കരാറും വാങ്ങിയിട്ടുണ്ടോ? എന്നാൽ തീർച്ചയായും അല്ലാഹു തന്റെ കരാർ ലംഘിക്കുകയില്ല. അതല്ല, നിങ്ങൾക്ക് അറിവില്ലാത്തത് അല്ലാഹുവിന്റെ പേരിൽ നിങ്ങൾ പറഞ്ഞുണ്ടാക്കുകയാണോ?' [81] അങ്ങനെയല്ല. ആർ ദുഷ്കൃത്യം ചെയ്യുകയും പാപത്തിന്റെ വലയത്തിൽ പെടുകയും ചെയ്യുന്നുവോ അവരാകുന്നു നരകാവകാശികൾ. അവരതിൽ നിത്യവാസികളായിരിക്കും. [82] വിശ്വസിക്കുകയും സൽകർമ്മങ്ങൾ അനുഷ്ഠിക്കുകയും ചെയ്തതാരോ അവരാകുന്നു സ്വർഗാവകാശികൾ. അവരതിൽ നിത്യവാസികളായിരിക്കും.

[83]അല്ലാഹുവെ അല്ലാതെ നിങ്ങൾ ആരാധിക്കരുത്; മാതാപിതാക്കൾക്കും ബന്ധുക്കൾക്കും അനാഥകൾക്കും അഗതികൾക്കും നൻമ ചെയ്യണം; ജനങ്ങളോട് നല്ല വാക്ക് പറയണം; പ്രാർഥന മുറ പ്രകാരം നിർവഹിക്കുകയും സകാത്ത് നൽകുകയും ചെയ്യണം എന്നെല്ലാം നാം ഇസ്രായീല്യരോട് കരാർ വാങ്ങിയ സന്ദർഭം (ഓർക്കുക). (എന്നാൽ ഇസ്രായീൽ സന്തതികളേ,) പിന്നീട് നിങ്ങളിൽ കുറച്ച് പേരൊഴികെ മറ്റെല്ലാവരും വിമുഖതയോടെ പിൻമാറിക്കളയുകയാണ് ചെയ്തത്.

[84]നിങ്ങൾ അന്യോന്യം രക്തം ചിന്തുകയില്ലെന്നും, സ്വന്തമാളുകളെ കുടിയൊഴിപ്പിക്കുകയില്ലെന്നും നിങ്ങളോട് നാം ഉറപ്പ് വാങ്ങിയ സന്ദർഭവും (ഓർക്കുക). എന്നിട്ട് നിങ്ങളത് സമ്മതിച്ച് ശരിവെക്കുകയും ചെയ്തു.

നിങ്ങളതിന് സാക്ഷികളുമാകുന്നു. [85] എന്നിട്ടും നിങ്ങളിതാ സ്വജനങ്ങളെ കൊന്നുകൊണ്ടിരിക്കുന്നു. നിങ്ങളിലൊരു വിഭാഗത്തെ തന്നെ അവരുടെ വീടുകളിൽ നിന്നും ഇറക്കി വിട്ടുകൊണ്ടിരിക്കുന്നു. തികച്ചും കുറ്റകരമായും അതിക്രമപരമായും അവർക്കെതിരിൽ നിങ്ങൾ അന്യോന്യം സഹായിക്കുകയും ചെയ്യുന്നു. അവർ നിങ്ങളുടെ അടുത്ത് യുദ്ധത്തടവുകാരായി വന്നാൽ നിങ്ങൾ മോചനമൂല്യം നൽകി അവരെ മോചിപ്പിക്കുകയും ചെയ്യുന്നു. യഥാർഥത്തിൽ അവരെ പുറം തള്ളുന്നത് തന്നെ നിങ്ങൾക്ക് നിഷിദ്ധമായിരുന്നു. നിങ്ങൾ വേദ ഗ്രന്ഥത്തിലെ ചില ഭാഗങ്ങൾ വിശ്വസിക്കുകയും മറ്റു ചിലത് തള്ളിക്കളയുകയുമാണോ? എന്നാൽ നിങ്ങളിൽ നിന്ന് അപ്രകാരം പ്രവർത്തിക്കുന്നവർക്ക് ഇഹലോകജീവി തത്തിൽ അപമാനമല്ലാതെ മറ്റൊരു ഫലവും കിട്ടാനില്ല. ഉയിർത്തെഴുന്നേൽപിന്റെ നാളിലാവട്ടെ അതി കഠിനമായ ശിക്ഷയിലേക്ക് അവർ തള്ളപ്പെടുകയും ചെയ്യും. നിങ്ങളുടെ പ്രവർത്തനങ്ങളെപ്പറ്റിയൊന്നും അല്ലാഹു അശ്രദ്ധനല്ല. [86]പരലോകം വിറ്റ് ഇഹലോകജീവിതം വാങ്ങിയവരാകുന്നു അത്തരക്കാർ. അവർക്ക് ശിക്ഷയിൽ ഇളവ് നൽകപ്പെടുകയില്ല. അവർക്ക് ഒരു സഹായവും ലഭിക്കുകയുമില്ല.

[87]മൂസായ്ക്ക് നാം ഗ്രന്ഥം നൽകി. അദ്ദേഹത്തിന് ശേഷം തുടർച്ചയായി നാം ദൂതൻമാരെ അയച്ചുകൊണ്ടിരുന്നു. മർയമിന്റെ മകനായ ഈസാക്ക് നാം വ്യക്തമായ ദൃഷ്ടാന്തങ്ങൾ നൽകുകയും, അദ്ദേഹത്തിന് നാം പരിശുദ്ധാത്മാവിന്റെ പിൻബലം നൽകുകയും ചെയ്തു. എന്നിട്ട് നിങ്ങളുടെ മനസ്സിന് പിടിക്കാത്ത കാര്യങ്ങളുമായി വല്ല ദൈവദൂതനും നിങ്ങളുടെ അടുത്ത് വരുമ്പോഴൊക്കെ നിങ്ങൾ അഹങ്കരിക്കുകയും, ചില ദൂതൻമാരെ നിങ്ങൾ

തള്ളിക്കളയുകയും, മറ്റു ചിലരെ നിങ്ങള്‍ വധിക്കുകയും ചെയ്യുകയാണോ? [88] അവര്‍ പറഞ്ഞു: ഞങ്ങളുടെ മനസ്സുകള്‍ അടഞ്ഞുകിടക്കുകയാണ്. എന്നാല്‍ (അതല്ല ശരി) അവരുടെ നിഷേധം കാരണമായി അല്ലാഹു അവരെ ശപിച്ചിരിക്കുകയാണ്. അതിനാല്‍ വളരെ കുറച്ചേ അവര്‍ വിശ്വസിക്കുന്നുള്ളൂ.

[89]അവരുടെ കൈവശമുള്ള വേദത്തെ ശരിവെക്കുന്ന ഒരു ഗ്രന്ഥം (ഖുര്‍ആന്‍) അല്ലാഹുവിങ്കല്‍ നിന്ന് അവര്‍ക്ക് വന്നുകിട്ടിയപ്പോള്‍ (അവരത് തള്ളിക്കളയുകയാണ് ചെയ്തത്). അവരാകട്ടെ (അത്തരം ഒരു ഗ്രന്ഥവുമായി വരുന്ന പ്രവാചകന്‍ മുഖേന) അവിശ്വാസികള്‍ക്കെതിരില്‍ വിജയം നേടികൊടുക്കുവാന്‍ വേണ്ടി മുമ്പ് (അല്ലാഹുവിനോട്) പ്രാര്‍ഥിക്കാറുണ്ടായിരുന്നു. അവര്‍ക്ക് സുപരിചിതമായ ആ സന്ദേശം വന്നെത്തിയപ്പോള്‍ അവരത് നിഷേധിക്കുകയാണ് ചെയ്തത്. അതിനാല്‍ ആ നിഷേധികള്‍ക്കത്രെ അല്ലാഹുവിന്റെ ശാപം. [90]അല്ലാഹു തന്റെ ദാസന്‍മാരില്‍ നിന്ന് താന്‍ ഇച്ഛിക്കുന്നവരുടെ മേല്‍ തന്റെ അനുഗ്രഹം ഇറക്കികൊടുക്കുന്നതിലുള്ള ഈര്‍ഷ്യ നിമിത്തം അല്ലാഹു അവതരിപ്പിച്ച സന്ദേശത്തെ അവിശ്വസിക്കുക വഴി തങ്ങളുടെ ആത്മാക്കളെ വിറ്റുകൊണ്ടവര്‍ വാങ്ങിയ വില എത്ര ചീത്ത! അങ്ങനെ അവര്‍ കോപത്തിനു മേല്‍ കോപത്തിനു പാത്രമായിത്തീര്‍ന്നു. സത്യനിഷേധികള്‍ക്കത്രെ നിന്ദ്യമായ ശിക്ഷയുള്ളത്.

[91]അല്ലാഹു അവതരിപ്പിച്ചതില്‍ (ഖുര്‍ആനില്‍) നിങ്ങള്‍ വിശ്വസിക്കൂ എന്ന് അവരോട് പറയപ്പെട്ടാല്‍, ഞങ്ങള്‍ക്ക് അവതീര്‍ണമായ സന്ദേശത്തില്‍ ഞങ്ങള്‍ വിശ്വസിക്കുന്നുണ്ട് എന്നാണവര്‍ പറയുക. അതിനപ്പുറമുള്ളത് അവര്‍ നിഷേധിക്കുകയും ചെയ്യുന്നു. അവരുടെ പക്കലുള്ള വേദത്തെ ശരിവെക്കുന്ന സത്യസന്ദേശമാണ്

താനും അത് (ഖുർആൻ). (നബിയേ,) പറയുക: 'നിങ്ങൾ വിശ്വാസികളാണെങ്കിൽ പിന്നെ എന്തിനായിരുന്നു മുമ്പൊക്കെ അല്ലാഹുവിന്റെ പ്രവാചകൻമാരെ നിങ്ങൾ വധിച്ചുകൊണ്ടിരുന്നത്?' [92] സ്പഷ്ടമായ തെളിവുകളും കൊണ്ട് മൂസാ നിങ്ങളുടെ അടുത്ത് വരികയുണ്ടായി. എന്നിട്ടതിന് ശേഷവും നിങ്ങൾ അന്യായമായി കാളക്കുട്ടിയെ ദൈവമാക്കുകയാണല്ലോ ചെയ്തത്. [93]നിങ്ങളോട് നാം കരാർ വാങ്ങുകയും, നിങ്ങൾക്കു മീതെ പർവ്വതത്തെ നാം ഉയർത്തിപ്പിടിക്കുകയും ചെയ്ത സന്ദർഭവും (ശ്രദ്ധിക്കുക). 'നിങ്ങൾക്ക് നാം നൽകിയ സന്ദേശം മുറുകെപിടിക്കുകയും (നമ്മുടെ കൽപനകൾ) ശ്രദ്ധിച്ചു കേൾക്കുകയും ചെയ്യുക' (എന്ന് നാം അനുശാസിച്ചു). അപ്പോൾ അവർ പറഞ്ഞു: 'ഞങ്ങൾ കേട്ടിരിക്കുന്നു. അനുസരിക്കേണ്ടെന്നു വെക്കുകയും ചെയ്തിരിക്കുന്നു.' അവരുടെ നിഷേധ സ്വഭാവത്തിന്റെ ഫലമായി കാളക്കുട്ടിയോടുള്ള ഭക്തി അവരുടെ മനസ്സുകളിൽ ലയിച്ചു ചേർന്നു കഴിഞ്ഞിരുന്നു. (നബിയേ,) പറയുക: 'നിങ്ങൾ വിശ്വാസികളാണെങ്കിൽ ആ വിശ്വാസം നിങ്ങളോട് നിർദേശിക്കുന്ന കാര്യം വളരെ ചീത്തതന്നെ. [94]നീ അവരോട് (യഹൂദരോട്) പറയുക: മറ്റാർക്കും നൽകാതെ നിങ്ങൾക്കുമാത്രമായി അല്ലാഹു നീക്കിവെച്ചതാണ് പരലോകവിജയമെങ്കിൽ നിങ്ങൾ മരിക്കുവാൻ കൊതിച്ചു കൊള്ളുക. നിങ്ങളുടെ വാദം സത്യമാണെങ്കിൽ (അതാണല്ലോ വേണ്ടത്.) [95] എന്നാൽ അവരുടെ കൈകൾ മുൻകൂട്ടി ചെയ്തുവെച്ചത് (ദുഷ്കൃത്യങ്ങൾ) കാരണമായി അവരൊരിക്കലും മരണത്തെ കൊതിക്കുകയില്ല. അതിക്രമകാരികളെപറ്റി സൂക്ഷ്മജ്ഞാനമുള്ളവനാകുന്നു അല്ലാഹു. [96] തീർച്ചയായും ജനങ്ങളിൽ വെച്ച് ജീവിതത്തോട് ഏറ്റവും ആർത്തിയുള്ളവരായി അവരെ (യഹൂദരെ) നിനക്ക് കാണാം; ബഹുദൈവവിശ്വാസികളെക്കാൾ പോലും.

അവരിൽ ഓരോരുത്തരും കൊതിക്കുന്നത് തനിക്ക് ആയിരം കൊല്ലത്തെ ആയുസ്സ് കിട്ടിയിരുന്നെങ്കിൽ എന്നാണ്. ഒരാൾക്ക് ദീർഘായുസ്സ് ലഭിക്കുക എന്നത് അയാളെ ദൈവിക ശിക്ഷയിൽ നിന്ന് അകറ്റിക്കളയുന്ന കാര്യമല്ല. അവർ പ്രവർത്തിക്കുന്നതെല്ലാം സൂക്ഷ്മമായി അറിയുന്നവനാകുന്നു അല്ലാഹു.

[97] (നബിയേ,) പറയുക: (ഖുർആൻ എത്തിച്ചുതരുന്ന) ജിബ്‌രീൽ എന്ന മലക്കിനോടാണ് ആർക്കെങ്കിലും ശത്രുത യെങ്കിൽ അദ്ദേഹമത് നിന്റെ മനസ്സിൽ അവതരിപ്പിച്ചത് അല്ലാഹുവിന്റെ ഉത്തരവനുസരിച്ച് മാത്രമാണ്. മുൻ വേദങ്ങളെ ശരിവെച്ചുകൊണ്ടുള്ളതും, വിശ്വാസികൾക്ക് വഴി കാട്ടുന്നതും, സന്തോഷവാർത്ത നൽകുന്നതുമാ യിട്ടാണ് (അത് അവതരിച്ചിട്ടുള്ളത്). [98] ആർക്കെങ്കിലും അല്ലാഹുവോടും അവന്റെ മലക്കുകളോടും അവന്റെ ദൂതൻ മാരോടും ജിബ്‌രീലിനോടും മീകാഈലിനോടുമെല്ലാം ശത്രുതയാണെങ്കിൽ ആ നിഷേധികളുടെ ശത്രു തന്നെ യാകുന്നു അല്ലാഹു. [99] നാം നിനക്ക് അവതിരിപ്പിച്ചു തന്നിട്ടു ള്ളത് സ്പഷ്ടമായ ദൃഷ്ടാന്തങ്ങളാകുന്നു. ധിക്കാരികള ല്ലാതെ മറ്റാരും അവയെ നിഷേധിക്കുകയില്ല. [100] അവർ (യഹൂദർ) ഏതൊരു കരാർ ചെയ്തു കഴിയുമ്പോഴും അവരിൽ ഒരു വിഭാഗം അത് വലിച്ചെറിയുകയാണോ? തന്നെയുമല്ല, അവരിൽ അധികപേർക്കും വിശ്വാസം തന്നെ യില്ല. [101] അവരുടെ പക്കലുള്ള വേദത്തെ ശരിവെച്ചു കൊണ്ട് അല്ലാഹുവിന്റെ ഒരു ദൂതൻ അവരുടെ അടുത്ത് ചെന്നപ്പോൾ ആ വേദക്കാരിൽ ഒരു വിഭാഗം അല്ലാഹുവി ന്റെ ഗ്രന്ഥത്തെ യാതൊരു പരിചയവുമില്ലാത്തവരെ പോലെ പുറകോട്ട് വലിച്ചെറിയുകയാണ് ചെയ്തത്.

[102]സുലൈമാൻ നബിയുടെ രാജവാഴ്ചയുടെ (രഹസ്യമെന്ന) പേരിൽ പിശാചുക്കൾ പറഞ്ഞുപരത്തി

ക്കൊണ്ടിരുന്നത് അവർ (ഇസ്രായീല്യർ) പിൻപറ്റുകയും ചെയ്തു. സുലൈമാൻ നബി ദൈവനിഷേധം കാണി ച്ചിട്ടില്ല. എന്നാൽ ജനങ്ങൾക്ക് മാന്ത്രികവിദ്യ പഠിപ്പിച്ചുകൊ ടുത്തു കൊണ്ട് പിശാചുക്കളാണ് ദൈവ നിഷേധത്തിൽ ഏർപെട്ടത്. ബാബിലോണിൽ ഹാറൂത്തെന്നും മാറൂത്തെ ന്നും പേരുള്ള രണ്ടു മാലാഖമാർക്ക് ലഭിച്ചതിനെയും (പറ്റി പിശാചുക്കൾ പറഞ്ഞുണ്ടാക്കി ക്കൊണ്ടിരുന്നത് അവർ പിന്തുടർന്നു). എന്നാൽ ഹാറൂത്തും മാറൂത്തും ഏതൊരാൾക്ക് പഠിപ്പിക്കുമ്പോഴും, ഞങ്ങളുടേത് ഒരു പരീക്ഷണം മാത്രമാകുന്നു; അതിനാൽ (ഇത് ഉപയോഗിച്ച്) ദൈവനിഷേധത്തിൽ ഏർപെടരുത് എന്ന് അവർ പറഞ്ഞു കൊടുക്കാതിരുന്നില്ല. അങ്ങനെ അവരിൽ നിന്ന് ഭാര്യാഭർത്താക്കൻമാർക്കിടയിൽ ഭിന്നതയുണ്ടാക്കുവാനു ള്ള തന്ത്രങ്ങൾ ജനങ്ങൾ പഠിച്ച് കൊണ്ടിരുന്നു. എന്നാൽ അല്ലാഹുവിന്റെ അനുമതി കൂടാതെ അതുകൊണ്ട് യാതൊ രാൾക്കും ഒരു ദ്രോഹവും ചെയ്യാൻ അവർക്ക് കഴിയില്ല. അവർക്ക് തന്നെ ഉപദ്രവമുണ്ടാക്കുന്നതും ഒരു പ്രയോജനവും ചെയ്യാത്തതുമായ കാര്യമാണ് അവർ പഠിച്ചു കൊണ്ടിരുന്നത്. അത് (ആ വിദ്യ) ആർ വാങ്ങി (കൈവശപ്പെടുത്തി) യോ അവർക്ക് പരലോകത്ത് യാ തൊരു വിഹിതവുമുണ്ടാവില്ലെന്ന് അവർ ഗ്രഹിച്ചുകഴിഞ്ഞി ട്ടുണ്ട്. അവരുടെ ആത്മാവുകളെ വിറ്റ് അവർ വാങ്ങിയ വില വളരെ ചീത്ത തന്നെ. അവർക്ക് വിവരമുണ്ടായിരു ന്നെങ്കിൽ! [103]അവർ വിശ്വസിക്കുകയും ദോഷബാധയെ സൂക്ഷിക്കുകയും ചെയ്തിരുന്നാൽ അല്ലാഹുവിങ്കൽ നിന്ന് ലഭിക്കുന്ന പ്രതിഫലം എത്രയോ ഉത്തമമാകുന്നു. അവരത് മനസ്സിലാക്കിയിരുന്നെങ്കിൽ!

[104]ഹേ: സത്യവിശ്വാസികളേ, നിങ്ങൾ (നബിയോട്) 'റാഇനാ' എന്ന് പറയരുത്. പകരം 'ഉൻദ്വുർനാ' എന്ന്

പറയുകയും ശ്രദ്ധിച്ച് കേൾക്കുകയും ചെയ്യുക. സത്യനിഷേധികൾക്ക് വേദനയേറിയ ശിക്ഷയുണ്ട്. [105] നിങ്ങളുടെ രക്ഷിതാവിൽ നിന്നും വല്ല നൻമയും നിങ്ങളുടെ മേൽ ഇറക്കപ്പെടുന്നത് വേദക്കാരിലും ബഹുദൈവാരാധകൻമാരിലും പെട്ട സത്യനിഷേധികൾ ഒട്ടും ഇഷ്ടപ്പെടുന്നില്ല. അല്ലാഹു അവന്റെ കാരുണ്യം കൊണ്ട് അവൻ ഇച്ഛിക്കുന്നവരെ പ്രത്യേകം അനുഗ്രഹിക്കുന്നു. അല്ലാഹു മഹത്തായ അനുഗ്രഹമുള്ളവനാണ്. [106] വല്ല 'ആയത്തും' നാം ദുർബലപ്പെടുത്തുകയോ വിസ്മരിപ്പിക്കുകയോ ചെയ്യുകയാണെങ്കിൽ പകരം അതിനേക്കാൾ ഉത്തമമായതോ അതിന് തുല്യമായതോ നാം കൊണ്ടുവരുന്നതാണ്. നിനക്കറിഞ്ഞുകൂടേ; അല്ലാഹു എല്ലാകാര്യത്തിനും കഴിവുള്ളവനാണെന്ന്? [107]നിനക്കറിഞ്ഞു കൂടേ അല്ലാഹുവിന്നു തന്നെയാണ് ആകാശഭൂമികളുടെ ആധിപത്യമെന്നും, നിങ്ങൾക്ക് അല്ലാഹുവെ കൂടാതെ ഒരു രക്ഷകനും സഹായിയും ഇല്ലെന്നും? [108]മുമ്പ് മൂസായോട് ചോദിക്കപ്പെട്ടത് പോലുള്ള ചോദ്യങ്ങൾ നിങ്ങളുടെ റസൂലിനോടും ചോദിക്കുവാനാണോ നിങ്ങൾ ഉദ്ദേശിക്കുന്നത്? സത്യവിശ്വാസത്തിന് പകരം സത്യനിഷേധത്തെ സ്വീകരിക്കുന്നവനാരോ അവൻ നേർമാർഗത്തിൽ നിന്നു വ്യതിചലിച്ചു പോയിരിക്കുന്നു.

[109]നിങ്ങൾ സത്യവിശ്വാസം സ്വീകരിച്ച ശേഷം നിങ്ങളെ അവിശ്വാസികളാക്കി മാറ്റിയെടുക്കുവാനാണ് വേദക്കാരിൽ മിക്കവരും ആഗ്രഹിക്കുന്നത്. സത്യം വ്യക്തമായി ബോധ്യപ്പെട്ടിട്ടും സ്വാർഥപരമായ അസൂയ നിമിത്തമാണ് (അവരാ നിലപാട് സ്വീകരിക്കുന്നത്.) എന്നാൽ (അവരുടെ കാര്യത്തിൽ) അല്ലാഹു അവന്റെ കൽപന കൊണ്ടുവരുന്നത് വരെ നിങ്ങൾ പൊറുക്കുകയും ക്ഷമിക്കുകയും ചെയ്യുക. നിസ്സംശയം അല്ലാഹു ഏത് കാര്യത്തിനും ക

ഴിവുള്ളവനത്രെ.[110] നിങ്ങള്‍ പ്രാര്‍ഥന മുറപ്രകാരം നിര്‍വഹിക്കുകയും സകാത്ത് നല്‍കുകയും ചെയ്യുക. നിങ്ങളുടെ സ്വന്തം ഗുണത്തിനായി നിങ്ങള്‍ നല്ലതായ എന്തൊന്ന് മുന്‍കൂട്ടി ചെയ്താലും അതിന്റെ ഫലം അല്ലാഹുവിങ്കല്‍ നിങ്ങള്‍ക്ക് കണ്ടെത്താവുന്നതാണ്. നിങ്ങള്‍ പ്രവര്‍ത്തിക്കുന്നതെല്ലാം അല്ലാഹു കണ്ടറിയുന്ന വനാകുന്നു. [111] (ആര്‍ക്കെങ്കിലും) സ്വര്‍ഗത്തില്‍ പ്രവേശിക്ക ണമെങ്കില്‍ യഹൂദരോ ക്രിസ്ത്യാനികളോ ആവാതെ പറ്റില്ലെന്നാണ് അവര്‍ പറയുന്നത്. അതൊക്കെ അവരുടെ വ്യാമോഹങ്ങളത്രെ. എന്നാല്‍ (നബിയേ,) പറയുക; 'നിങ്ങള്‍ സത്യവാന്‍മാരാണെങ്കില്‍ (അതിന്ന്) നിങ്ങള്‍ക്ക് കിട്ടിയ തെളിവ് കൊണ്ടു വരൂ' എന്ന്. [112] എന്നാല്‍ (കാര്യം) അങ്ങനെയല്ല. ഏതൊരാള്‍ സല്‍കര്‍മ്മകാരിയായി ക്കൊണ്ട് അല്ലാഹുവിന്ന് ആത്മസമര്‍പ്പണം ചെയ്തുവോ അവന്ന് തന്റെ രക്ഷിതാവിങ്കല്‍ അതിന്റെ പ്രതിഫലം ഉണ്ടാ യിരിക്കുന്നതാണ്. അത്തരക്കാര്‍ക്ക് യാതൊന്നും ഭയ പ്പെടേണ്ടതില്ല; അവര്‍ ദുഃഖിക്കേണ്ടി വരികയുമില്ല.

[113] യഹൂദന്‍മാര്‍ പറഞ്ഞു; ക്രിസ്ത്യാനികള്‍ക്ക് യാതൊരു അടിസ്ഥാനവുമില്ലെന്ന്. ക്രിസ്ത്യാനികള്‍ പറഞ്ഞു; യഹൂദന്‍മാര്‍ക്ക് യാതൊരു അടിസ്ഥാനവു മില്ലെന്ന്. അവരെല്ലാവരും വേദഗ്രന്ഥം പാരായണം ചെയ്യുന്നവരാണ് താനും. അങ്ങനെ ഇവര്‍ പറഞ്ഞത് പോലെ തന്നെ വിവരമില്ലാത്ത ചിലരൊക്കെ പറഞ്ഞിട്ടുണ്ട്. എന്നാല്‍ അവര്‍ തമ്മില്‍ ഭിന്നിക്കുന്ന വിഷയങ്ങളില്‍ ഉയിര്‍ത്തെഴുന്നേല്‍പിന്റെ നാളില്‍ അല്ലാഹു അവര്‍ക്കിട യില്‍ തീര്‍പ്പുകല്‍പിക്കുന്നതാണ്. [114]അല്ലാഹുവിന്റെ പള്ളികളില്‍ അവന്റെ നാമം പ്രകീര്‍ത്തിക്കപ്പെടുന്നതിന് തടസ്സമുണ്ടാക്കുകയും, അവയുടെ (പള്ളികളുടെ) തകര്‍ച്ച യ്ക്കായി ശ്രമിക്കുകയും ചെയ്തവനേക്കാള്‍ വലിയ

അതിക്രമകാരി ആരുണ്ട്? ഭയപ്പാടോടുകൂടിയല്ലാതെ അവർക്ക് ആ പള്ളികളിൽ പ്രവേശിക്കാവതല്ലായിരുന്നു. അവർക്ക് ഇഹലോകത്ത് നിന്ദ്യതയാണുള്ളത്. പരലോകത്താകട്ടെ കഠിനശിക്ഷയും. [115] കിഴക്കും പടിഞ്ഞാറും അല്ലാഹുവിന്റേത് തന്നെയാകുന്നു. നിങ്ങൾ എവിടേക്ക് തിരിഞ്ഞ് നിന്ന് പ്രാർഥിച്ചാലും അവിടെ അല്ലാഹുവിന്റെ മുഖമുണ്ടായിരിക്കും. അല്ലാഹു വിപുലമായ കഴിവുകളുള്ളവനും സർവ്വജ്ഞനുമാകുന്നു. [116] അവർ പറയുന്നു: അല്ലാഹു സന്താനത്തെ സ്വീകരിച്ചിരിക്കുന്നു എന്ന്. അവനെത്ര പരിശുദ്ധൻ! അങ്ങനെയല്ല, ആകാശഭൂമികളിലുള്ളതെല്ലാം തന്നെ അവന്റേതാകുന്നു. എല്ലാവരും അവന്ന് കീഴ്പെട്ടിരിക്കുന്നവരാകുന്നു. [117] ആകാശങ്ങളെയും ഭൂമിയെയും മുൻ മാതൃകയില്ലാതെ നിർമിച്ചവനത്രെ അവൻ. അവനൊരു കാര്യം തീരുമാനിച്ചാൽ 'ഉണ്ടാകൂ' എന്ന് പറയുക മാത്രമേ വേണ്ടതുള്ളൂ. ഉടനെ അതുണ്ടാകുന്നു. [118] വിവരമില്ലാത്തവർ പറഞ്ഞു: 'എന്തുകൊണ്ട് ഞങ്ങളോട് (നേരിട്ട്) അല്ലാഹു സംസാരിക്കുന്നില്ല? അല്ലെങ്കിൽ ഞങ്ങൾക്ക് (ബോധ്യമാകുന്ന) ഒരു ദൃഷ്ടാന്തം വന്നുകിട്ടുന്നില്ല?' എന്നാൽ ഇവർ പറഞ്ഞതു പോലെത്തന്നെ ഇവർക്ക് മുമ്പുള്ളവരും പറഞ്ഞിട്ടുണ്ട്. ഇവർ രണ്ട് കൂട്ടരുടെയും മനസ്സുകൾക്ക് തമ്മിൽ സാമ്യമുണ്ട്. ദൃഢമായി വിശ്വസിക്കുന്ന ജനങ്ങൾക്ക് നാം ദൃഷ്ടാന്തങ്ങൾ വ്യക്തമാക്കി കൊടുത്തിട്ടുണ്ട്. [119] തീർച്ചയായും നിന്നെ നാം സന്തോഷവാർത്ത അറിയിക്കുന്നവനും, താക്കീത് നൽകുന്നവനുമായിക്കൊണ്ട് സത്യവുമായി അയച്ചിരിക്കുകയാണ്. നരകാവകാശികളെപ്പറ്റി നീ ചോദ്യം ചെയ്യപ്പെടുന്നതല്ല. [120] യഹൂദർക്കോ ക്രൈസ്തവർക്കോ ഒരിക്കലും നിന്നെപ്പറ്റി തൃപ്തിവരികയില്ല; നീ അവരുടെ മാർഗം പിൻപറ്റുന്നത്

വരെ. പറയുക: അല്ലാഹുവിന്റെ മാർഗദർശനമാണ് യഥാർഥ മാർഗദർശനം. നിനക്ക് അറിവ് വന്നുകിട്ടിയതിനു ശേഷം അവരുടെ തന്നിഷ്ടങ്ങളെയെങ്ങാനും നീ പിൻപറ്റിയാൽ അല്ലാഹുവിൽ നിന്ന് നിന്നെ രക്ഷിക്കുവാനോ സഹായിക്കുവാനോ ആരുമുണ്ടാവില്ല. [121]നാം ഈ ഗ്രന്ഥം നൽകിയത് ആർക്കാണോ അവരത് പാരായണത്തിന്റെ മുറപ്രകാരം പാരായണം ചെയ്യുന്നു. അവരതിൽ വിശ്വസിക്കുന്നു. എന്നാൽ ആരതിൽ അവിശ്വസിക്കുന്നുവോ അവർ തന്നെയാണ് നഷ്ടം പറ്റിയവർ.

[122] ഇസ്രായീൽ സന്തതികളേ, ഞാൻ നിങ്ങൾക്ക് ചെയ്തു തന്നിട്ടുള്ള അനുഗ്രഹവും ജനവിഭാഗങ്ങളിൽ നിങ്ങളെ ഞാൻ ഉൽകൃഷ്ടരാക്കിയതും നിങ്ങൾ ഓർക്കുക. [123]ഒരാൾക്കും മറ്റൊരാൾക്കുവേണ്ടി ഒരു ഉപകാരവും ചെയ്യുവാൻ പറ്റാത്ത, ഒരാളിൽ നിന്നും ഒരു പ്രായശ്ചിത്തവും സ്വീകരിക്കപ്പെടാത്ത, ഒരാൾക്കും ഒരു ശുപാർശയും പ്രയോജനപ്പെടാത്ത, ആർക്കും ഒരു സഹായവും ലഭിക്കാത്ത ഒരു ദിവസത്തെ (ന്യായവിധിയുടെ ദിവസത്തെ) നിങ്ങൾ സൂക്ഷിക്കുകയും ചെയ്യുക. [124]ഇബ്രാഹീമിനെ അദ്ദേഹത്തിന്റെ രക്ഷിതാവ് ചില കൽപനകൾകൊണ്ട് പരീക്ഷിക്കുകയും, അദ്ദേഹമത് നിറവേറ്റുകയും ചെയ്ത കാര്യവും (നിങ്ങൾ അനുസ്മരിക്കുക.) അല്ലാഹു (അപ്പോൾ) അദ്ദേഹത്തോട് പറഞ്ഞു: 'ഞാൻ നിന്നെ മനുഷ്യർക്ക് നേതാവാക്കുകയാണ്.' ഇബ്രാഹീം പറഞ്ഞു: 'എന്റെ സന്തതികളിൽപ്പെട്ടവരെയും (നേതാക്കളാക്കണമേ.)' അല്ലാഹു പറഞ്ഞു: '(ശരി; പക്ഷെ) എന്റെ ഈ നിശ്ചയം അതിക്രമകാരികൾക്ക് ബാധകമായിരിക്കുകയില്ല.' [125]ആ ഭവനത്തെ (കഅ്ബയെ) ജനങ്ങൾ സമ്മേളിക്കുന്ന സ്ഥലവും ഒരു സുരക്ഷിത കേന്ദ്രവുമായി നാം നിശ്ചയിച്ചതും (ഓർക്കുക.) ഇബ്രാഹീം നിന്ന് പ്രാർഥിച്ച

സ്ഥാനത്തെ നിങ്ങളും നമസ്കാര (പ്രാർഥന) വേദിയായി സ്വീകരിക്കുക. ഇബ്രാഹീമിനും ഇസ്മാഈലിനും, നാം കൽപന നൽകിയത്, ത്വവാഫ് (പ്രദക്ഷിണം) ചെയ്യുന്ന വർക്കും, ഇഅ്തികാഫ് (ഭജനം) ഇരിക്കുന്നവർക്കും തലകുനിച്ചും സാഷ്ടാംഗം ചെയ്തും നമസ്കരിക്കുന്ന (പ്രാർഥിക്കുന്ന) വർക്കും വേണ്ടി എന്റെ ഭവനത്തെ നിങ്ങൾ ഇരുവരും ശുദ്ധമാക്കിവെക്കുക എന്നായിരുന്നു. [126] 'എന്റെ രക്ഷിതാവേ, നീ ഇതൊരു നിർഭയമായ നാടാക്കുകയും ഇവിടത്തെ താമസക്കാരിൽ നിന്ന് അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിക്കുന്നവർക്ക് കായ്കനികൾ ആഹാരമായി നൽകുകയും ചെയ്യേണമേ' എന്ന് ഇബ്രാഹീം പ്രാർഥിച്ച സന്ദർഭവും (ഓർക്കുക) അല്ലാഹു പറഞ്ഞു: അവിശ്വസിച്ചവന്നും (ഞാൻ ആഹാരം നൽകുന്നതാണ്.) പക്ഷെ, അൽപകാലത്തെ ജീവിത സുഖം മാത്രമാണ് അവന്ന് ഞാൻ നൽകുക. പിന്നീട് നരകശിക്ഷ ഏൽക്കാൻ ഞാൻ അവനെ നിർബന്ധിത നാക്കുന്നതാണ്. (അവന്ന്) ചെന്നു ചേരാനുള്ള ആ സ്ഥലം വളരെ ചീത്ത തന്നെ.

[127] ഇബ്രാഹീമും ഇസ്മാഈലും കൂടി ആ ഭവനത്തിന്റെ (കഅ്ബയുടെ) അടിത്തറ കെട്ടി ഉയർത്തിക്കൊണ്ടിരുന്ന സന്ദർഭവും (അനുസ്മരിക്കുക.) (അവർ ഇപ്രകാരം പ്രാർ ഥിച്ചിരുന്നു:) 'ഞങ്ങളുടെ രക്ഷിതാവേ, ഞങ്ങളിൽ നിന്ന് നീയിത് സ്വീകരിക്കേണമേ. തീർച്ചയായും നീ എല്ലാം കേൾക്കുന്നവനും അറിയുന്നവനുമാകുന്നു.' [128] 'ഞങ്ങളുടെ രക്ഷിതാവേ, ഞങ്ങൾ ഇരുവരെയും നിനക്ക് കീഴ്പെടുന്ന വരാക്കുകയും, ഞങ്ങളുടെ സന്തതികളിൽ നിന്ന് നിനക്ക് കീഴ്പെടുന്ന ഒരു സമുദായത്തെ ഉണ്ടാക്കുകയും, ഞങ്ങ ളുടെ ആരാധനാ ക്രമങ്ങൾ ഞങ്ങൾക്ക് കാണിച്ചുതരി കയും, ഞങ്ങളുടെ പശ്ചാത്താപം സ്വീകരിക്കുകയും

നമസ്കരിക്കുകയും ചെയ്യുക. അത് നിനക്ക് കൂടുതലായുള്ള ഒരു പുണ്യകർമ്മമാകുന്നു. നിന്റെ രക്ഷിതാവ് നിന്നെ സ്തുത്യർഹമായ ഒരു സ്ഥാനത്ത് നിയോഗിച്ചേക്കാം.

[80] എന്റെ രക്ഷിതാവേ, സത്യത്തിന്റെ പ്രവേശനമാർഗത്തിലൂടെ നീ എന്നെ പ്രവേശിപ്പിക്കുകയും, സത്യത്തിന്റെ ബഹിർഗമനമാർഗത്തിലൂടെ നീ എന്നെ പുറപ്പെടുവിക്കുകയും ചെയ്യേണമേ. നിന്റെ പക്കൽ നിന്ന് എനിക്ക് സഹായകമായ ഒരു ആധികാരിക ശക്തി നീ ഏർപെടുത്തിത്തരികയും ചെയ്യേണമേ എന്ന് നീ പറയുകയും ചെയ്യുക. [81] 'സത്യം വന്നിരിക്കുന്നു. അസത്യം മാഞ്ഞുപോയിരിക്കുന്നു. തീർച്ചയായും അസത്യം മാഞ്ഞുപോകുന്നതാകുന്നു.' എന്നും നീ പറയുക.

[82] സത്യവിശ്വാസികൾക്ക് ശമനവും കാരുണ്യവുമായിട്ടുള്ളത് ഖുർആനിലൂടെ നാം അവതരിപ്പിച്ചുകൊണ്ടിരിക്കുന്നു. അക്രമികൾക്ക് അത് നഷ്ടമല്ലാതെ (മറ്റൊന്നും) വർധിപ്പിക്കുന്നില്ല. [83] നാം മനുഷ്യന്ന് അനുഗ്രഹം ചെയ്ത് കൊടുത്താൽ അവൻ തിരിഞ്ഞുകളയുകയും, അവന്റെ പാട്ടിന് മാറിപ്പോകുകയും ചെയ്യുന്നു. അവന്ന് ദോഷം ബാധിച്ചാലാകട്ടെ അവൻ വളരെ നിരാശനായിരിക്കുകയും ചെയ്യും. [84] പറയുക: എല്ലാവരും അവരവരുടെ സമ്പ്രദായമനുസരിച്ച് പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. എന്നാൽ കൂടുതൽ ശരിയായ മാർഗം സ്വീകരിച്ചവൻ ആരാണെന്നതിനെപ്പറ്റി നിങ്ങളുടെ രക്ഷിതാവ് നല്ലവണ്ണം അറിയുന്നവനാകുന്നു.

[85] നിന്നോടവർ ആത്മാവിനെപ്പറ്റി ചോദിക്കുന്നു. പറയുക: ആത്മാവ് എന്റെ രക്ഷിതാവിന്റെ കാര്യത്തിൽ പെട്ടതാകുന്നു. അറിവിൽ നിന്ന് അൽപമല്ലാതെ നിങ്ങൾക്ക് നൽകപ്പെട്ടിട്ടില്ല.

[86] തീർച്ചയായും നാം ഉദ്ദേശിച്ചിരുന്നുവെങ്കിൽ നിനക്ക് നാം നൽകിയ സന്ദേശം നാം പിൻവലിക്കുമായിരുന്നു. പിന്നീട് അതിന്റെ കാര്യത്തിൽ നമുക്കെതിരായി നിനക്ക് ഭരമേൽപിക്കാവുന്ന യാതൊരാളെയും നീ കണ്ടെത്തുകയുമില്ല. [87] നിന്റെ രക്ഷിതാവിങ്കൽ നിന്നുള്ള കാരുണ്യം മാത്രമാകുന്നു അത്. നിന്റെ മേൽ അവന്റെ അനുഗ്രഹം തീർച്ചയായും മഹത്തരമായിരിക്കുന്നു. [88] (നബിയേ,) പറയുക: ഈ ഖുർആൻ പോലൊന്ന് കൊണ്ട് വരുന്നതിന്നായി മനുഷ്യരും ജിന്നുകളും ഒന്നിച്ചു ചേർന്നാലും തീർച്ചയായും അതുപോലൊന്ന് അവർ കൊണ്ടു വരികയില്ല. അവരിൽ ചിലർ ചിലർക്ക് പിന്തുണ നൽകുന്നതായാൽ പോലും.

[89] തീർച്ചയായും ഈ ഖുർആനിൽ എല്ലാവിധ ഉപമകളും ജനങ്ങൾക്ക് വേണ്ടി വിവിധ രൂപത്തിൽ നാം വിവരിച്ചിട്ടുണ്ട്. എന്നാൽ മനുഷ്യരിൽ അധികപേർക്കും നിഷേധിക്കാനല്ലാതെ മനസ്സുവന്നില്ല. [90] അവർ പറഞ്ഞു: ഈ ഭൂമിയിൽ നിന്ന് നീ ഞങ്ങൾക്ക് ഒരു ഉറവ് ഒഴുക്കിത്തരുന്നത് വരെ ഞങ്ങൾ നിന്നെ വിശ്വസിക്കുകയേ ഇല്ല. [91] അല്ലെങ്കിൽ നിനക്ക് ഈന്തപ്പനയുടെയും മുന്തിരിയുടെയും ഒരു തോട്ടമുണ്ടായിരിക്കുകയും, അതിന്നിടയിലൂടെ നീ സമൃദ്ധമായി അരുവികൾ ഒഴുക്കുകയും ചെയ്യുന്നത് വരെ. [92] അല്ലെങ്കിൽ നീ ജൽപിച്ചത് പോലെ ആകാശത്തെ ഞങ്ങളുടെ മേൽ കഷ്ണം കഷ്ണമായി നീ വീഴ്ത്തുന്നത് വരെ. അല്ലെങ്കിൽ അല്ലാഹുവെയും കൂട്ടം കൂട്ടമായി മലക്കുകളെയും നീ കൊണ്ട് വരുന്നത് വരെ. [93] അല്ലെങ്കിൽ നിനക്ക് സ്വർണം കൊണ്ടുള്ള ഒരു വീടുണ്ടാകുന്നത് വരെ, അല്ലെങ്കിൽ ആകാശത്ത് കൂടി നീ കയറിപ്പോകുന്നത് വരെ. ഞങ്ങൾക്ക് വായിക്കാവുന്ന ഒരു ഗ്രന്ഥം ഞങ്ങളുടെ അടുത്തേക്ക് നീ

ഇറക്കികൊണ്ട് വരുന്നത് വരെ നീ കയറിപ്പോയതായി ഞങ്ങൾ വിശ്വസിക്കുകയേ ഇല്ല. (നബിയേ,) പറയുക: എന്റെ രക്ഷിതാവ് എത്ര പരിശുദ്ധൻ! ഞാനൊരു മനുഷ്യൻ മാത്രമായ ദൂതനല്ലേ?

[94] ജനങ്ങൾക്ക് സൻമാർഗം വന്നപ്പോൾ അവർ അത് വിശ്വസിക്കുന്നതിന് തടസ്സമായത്, അല്ലാഹു ഒരു മനുഷ്യനെ ദൂതനായി നിയോഗിച്ചിരിക്കുകയാണോ എന്ന അവരുടെ വാക്ക് മാത്രമായിരുന്നു. [95] (നബിയേ,) പറയുക: ഭൂമിയിലുള്ളത് ശാന്തരായി നടന്ന് പോകുന്ന മലക്കുകളായിരുന്നെങ്കിൽ അവരിലേക്ക് ആകാശത്ത് നിന്ന് ഒരു മലക്കിനെ നാം ദൂതനായി ഇറക്കുമായിരുന്നു. [96] നീ പറയുക: എനിക്കും നിങ്ങൾക്കുമിടയിൽ സാക്ഷിയായി അല്ലാഹു മതി. തീർച്ചയായും അല്ലാഹു തന്റെ ദാസൻമാരെപ്പറ്റി സൂക്ഷ്മമായി അറിയുന്നവനും കാണുന്നവനുമാകുന്നു.

[97] അല്ലാഹു ആരെ നേർവഴിയിലാക്കുന്നുവോ അവനാണ് നേർമാർഗം പ്രാപിച്ചവൻ. അവൻ ആരെ ദുർമാർഗത്തിലാക്കുന്നുവോ, അവർക്ക് അവന്നു പുറമെ രക്ഷാധികാരികളെയൊന്നും നീ കണ്ടെത്തുന്നതേയല്ല. ഉയിർത്തെഴുന്നേൽപിന്റെ നാളിൽ മുഖം നിലത്ത് കുത്തിയ വരായിക്കൊണ്ടും അന്ധരും ഊമകളും ബധിരരുമായി ക്കൊണ്ടും നാം അവരെ ഒരുമിച്ചുകൂട്ടുന്നതാണ്. അവരുടെ സങ്കേതം നരകമത്രെ. അത് അണഞ്ഞ് പോകുമ്പോഴെ ല്ലാം നാം അവർക്ക് ജ്വാല കൂട്ടികൊടുക്കുന്നതാണ്. [98] അവർ നമ്മുടെ ദൃഷ്ടാന്തങ്ങളെ നിഷേധിച്ചതിനും, ഞങ്ങൾ എല്ലുകളും ജീർണാവശിഷ്ടങ്ങളും ആയി ക്കഴിഞ്ഞിട്ടാണോ പുതിയൊരു സൃഷ്ടിയായി ഞങ്ങൾ ഉയിർത്തെഴുന്നൽപിക്കപ്പെടുന്നത് എന്ന് അവർ പറഞ്ഞതിനും അവർക്കുള്ള പ്രതിഫലമത്രെ അത്.

[99] ആകാശങ്ങളും ഭൂമിയും സൃഷ്ടിച്ച അല്ലാഹു ഇവരെപ്പോലെയുള്ളവരെയും സൃഷ്ടിക്കാൻ ശക്തനാണ് എന്ന് ഇവർ മനസ്സിലാക്കിയിട്ടില്ലേ? ഇവർക്ക് അവൻ ഒരു അവധി നിശ്ചയിച്ചിട്ടുണ്ട്. അതിൽ സംശയമേ ഇല്ല. എന്നാൽ നന്ദികേട് കാണിക്കാനല്ലാതെ ഈ അക്രമികൾക്ക് മനസ്സ് വന്നില്ല. [100] (നബിയേ,) പറയുക: എന്റെ രക്ഷിതാവിന്റെ കാരുണ്യത്തിന്റെ ഖജനാവുകൾ നിങ്ങളുടെ ഉടമസ്ഥതയിലായിരുന്നെങ്കിൽ ചെലവഴിച്ച് തീർന്ന് പോകുമെന്ന് ഭയന്ന് നിങ്ങൾ പിശുക്കിപ്പിടിക്കുക തന്നെ ചെയ്യുമായിരുന്നു. മനുഷ്യൻ കടുത്ത ലുബ്ധനാകുന്നു.

[101] തീർച്ചയായും മൂസായ്ക്ക് നാം പ്രത്യക്ഷമായ ഒമ്പതു ദൃഷ്ടാന്തങ്ങൾ നൽകുകയുണ്ടായി. അദ്ദേഹം അവരുടെ അടുത്ത് ചെല്ലുകയും, മൂസാ! തീർച്ചയായും നിന്നെ ഞാൻ മാരണം ബാധിച്ച ഒരാളായിട്ടാണ് കരുതുന്നത് എന്ന് ഫിർഔൻ അദ്ദേഹത്തോട് പറയുകയും ചെയ്ത സന്ദർഭത്തെപ്പറ്റി ഇസ്രായീൽ സന്തതികളോട് നീ ചോദിച്ച് നോക്കുക. [102] അദ്ദേഹം (ഫിർഔനോട്) പറഞ്ഞു: കണ്ണുതുറപ്പിക്കുന്ന ദൃഷ്ടാന്തങ്ങളായിക്കൊണ്ട് ഇവ ഇറക്കിയത് ആകാശങ്ങളുടെയും ഭൂമിയുടെയും രക്ഷിതാവ് തന്നെയാണ് എന്ന് തീർച്ചയായും നീ മനസ്സിലാക്കിയിട്ടുണ്ട്. ഫിർഔനേ, തീർച്ചയായും നീ നാശമടഞ്ഞവൻ തന്നെ എന്നാണ് ഞാൻ കരുതുന്നത്. [103] അപ്പോൾ അവരെ (ഇസ്രായീല്യരെ) നാട്ടിൽ നിന്ന് വിരട്ടിയോടിക്കുവാനാണ് അവൻ ഉദ്ദേശിച്ചത്. അതിനാൽ അവനെയും അവന്റെ കൂടെയുള്ളവരെയും മുഴുവൻ നാം മുക്കിനശിപ്പിച്ചു. [104] അവന്റെ (നാശത്തിനു) ശേഷം നാം ഇസ്രായീൽ സന്തതികളോട് ഇപ്രകാരം പറയുകയും ചെയ്തു: നിങ്ങൾ ഈ നാട്ടിൽ താമസിച്ച് കൊള്ളുക. അനന്തരം പരലോകത്തിന്റെ വാഗ്ദാനം വന്നെത്തിയാൽ

നിങ്ങളെയെല്ലാം കൂട്ടത്തോടെ നാം കൊണ്ടു വരുന്നതാണ്.
[105] സത്യത്തോടുകൂടിയാണ് നാം അത് (ഖുർആൻ) അവതരിപ്പിച്ചത്. സത്യത്തോട് കൂടിത്തന്നെ അത് അവതരിക്കുകയും ചെയ്തിരിക്കുന്നു. സന്തോഷവാർത്ത അറിയിക്കുന്നവനും താക്കീത് നൽകുന്നവനുമായി ക്കൊണ്ടല്ലാതെ നിന്നെ നാം അയച്ചിട്ടില്ല. [106] നീ ജനങ്ങൾക്ക് സാവകാശത്തിൽ ഓതികൊടുക്കേണ്ടതിനായി ഖുർആനിനെ നാം (പല ഭാഗങ്ങളായി) വേർതിരിച്ചിരി ക്കുന്നു. നാം അതിനെ ക്രമേണയായി ഇറക്കുകയും ചെയ്തിരിക്കുന്നു.

[107] (നബിയേ,) പറയുക: നിങ്ങൾ ഇതിൽ (ഖുർആനിൽ) വിശ്വസിച്ച് കൊള്ളുക. അല്ലെങ്കിൽ വിശ്വസിക്കാതിരിക്കുക. തീർച്ചയായും ഇതിന് മുമ്പ് (ദിവ്യ) ജ്ഞാനം നൽകപ്പെട്ടവരാരോ അവർക്ക് ഇത് വായിച്ചുകേൾപിക്കപ്പെട്ടാൽ അവർ പ്രണമിച്ച് കൊണ്ട് മുഖം കുത്തി വീഴുന്നതാണ്. [108] അവർ പറയും: ഞങ്ങളുടെ രക്ഷിതാവ് എത്ര പരിശുദ്ധൻ! തീർച്ചയായും ഞങ്ങളുടെ രക്ഷിതാവിന്റെ വാഗ്ദാനം നടപ്പിലാക്കപ്പെടുന്നതു തന്നെയാകുന്നു. [109] അവർ കരഞ്ഞുകൊണ്ട് മുഖം കുത്തി വീഴുകയും അതവർക്ക് വിനയം വർദ്ധിപ്പിക്കുകയും ചെയ്യും.

[110] (നബിയേ,) പറയുക: നിങ്ങൾ അല്ലാഹു എന്ന് വിളിച്ചുകൊള്ളുക. അല്ലെങ്കിൽ റഹ്മാൻ എന്ന് വിളിച്ചുകൊള്ളുക. ഏതു തന്നെ നിങ്ങൾ വിളിക്കുകയാണെങ്കിലും അവന്നുള്ളതാകുന്നു ഏറ്റവും ഉൽകൃഷ്ടമായ നാമങ്ങൾ. നിന്റെ പ്രാർഥന നീ ഉച്ചത്തിലാക്കരുത്. അത് പതുക്കെയുമാക്കരുത്. അതിന്നിടയിലുള്ള ഒരു മാർഗം നീ തേടിക്കൊള്ളുക.

[111] സന്താനത്തെ സ്വീകരിച്ചിട്ടില്ലാത്തവനും, ആധിപത്യ ത്തിൽ പങ്കാളിയില്ലാത്തവനും നിന്ദ്യതയിൽ നിന്ന് രക്ഷിക്കാൻ ഒരു രക്ഷകൻ ആവശ്യമില്ലാത്തവനുമായ അല്ലാഹുവിന് സ്തുതി! എന്ന് നീ പറയുകയും അവനെ ശരിയാംവണ്ണം മഹത്വപ്പെടുത്തുകയും ചെയ്യുക.

## 18. അൽ കഹ്ഫ് (ഗുഹ)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] തന്റെ ദാസന്റെ മേൽ വേദഗ്രന്ഥമവതരിപ്പിക്കുകയും, അതിന് ഒരു വക്രതയും വരുത്താതിരിക്കുകയും ചെയ്ത അല്ലാഹുവിന് സ്തുതി. [2] ചൊവ്വായ നിലയിൽ. തന്റെപക്കൽ നിന്നുള്ള കഠിനമായ ശിക്ഷയെപ്പറ്റി താക്കീത് നൽകുവാനും, സൽകർമ്മങ്ങൾ പ്രവർത്തിക്കുന്ന സത്യവിശ്വാസികൾക്ക് ഉത്തമമായ പ്രതിഫലമുണ്ട് എന്ന് സന്തോഷവാർത്ത അറിയിക്കുവാനും വേണ്ടിയത്രെ അത്. [3] അത് (പ്രതിഫലം) അനുഭവിച്ച് കൊണ്ട് അവർ എന്നെന്നും കഴിഞ്ഞുകൂടുന്നതായിരിക്കും. [4] അല്ലാഹു സന്താനത്തെ സ്വീകരിച്ചിരിക്കുന്നു എന്ന് പറഞ്ഞവർക്ക് താക്കീത് നൽകുവാൻ വേണ്ടിയുമാകുന്നു. [5] അവർക്കാകട്ടെ, അവരുടെ പിതാക്കൾക്കാകട്ടെ അതിനെപ്പറ്റി യാതൊരു അറിവുമില്ല. അവരുടെ വായിൽ നിന്ന് പുറത്ത് വരുന്ന ആ വാക്ക് ഗുരുതരമായിരിക്കുന്നു. അവർ കള്ളമല്ലാതെ പറയുന്നില്ല.

[6] അതിനാൽ ഈ സന്ദേശത്തിൽ അവർ വിശ്വസിച്ചില്ലെങ്കിൽ അവർ പിന്തിരിഞ്ഞ് പോയതി നെത്തുടർന്ന് (അതിലുള്ള) ദുഃഖത്താൽ നീ ജീവനൊടുക്കുന്നവനായേക്കാം. [7] തീർച്ചയായും ഭൂമുഖത്തുള്ളതിനെ നാം അതിന് ഒരു അലങ്കാരമാക്കിയി

രിക്കുന്നു. മനുഷ്യരില്‍ ആരാണ് ഏറ്റവും നല്ല നിലയില്‍ പ്രവര്‍ത്തിക്കുന്നത് എന്ന് നാം പരീക്ഷിക്കുവാന്‍ വേണ്ടി. [8] തീര്‍ച്ചയായും അതിന്‍മേലുള്ളതെല്ലാം നശിപ്പിച്ച് നാം തന്നെ അതൊരു മൊട്ടയായ ഭൂപ്രദേശമാക്കി മാറ്റിക്കളയുന്നതുമാണ്.

[9] അതല്ല, ഗുഹയുടെയും റഖീമിന്‍റെയും ആളുകള്‍ നമ്മുടെ ദൃഷ്ടാന്തങ്ങളുടെ കൂട്ടത്തില്‍ ഒരു അത്ഭുതമായിരുന്നുവെന്ന് നീ വിചാരിച്ചിരിക്കുകയാണോ? 10 ആ യുവാക്കള്‍ ഗുഹയില്‍ അഭയം പ്രാപിച്ച സന്ദര്‍ഭം! അവര്‍ പറഞ്ഞു: ഞങ്ങളുടെ രക്ഷിതാവേ, നിന്‍റെ പക്കല്‍ നിന്നുള്ള കാരുണ്യം ഞങ്ങള്‍ക്ക് നീ നല്‍കുകയും ഞങ്ങളുടെ കാര്യം നേരാംവണ്ണം നിര്‍വഹിക്കുവാന്‍ നീ സൗകര്യം നല്‍കുകയും ചെയ്യേണമേ. [11] അങ്ങനെ കുറെയേറെ വര്‍ഷങ്ങള്‍ ആ ഗുഹയില്‍ വെച്ച് നാം അവരുടെ കാതുകള്‍ അടച്ചു (ഉറക്കിക്കളഞ്ഞു). [12] പിന്നെ അവര്‍ (ഗുഹയില്‍) താമസിച്ച കാലത്തെപ്പറ്റി കൃത്യമായി അറിയുന്നവര്‍ ഇരുകക്ഷികളില്‍ ആരാണെന്ന് അറിയാന്‍ തക്കവണ്ണം അവരെ നാം എഴുന്നേല്‍പിച്ചു.

[13] അവരുടെ വര്‍ത്തമാനം നാം നിനക്ക് യഥാര്‍ഥ രൂപത്തില്‍ വിവരിച്ചുതരാം. തങ്ങളുടെ രക്ഷിതാവില്‍ വിശ്വസിച്ച ഏതാനും യുവാക്കളായിരുന്നു അവര്‍. അവര്‍ക്കു നാം സന്‍മാര്‍ഗബോധം വര്‍ധിപ്പിക്കുകയും ചെയ്തു. [14] ഞങ്ങളുടെ രക്ഷിതാവ് ആകാശഭൂമികളുടെ രക്ഷിതാവ് ആകുന്നു. അവന്നു പുറമെ യാതൊരു ദൈവത്തോടും ഞങ്ങള്‍ പ്രാര്‍ഥിക്കുന്നതേയല്ല, എങ്കില്‍ (അങ്ങനെ ഞങ്ങള്‍ ചെയ്യുന്ന പക്ഷം) തീര്‍ച്ചയായും ഞങ്ങള്‍ അന്യായമായ വാക്ക് പറഞ്ഞവരായി പോകും. എന്ന് അവര്‍ എഴുന്നേറ്റ് നിന്ന് പ്രഖ്യാപിച്ച സന്ദര്‍ഭത്തില്‍ അവരുടെ ഹൃദയങ്ങള്‍ക്കു നാം കെട്ടുറപ്പ് നല്‍കുകയും

ചെയ്തു. [15] ഞങ്ങളുടെ ഈ ജനത അവന്നു പുറമെ പല ദൈവങ്ങളെയും സ്വീകരിച്ചിരിക്കുന്നു. അവരെ (ദൈവങ്ങളെ) സംബന്ധിച്ച് വ്യക്തമായ യാതൊരു പ്രമാണവും ഇവർ കൊണ്ടുവരാത്തതെന്താണ്? അപ്പോൾ അല്ലാഹുവിന്റെ പേരിൽ കള്ളം കെട്ടിച്ചമച്ചവനെക്കാൾ അക്രമിയായി ആരുണ്ട്?

[16] (അവർ അന്യോന്യം പറഞ്ഞു:) അവരെയും അല്ലാഹു ഒഴികെ അവർ ആരാധിച്ച് കൊണ്ടിരിക്കുന്നതിനെയും നിങ്ങൾ വിട്ടൊഴിഞ്ഞ സ്ഥിതിക്ക് നിങ്ങൾ ആ ഗുഹയിൽ അഭയം പ്രാപിച്ച് കൊള്ളുക. നിങ്ങളുടെ രക്ഷിതാവ് അവന്റെ കാരുണ്യത്തിൽ നിന്ന് നിങ്ങൾക്ക് വിശാലമായി നൽകുകയും, നിങ്ങളുടെ കാര്യത്തിൽ സൗകര്യമേർപ്പെടുത്തിത്തരികയും ചെയ്യുന്നതാണ്.

[17] സൂര്യൻ ഉദിക്കുമ്പോൾ അതവരുടെ ഗുഹവിട്ട് വലതുഭാഗത്തേക്ക് മാറിപ്പോകുന്നതായും, അത് അസ്തമിക്കുമ്പോൾ അതവരെ വിട്ട് കടന്ന് ഇടത് ഭാഗത്തേക്ക് പോകുന്നതായും നിനക്ക് കാണാം. അവരാകട്ടെ അതിന്റെ (ഗുഹയുടെ) വിശാലമായ ഒരു ഭാഗത്താകുന്നു. അത് അല്ലാഹുവിന്റെ ദൃഷ്ടാന്തങ്ങളിൽ പെട്ടതത്രെ. അല്ലാഹു ആരെ നേർവഴിയിലാക്കുന്നുവോ അവനാണ് സൻമാർഗം പ്രാപിച്ചവൻ. അവൻ ആരെ ദുർമാർഗത്തിലാക്കുന്നുവോ അവനെ നേർവഴിയിലേക്ക് നയിക്കുന്ന ഒരു രക്ഷാധികാരിയെയും നീ കണ്ടെത്തുന്നതല്ല തന്നെ.

[18] അവർ ഉണർന്നിരിക്കുന്നവരാണ് എന്ന് നീ ധരിച്ച് പോകും.(വാസ്തവത്തിൽ) അവർ ഉറങ്ങുന്നവരത്രെ. നാമവരെ വലത്തോട്ടും ഇടത്തോട്ടും മറിച്ച് കൊണ്ടിരിക്കുന്നു. അവരുടെ നായ ഗുഹാമുഖത്ത്

അതിന്റെ രണ്ട് കൈകളും നീട്ടിവെച്ചിരിക്കുകയാണ്. അവരുടെ നേർക്ക് നീ എത്തി നോക്കുന്ന പക്ഷം നീ അവരിൽ നിന്ന് പിന്തിരിഞ്ഞോടുകയും, അവരെപ്പറ്റി നീ ഭീതി പൂണ്ടവനായിത്തീരുകയും ചെയ്യും.

[19] അപ്രകാരം-അവർ അന്യോന്യം ചോദ്യം നടത്തുവാൻ തക്കവണ്ണം - നാം അവരെ എഴുന്നേൽപിച്ചു. അവരിൽ ഒരാൾ ചോദിച്ചു: നിങ്ങളെത്ര കാലം (ഗുഹയിൽ) കഴിച്ചുകൂട്ടി? മറ്റുള്ളവർ പറഞ്ഞു: നാം ഒരു ദിവസമോ ഒരു ദിവസത്തിന്റെ അൽപഭാഗമോ കഴിച്ചുകൂട്ടിയി രിക്കും. മറ്റു ചിലർ പറഞ്ഞു: നിങ്ങളുടെ രക്ഷിതാവാകുന്നു നിങ്ങൾ കഴിച്ചുകൂട്ടിയതിനെപ്പറ്റി ശരിയായി അറിയുന്നവൻ. എന്നാൽ നിങ്ങളിൽ ഒരാളെ നിങ്ങളുടെ ഈ വെള്ളിനാണയവും കൊണ്ട് പട്ടണത്തിലേക്ക് അയക്കുക. അവിടെ ആരുടെ പക്കലാണ് ഏറ്റവും നല്ല ഭക്ഷണമുള്ളത് എന്ന് നോക്കിയിട്ട് അവിടെ നിന്ന് നിങ്ങൾക്ക് അവൻ വല്ല ആഹാരവും കൊണ്ടുവരട്ടെ. അവൻ കരുതലോടെ പെരുമാറട്ടെ. നിങ്ങളെപ്പറ്റി അവൻ യാതൊരാളെയും അറിയിക്കാതിരിക്കട്ടെ. [20] തീർച്ചയായും നിങ്ങളെപ്പറ്റി അവർക്ക് അറിവ് ലഭിച്ചാൽ അവർ നിങ്ങളെ എറിഞ്ഞ് കൊല്ലുകയോ, അവരുടെ മതത്തിലേക്ക് മടങ്ങാൻ നിങ്ങളെ നിർബന്ധിക്കുകയോ ചെയ്യും. എങ്കിൽ (അങ്ങനെ നിങ്ങൾ മടങ്ങുന്ന പക്ഷം) നിങ്ങളൊരിക്കലും വിജയിക്കുകയില്ല തന്നെ. [21] അല്ലാഹുവിന്റെ വാഗ്ദാനം സത്യമാണെന്നും, അന്ത്യസമയത്തിന്റെ കാര്യത്തിൽ യാതൊരു സംശയവുമില്ലെന്നും അവർ (ജനങ്ങൾ) മനസ്സിലാക്കുവാൻ വേണ്ടി നാം അവരെ (ഗുഹാവാസികളെ) കണ്ടെത്താൻ അപ്രകാരം അവസരം നൽകി. അവർ അന്യോന്യം അവരു ടെ (ഗുഹാവാസികളുടെ) കാര്യത്തിൽ തർക്കിച്ചു കൊണ്ടിരുന്ന സന്ദർഭം (ശ്രദ്ധേയമാകുന്നു.) അവർ (ഒരു

വിഭാഗം) പറഞ്ഞു: നിങ്ങൾ അവരുടെ മേൽ ഒരു കെട്ടിടം നിർമിക്കുക-അവരുടെ രക്ഷിതാവ് അവരെപ്പറ്റി നല്ലവണ്ണം അറിയുന്നവനത്രെ- അവരുടെ കാര്യത്തിൽ പ്രാബല്യം നേടിയവർ പറഞ്ഞു: നമുക്ക് അവരുടെ മേൽ ഒരു പള്ളി നിർമിക്കുക തന്നെ ചെയ്യാം.

[22] അവർ (ജനങ്ങളിൽ ഒരു വിഭാഗം) പറയും; (ഗുഹാവാസികൾ) മൂന്ന് പേരാണ്, നാലാമത്തേത് അവരുടെ നായയാണ് എന്ന്. ചിലർ പറയും: അവർ അഞ്ചുപേരാണ്; ആറാമത്തേത് അവരുടെ നായയാണ് എന്ന്. അദൃശ്യകാര്യത്തെപ്പറ്റിയുള്ള ഊഹം പറയൽ മാത്രമാണത്. ചിലർ പറയും: അവർ ഏഴു പേരാണ്. എട്ടാമത്തേത് അവരുടെ നായയാണ് എന്ന്. (നബിയേ) പറയുക; എന്റെ രക്ഷിതാവ് അവരുടെ എണ്ണത്തെപ്പറ്റി നല്ലവണ്ണം അറിയുന്നവനാണ്. ചുരുക്കം പേരല്ലാതെ അവരെപ്പറ്റി അറിയുകയില്ല. അതിനാൽ വ്യക്തമായ അറിവിന്റെ അടിസ്ഥാനത്തിലല്ലാതെ അവരുടെ വിഷയത്തിൽ തർക്കിക്കരുത്. അവരിൽ (ജനങ്ങളിൽ) ആരോടും അവരുടെ കാര്യത്തിൽ നീ അഭിപ്രായം ആരായുകയും ചെയ്യരുത്. [23] യാതൊരു കാര്യത്തെപ്പറ്റിയും നാളെ ഞാനത് തീർച്ചയായും ചെയ്യാം എന്ന് നീ പറഞ്ഞു പോകരുത്. [24] അല്ലാഹു ഉദ്ദേശിക്കുന്നവെങ്കിൽ (ചെയ്യാമെന്ന്) അല്ലാതെ. നീ മറന്നുപോകുന്ന പക്ഷം (ഓർമവരുമ്പോൾ) നിന്റെ രക്ഷിതാവിനെ അനുസ്മരിക്കുക. എന്റെ രക്ഷിതാവ് എന്നെ ഇതിനെക്കാൾ സൻമാർഗത്തോട് അടുത്ത ഒരു ജീവിതത്തിലേക്ക് നയിച്ചേക്കാം എന്ന് പറയുകയും ചെയ്യുക.

[25] അവർ അവരുടെ ഗുഹയിൽ മുന്നൂറ് വർഷം താമസിച്ചു. അവർ ഒമ്പതു വർഷം കൂടുതലാക്കുകയും ചെയ്തു. [26] നീ പറയുക: അവർ താമസിച്ചതിനെപ്പറ്റി

അല്ലാഹു നല്ലവണ്ണം അറിയുന്നവനാകുന്നു. ആകാശങ്ങളി ലെയും ഭൂമിയിലെയും അദൃശ്യജ്ഞാനം അവന്നാണു ള്ളത്. അവൻ എത്ര കാഴ്ചയുള്ളവൻ. എത്ര കേൾവിയുള്ളവൻ! അവന്നു പുറമെ അവർക്ക് (മനുഷ്യർക്ക്) യാതൊരു രക്ഷാധികാരിയുമില്ല. തന്റെ തീരുമാനാധികാരത്തിൽ യാതൊരാളെയും അവൻ പങ്കുചേർക്കുകയുമില്ല. [27] നിനക്ക് ബോധനം നൽകപ്പെട്ട നിന്റെ രക്ഷിതാവിന്റെ ഗ്രന്ഥം നീ പാരായണം ചെയ്യുക. അവന്റെ വചനങ്ങൾക്ക് ഭേദഗതി വരുത്താനാരുമില്ല. അവന്നു പുറമെ യാതൊരു അഭയസ്ഥാനവും നീ ഒരിക്കലും കണ്ടെത്തുകയുമില്ല. [28] തങ്ങളുടെ രക്ഷിതാവിന്റെ മുഖം ലക്ഷ്യമാക്കിക്കൊണ്ട് കാലത്തും വൈകുന്നേരവും അവനോട് പ്രാർഥിച്ച് കൊണ്ടിരിക്കു ന്നവരുടെ കൂടെ നീ നിന്റെ മനസ്സിനെ അടക്കി നിർത്തുക. ഇഹലോകജീവിതത്തിന്റെ അലങ്കാരം ലക്ഷ്യമാക്കി ക്കൊണ്ട് നിന്റെ കണ്ണുകൾ അവരെ വിട്ടുമാറിപ്പോകാ തിരിക്കട്ടെ. ഏതൊരുവന്റെ ഹൃദയത്തെ നമ്മുടെ സ്മരണയെ വിട്ടു നാം അശ്രദ്ധമാക്കിയിരിക്കുന്നുവോ, ഏതൊരുവൻ തന്നിഷ്ടത്തെ പിന്തുടരുകയും അവന്റെ കാര്യം അതിരുകവിഞ്ഞതായിരിക്കുകയും ചെയ്തുവോ, അവനെ നീ അനുസരിച്ചു പോകരുത്.

[29] പറയുക: സത്യം നിങ്ങളുടെ രക്ഷിതാവിങ്കൽ നിന്നുള്ളതാകുന്നു. അതിനാൽ ഇഷ്ടമുള്ളവർ വിശ്വസിക്കട്ടെ. ഇഷ്ടമുള്ളവർ അവിശ്വസിക്കട്ടെ. അക്രമികൾക്ക് നാം നരകാഗ്നി ഒരുക്കി വെച്ചിട്ടുണ്ട്. അതിന്റെ കൂടാരം അവരെ വലയം ചെയ്തിരിക്കുന്നു. അവർ വെള്ളത്തിനപേക്ഷിക്കുന്ന പക്ഷം ഉരുക്കിയ ലോഹം പോലുള്ള ഒരു വെള്ളമായിരിക്കും. അവർക്ക് കുടിക്കാൻ നൽകപ്പെടുന്നത്. അത് മുഖങ്ങളെ എരിച്ച്

കളയും. വളരെ ദുഷിച്ച പാനീയം തന്നെ. അത് (നരകം) വളരെ ദുഷിച്ച വിശ്രമ സ്ഥലം തന്നെ.

[30] തീർച്ചയായും വിശ്വസിക്കുകയും സൽകർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്തവരാരോ അത്തരം സൽപ്രവർത്തനം നടത്തുന്ന യാതൊരാളുടെയും പ്രതിഫലം നാം തീർച്ചയായും പാഴാക്കുന്നതല്ല. [31] അക്കൂട്ടർക്കാകുന്നു സ്ഥിരവാസത്തിനുള്ള സ്വർഗത്തോപ്പുകൾ. അവരുടെ താഴ്ഭാഗത്ത്കൂടി അരുവികൾ ഒഴുകിക്കൊണ്ടിരിക്കുന്നതാണ്. അവർക്കവിടെ സ്വർണം കൊണ്ടുള്ള വളകൾ അണിയിക്കപ്പെടുന്നതാണ്. നേരിയതും കട്ടിയുള്ളതുമായ പച്ചപ്പട്ടു വസ്ത്രങ്ങൾ അവർ ധരിക്കുകയും ചെയ്യും. അവിടെ അവർ അലങ്കരിച്ച കട്ടിലുകളിൽ ചാരിയിരുന്ന് വിശ്രമിക്കുന്നവരായിരിക്കും. എത്ര വിശിഷ്ടമായ പ്രതിഫലം, എത്ര ഉത്തമമായ വിശ്രമ സ്ഥലം! [32] നീ അവർക്ക് ഒരു ഉപമ വിവരിച്ചുകൊടുക്കുക. രണ്ട് പുരുഷൻമാർ. അവരിൽ ഒരാൾക്ക് നാം രണ്ട് മുന്തിരിത്തോട്ടങ്ങൾ നൽകി. അവയെ (തോട്ടങ്ങളെ) നാം ഈന്തപ്പനകൊണ്ട് വലയം ചെയ്തു. അവയ്ക്കിടയിൽ (തോട്ടങ്ങൾക്കിടയിൽ) ധാന്യകൃഷിയിടവും നാം നൽകി. [33] ഇരു തോട്ടങ്ങളും അവയുടെ ഫലങ്ങൾ നൽകി വന്നു. അതിൽ യാതൊരു ക്രമക്കേടും വരുത്തിയില്ല. അവയ്ക്കിടയിലൂടെ നാം ഒരു നദി ഒഴുക്കുകയും ചെയ്തു. [34] അവന്നു പല വരുമാനവുമുണ്ടായിരുന്നു. അങ്ങനെ അവൻ തന്റെ ചങ്ങാതിയോട് സംവാദം നടത്തിക്കൊണ്ടിരിക്കെ പറയുകയുണ്ടായി: ഞാനാണ് നിന്നെക്കാൾ കൂടുതൽ ധനമുള്ളവനും കൂടുതൽ സംഘബലമുള്ളവനും. [35] സ്വന്തത്തോട് തന്നെ അന്യായം പ്രവർത്തിച്ച് കൊണ്ട് അവൻ തന്റെ തോട്ടത്തിൽ പ്രവേശിച്ചു. അവൻ പറഞ്ഞു: ഒരിക്കലും ഇതൊന്നും

നശിച്ച് പോകുമെന്ന് ഞാൻ വിചാരിക്കുന്നില്ല. [36] അന്ത്യസമയം നിലവിൽ വരും എന്നും ഞാൻ വിചാരിക്കുന്നില്ല. ഇനി ഞാൻ എന്റെ രക്ഷിതാവിങ്കലേക്ക് മടക്കപ്പെടുകയാണെങ്കിലോ, തീർച്ചയായും, മടങ്ങിച്ചെല്ലുന്നതിന് ഇതിനേക്കാൾ ഉത്തമമായ ഒരു സ്ഥലം എനിക്ക് ലഭിക്കുക തന്നെ ചെയ്യും.

[37] അവന്റെ ചങ്ങാതി അവനുമായി സംവാദം നടത്തിക്കൊണ്ടിരിക്കെ പറഞ്ഞു: മണ്ണിൽ നിന്നും അനന്തരം ബീജത്തിൽ നിന്നും നിന്നെ സൃഷ്ടിക്കുകയും, പിന്നീട് നിന്നെ ഒരു പുരുഷനായി സംവിധാനിക്കുകയും ചെയ്തവനിൽ നീ അവിശ്വസിച്ചിരിക്കുകയാണോ? [38] എന്നാൽ (എന്റെ വിശ്വാസമിതാണ്.) അവൻ അഥവാ അല്ലാഹുവാകുന്നു എന്റെ രക്ഷിതാവ്. എന്റെ രക്ഷിതാവിനോട് യാതൊന്നിനെയും ഞാൻ പങ്കുചേർക്കുകയില്ല.

[39] നീ നിന്റെ തോട്ടത്തിൽ കടന്ന സമയത്ത്, ഇത് അല്ലാഹു ഉദ്ദേശിച്ചതത്രെ, അല്ലാഹുവെക്കൊണ്ടല്ലാതെ യാതൊരു ശക്തിയും ഇല്ല എന്ന് നിനക്ക് പറഞ്ഞ് കൂടായിരുന്നോ? നിന്നെക്കാൾ ധനവും സന്താനവും കുറഞ്ഞവനായി നീ എന്നെ കാണുന്നുവെങ്കിൽ; [40] എന്റെ രക്ഷിതാവ് എനിക്ക് നിന്റെ തോട്ടത്തെക്കാൾ നല്ലത് നൽകി എന്ന് വരാം. നിന്റെ തോട്ടത്തിന്റെ നേരെ അവൻ ആകാശത്ത് നിന്ന് ശിക്ഷ അയക്കുകയും, അങ്ങനെ അത് ചതുപ്പുനിലമായിത്തീരുകയും ചെയ്തു എന്ന് വരാം. [41] അല്ലെങ്കിൽ അതിലെ വെള്ളം നിനക്ക് ഒരിക്കലും തേടിപ്പിടിച്ച് കൊണ്ട് വരുവാൻ കഴിയാത്ത വിധം വറ്റിപ്പോയെന്നും വരാം. [42] അവന്റെ ഫലസമൃദ്ധി (നാശത്താൽ) വലയം ചെയ്യപ്പെട്ടു. അവ (തോട്ടങ്ങൾ) അവയുടെ പന്തലുകളോടെ വീണടിഞ്ഞ് കിടക്കവെ താൻ അതിൽ ചെലവഴിച്ചതിന്റെ പേരിൽ അവൻ

(നഷ്ടബോധത്താൽ) കൈ മലർത്തുന്നവനായിത്തീർന്നു. എന്റെ രക്ഷിതാവിനോട് ആരെയും ഞാൻ പങ്കുചേർക്കാതിരുന്നെങ്കിൽ എത്ര നന്നായിരുന്നേനെ എന്ന് അവൻ പറയുകയും ചെയ്ത്കൊണ്ടിരുന്നു. [43] അല്ലാഹുവിന് പുറമെ യാതൊരു കക്ഷിയും അവന്ന് സഹായം നൽകുവാനുണ്ടായില്ല. അവന്ന് (സ്വയം) അതിജയിക്കുവാൻ കഴിഞ്ഞതുമില്ല. [44] യഥാർഥ ദൈവമായ അല്ലാഹുവിന്നത്രെ അവിടെ രക്ഷാധികാരം. നല്ല പ്രതിഫലം നൽകുന്നവനും നല്ല പര്യവസാനത്തിലെത്തിക്കുന്നവനും അവനത്രെ.

[45] (നബിയേ,) നീ അവർക്ക് ഐഹികജീവിതത്തിന്റെ ഉപമ വിവരിച്ചുകൊടുക്കുക: ആകാശത്ത് നിന്ന് നാം വെള്ളം ഇറക്കി. അതുമൂലം ഭൂമിയിൽ സസ്യങ്ങൾ ഇടകലർന്ന് വളർന്നു. താമസിയാതെ അത് കാറ്റുകൾ പറത്തിക്കളയുന്ന തുരുമ്പായിത്തീർന്നു. (അതുപോലെയത്രെ ഐഹികജീവിതം.) അല്ലാഹു ഏത് കാര്യത്തിനും കഴിവുള്ളവനാകുന്നു. [46] സ്വത്തും സന്താനങ്ങളും ഐഹികജീവിതത്തിന്റെ അലങ്കാരമാകുന്നു. എന്നാൽ നിലനിൽക്കുന്ന സൽകർമ്മങ്ങളാണ് നിന്റെ രക്ഷിതാവിങ്കൽ ഉത്തമമായ പ്രതിഫലമുള്ളതും ഉത്തമമായ പ്രതീക്ഷ നൽകുന്നതും.

[47] പർവ്വതങ്ങളെ നാം സഞ്ചരിപ്പിക്കുകയും തെളിഞ്ഞ് നിരപ്പായ നിലയിൽ ഭൂമി നിനക്ക് കാണുമാറാകുകയും, തുടർന്ന് അവരിൽ നിന്ന് (മനുഷ്യരിൽ നിന്ന്) ഒരാളെയും വിട്ടുകളയാതെ നാം അവരെ ഒരുമിച്ചുകൂട്ടുകയും ചെയ്യുന്ന ദിവസം (ശ്രദ്ധേയമാകുന്നു.) [48] നിന്റെ രക്ഷിതാവിന്റെ മുമ്പാകെ അവർ അണിയണിയായി പ്രദർശിപ്പിക്കപ്പെടുകയും ചെയ്യും. (അന്നവൻ പറയും:) നിങ്ങളെ നാം ആദ്യതവണ സൃഷ്ടിച്ച പ്രകാരം നിങ്ങളിതാ നമ്മുടെ

അടുത്ത് വന്നിരിക്കുന്നു. എന്നാൽ നിങ്ങൾക്ക് നാം ഒരു നിശ്ചിത സമയം ഏർപ്പെടുത്തുകയേയില്ല എന്ന് നിങ്ങൾ ജൽപിക്കുകയാണ് ചെയ്തത്.

[49] (കർമ്മങ്ങളുടെ) രേഖ വെക്കപ്പെടും. അപ്പോൾ കുറ്റവാളികളെ, അതിലുള്ളതിനെപ്പറ്റി ഭയവിഹ്വലരായ നിലയിൽ നിനക്ക് കാണാം. അവർ പറയും: അയ്യോ! ഞങ്ങൾക്ക് നാശം. ഇതെന്തൊരു രേഖയാണ്? ചെറുതോ വലുതോ ആയ ഒന്നും തന്നെ അത് കൃത്യമായി രേഖപ്പെടുത്താതെ വിട്ടുകളയുന്നില്ലല്ലോ! തങ്ങൾ പ്രവർത്തിച്ചതൊക്കെ (രേഖയിൽ) നിലവിലുള്ളതായി അവർ കണ്ടെത്തും. നിന്റെ രക്ഷിതാവ് യാതൊരാളോടും അനീതി കാണിക്കുകയില്ല.

[50] നാം മലക്കുകളോട് നിങ്ങൾ ആദമിന് പ്രണാമം ചെയ്യുക എന്ന് പറഞ്ഞ സന്ദർഭം (ശ്രദ്ധേയമത്രെ.) അവർ പ്രണാമം ചെയ്തു. ഇബ്ലീസ് ഒഴികെ. അവൻ ജിന്നുകളിൽ പെട്ടവനായിരുന്നു. അങ്ങനെ തന്റെ രക്ഷിതാവിന്റെ കൽപന അവൻ ധിക്കരിച്ചു. എന്നിരിക്കെ നിങ്ങൾ എന്നെ വിട്ട് അവനെയും അവന്റെ സന്തതികളെയും രക്ഷാധികാരികളാക്കുകയാണോ? അവർ നിങ്ങളുടെ ശത്രുക്കളത്രെ. അക്രമികൾക്ക് (അല്ലാഹുവിന്) പകരം കിട്ടിയത് വളരെ ചീത്ത തന്നെ.

[51] ആകാശങ്ങളുടെയും ഭൂമിയുടെയും സൃഷ്ടിപ്പിനാകട്ടെ, അവരുടെ തന്നെ സൃഷ്ടിപ്പിനാകട്ടെ നാം അവരെ സാക്ഷികളാക്കിയിട്ടില്ല. വഴിപിഴപ്പിക്കുന്നവരെ ഞാൻ സഹായികളായി സ്വീകരിക്കുന്നവനല്ലതാനും.

[52] എന്റെ പങ്കാളികളെന്ന് നിങ്ങൾ ജൽപിച്ച് കൊണ്ടിരുന്നവരെ നിങ്ങൾ വിളിച്ച് നോക്കൂ എന്ന് അവൻ (അല്ലാഹു) പറയുന്ന ദിവസം (ശ്രദ്ധേയമത്രെ.) അപ്പോൾ ഇവർ അവരെ വിളിച്ച് നോക്കുന്നതാണ്. എന്നാൽ അവർ

ഇവർക്ക് ഉത്തരം നൽകുന്നതല്ല. അവർക്കിടയിൽ നാം ഒരു നാശഗർത്തം ഉണ്ടാക്കുകയും ചെയ്യും. [53] കുറ്റവാളികൾ നരകം നേരിൽ കാണും. അപ്പോൾ തങ്ങൾ അതിൽ അകപ്പെടാൻ പോകുകയാണെന്ന് അവർ മനസ്സിലാക്കും. അതിൽ നിന്ന് വിട്ടുമാറിപ്പോകാൻ ഒരു മാർഗവും അവർ കണ്ടെത്തുകയുമില്ല.

[54] തീർച്ചയായും ജനങ്ങൾക്കുവേണ്ടി എല്ലാവിധ ഉപമകളും ഈ ഖുർആനിൽ നാം വിവിധ തരത്തിൽ വിവരിച്ചിരിക്കുന്നു. എന്നാൽ മനുഷ്യൻ അത്യധികം തർക്കസ്വഭാവമുള്ളവനത്രെ. [55] തങ്ങൾക്കു മാർഗദർശനം വന്നുകിട്ടിയപ്പോൾ അതിൽ വിശ്വസിക്കുകയും, തങ്ങളുടെ രക്ഷിതാവിനോട് പാപമോചനം തേടുകയും ചെയ്യുന്നതിന് ജനങ്ങൾക്ക് തടസ്സമായത് പൂർവ്വികൻമാരുടെ കാര്യത്തിലുണ്ടായ അതേ നടപടി അവർക്കും വരണം. അല്ലെങ്കിൽ അവർക്ക് നേരിട്ട് ശിക്ഷ വരണം എന്ന അവരുടെ നിലപാട് മാത്രമാകുന്നു.

[56] സന്തോഷവാർത്ത അറിയിക്കുന്നവരായിക്കൊണ്ടും, താക്കീത് നൽകുന്നവരായിക്കൊണ്ടും മാത്രമാണ് നാം ദൂതൻമാരെ നിയോഗിക്കുന്നത്. അവിശ്വസിച്ചവർ മിഥ്യാവാദവുമായി തർക്കിച്ച് കൊണ്ടിരിക്കുന്നു; അത് മൂലം സത്യത്തെ തകർത്ത് കളയുവാൻ വേണ്ടി. എന്റെ ദൃഷ്ടാന്തങ്ങളെയും അവർക്ക് നൽകപ്പെട്ടതാക്കീതുകളെയും അവർ പരിഹാസ്യമാക്കിത്തീർക്കുകയും ചെയ്തിരിക്കുന്നു. [57] തന്റെ രക്ഷിതാവിന്റെ ദൃഷ്ടാന്തങ്ങളെപ്പറ്റി ഓർമിപ്പിക്കപ്പെട്ടിട്ട് അതിൽ നിന്ന് തിരിഞ്ഞുകളയുകയും, തന്റെ കൈകൾ മുൻകൂട്ടി ചെയ്തത് (ദുഷ്കർമ്മങ്ങൾ) മറന്നുകളയുകയും ചെയ്തവനെക്കാൾ അക്രമിയായി ആരുണ്ട്? തീർച്ചയായും അവരത് ഗ്രഹിക്കുന്നതിന് (തടസ്സമായി) നാം അവരുടെ

ഹൃദയങ്ങളിൽ മൂടികളും, അവരുടെ കാതുകളിൽ ഭാര (അടപ്പ്) വും ഏർപെടുത്തിയിരിക്കുന്നു. (അങ്ങനെയിരിക്കെ) നീ അവരെ സൻമാർഗത്തിലേക്ക് ക്ഷണിക്കുന്ന പക്ഷം അവർ ഒരിക്കലും സൻമാർഗം സ്വീകരിക്കുകയില്ല.

[58] നിന്റെ രക്ഷിതാവ് ഏറെ പൊറുക്കുന്നവനും കരുണയുള്ളവനുമാകുന്നു. അവർ ചെയ്ത് കൂട്ടിയതിന് അവൻ അവർക്കെതിരിൽ നടപടി എടുക്കുകയായിരുന്നെങ്കിൽ അവർക്കവൻ ഉടൻ തന്നെ ശിക്ഷ നൽകുമായിരുന്നു. പക്ഷെ അവർക്കൊരു നിശ്ചിത അവധിയുണ്ട്. അതിനെ മറികടന്ന് കൊണ്ട് രക്ഷപ്രാപിക്കാവുന്ന ഒരു സ്ഥാനവും അവർ കണ്ടെത്തുകയേയില്ല. [59] ആ രാജ്യങ്ങൾ അക്രമത്തിൽ ഏർപെട്ടപ്പോൾ അവരെ നാം നശിപ്പിച്ച് കളഞ്ഞു. അവരുടെ നാശത്തിന് നാം ഒരു നിശ്ചിത അവധി വെച്ചിട്ടുണ്ട്.

[60] മൂസാ തന്റെ ഭൃത്യനോട് ഇപ്രകാരം പറഞ്ഞ സന്ദർഭം (ശ്രദ്ധേയമാകുന്നു:) ഞാൻ രണ്ട് കടലുകൾ കൂടിച്ചേരുന്നിടത്ത് എത്തുകയോ, അല്ലെങ്കിൽ സുദീർഘമായ ഒരു കാലഘട്ടം മുഴുവൻ നടന്ന് കഴിയുകയോ ചെയ്യുന്നത് വരെ ഞാൻ (ഈ യാത്ര) തുടർന്ന് കൊണ്ടേയിരിക്കും. [61] അങ്ങനെ അവർ അവ (കടലുകൾ) രണ്ടും കൂടിച്ചേരുന്നിടത്തെത്തിയപ്പോൾ തങ്ങളുടെ മത്സ്യത്തിന്റെ കാര്യം മറന്നുപോയി. അങ്ങനെ അത് കടലിൽ (ചാടി) അത് പോയ മാർഗം ഒരു തുരങ്കം (പോലെ) ആക്കിത്തീർത്തു. [62] അങ്ങനെ അവർ ആ സ്ഥലം വിട്ട് മുന്നോട്ട് പോയിക്കഴിഞ്ഞപ്പോൾ മൂസാ തന്റെ ഭൃത്യനോട് പറഞ്ഞു: നീ നമുക്ക് നമ്മുടെ ഭക്ഷണം കൊണ്ടു വരൂ. നമ്മുടെ ഈ യാത്ര നിമിത്തം നമുക്ക് ക്ഷീണം നേരിട്ടിരിക്കുന്നു.

[63] അവൻ പറഞ്ഞു: താങ്കൾ കണ്ടുവോ? നാം ആ

പാറക്കല്ലിൽ അഭയം പ്രാപിച്ച സന്ദർഭത്തിൽ ഞാൻ ആ മത്സ്യത്തെ മറന്നുപോകുക തന്നെ ചെയ്തു. അത് പറയാൻ എന്നെ മറപ്പിച്ചത് പിശാചല്ലാതെ മറ്റാരുമല്ല. അത് കടലിലൂടെ സഞ്ചരിച്ച വഴി ഒരു അത്ഭുതമാക്കിത്തീർക്കുകയും ചെയ്തിരിക്കുന്നു. [64] അദ്ദേഹം (മൂസാ) പറഞ്ഞു: അതുതന്നെയാണ് നാം തേടിക്കൊണ്ടിരുന്നത്. ഉടനെ അവർ രണ്ട് പേരും തങ്ങളുടെ കാൽപാടുകൾ നോക്കിക്കൊണ്ട് മടങ്ങി. [65] അപ്പോൾ അവർ രണ്ടുപേരും നമ്മുടെ ദാസൻമാരിൽ ഒരാളെ കണ്ടെത്തി. അദ്ദേഹത്തിന് നാം നമ്മുടെ പക്കൽ നിന്നുള്ള കാരുണ്യം നൽകുകയും, നമ്മുടെ പക്കൽ നിന്നുള്ള ജ്ഞാനം നാം അദ്ദേഹത്തെ പഠിപ്പിക്കുകയും ചെയ്തിട്ടുണ്ട്.

[66] മൂസാ അദ്ദേഹത്തോട് പറഞ്ഞു: താങ്കൾക്ക് പഠിപ്പിക്കപ്പെട്ട സൻമാർഗജ്ഞാനത്തിൽ നിന്ന് എനിക്ക് താങ്കൾ പഠിപ്പിച്ചുതരുന്നതിന്നായി ഞാൻ താങ്കളെ അനുഗമിക്കട്ടെ? [67] അദ്ദേഹം പറഞ്ഞു: തീർച്ചയായും താങ്കൾക്ക് എന്റെ കൂടെ ക്ഷമിച്ച് കഴിയാൻ സാധിക്കുകയേ ഇല്ല. [68] താങ്കൾ സൂക്ഷ്മമായി അറിഞ്ഞിട്ടില്ലാത്ത ഒരു വിഷയത്തിൽ താങ്കൾക്കെങ്ങനെ ക്ഷമിക്കാനാകും.? [69] അദ്ദേഹം പറഞ്ഞു: അല്ലാഹു ഉദ്ദേശിക്കുന്ന പക്ഷം ക്ഷമയുള്ളവനായി താങ്കൾ എന്നെ കണ്ടെത്തുന്നതാണ്. ഞാൻ താങ്കളുടെ ഒരു കൽപനയ്ക്കും എതിർ പ്രവർത്തിക്കുന്നതല്ല. [70] അദ്ദേഹം പറഞ്ഞു: എന്നാൽ താങ്കൾ എന്നെ അനുഗമിക്കുന്ന പക്ഷം യാതൊരു കാര്യത്തെപ്പറ്റിയും താങ്കൾ എന്നോട് ചോദിക്കരുത്: അതിനെപ്പറ്റിയുള്ള വിവരം ഞാൻ തന്നെ താങ്കൾക്കു പറഞ്ഞുതരുന്നത് വരെ.

[71] തുടർന്ന് അവർ രണ്ട് പേരും കപ്പലിൽ കയറിയപ്പോൾ അദ്ദേഹം അത് ഓട്ടയാക്കിക്കളഞ്ഞു. മൂസാ

പറഞ്ഞു: അതിലുള്ളവരെ മുക്കിക്കളയുവാൻ വേണ്ടി താങ്കളത് ഓട്ടയാക്കിയിരിക്കുകയാണോ? തീർച്ചയായും ഗുരുതരമായ ഒരു കാര്യം തന്നെയാണ് താങ്കൾ ചെയ്തത്. [72] അദ്ദേഹം പറഞ്ഞു: തീർച്ചയായും താങ്കൾക്ക് എന്റെ കൂടെ ക്ഷമിച്ചുകഴിയാൻ സാധിക്കില്ല എന്ന് ഞാൻ പറഞ്ഞിട്ടില്ലേ? [73] അദ്ദേഹം പറഞ്ഞു: ഞാൻ മറന്നുപോയതിന് താങ്കൾ എന്റെ പേരിൽ നടപടി എടുക്കരുത്. എന്റെ കാര്യത്തിൽ വിഷമകരമായ യാതൊന്നിനും താങ്കൾ എന്നെ നിർബന്ധിക്കുകയും ചെയ്യരുത്. [74] അനന്തരം അവർ ഇരുവരും പോയി. അങ്ങനെ ഒരു ബാലനെ അവർ കണ്ടുമുട്ടിയപ്പോൾ അദ്ദേഹം അവനെ കൊന്നുകളഞ്ഞു. മൂസാ പറഞ്ഞു: നിർദോഷിയായ ഒരാളെ മറ്റൊരാൾക്കു പകരമായിട്ടല്ലാതെ താങ്കൾ കൊന്നുവോ? തീർച്ചയായും നിഷിദ്ധമായ ഒരു കാര്യം തന്നെയാണ് താങ്കൾ ചെയ്തിട്ടുള്ളത്.

[75] അദ്ദേഹം പറഞ്ഞു: തീർച്ചയായും താങ്കൾക്കു എന്റെ കൂടെ ക്ഷമിച്ച് കഴിയുവാൻ സാധിക്കുകയേ ഇല്ല എന്ന് ഞാൻ താങ്കളോട് പറഞ്ഞിട്ടില്ലേ? [76] മൂസാ പറഞ്ഞു: ഇതിന് ശേഷം വല്ലതിനെപ്പറ്റിയും ഞാൻ താങ്കളോട് ചോദിക്കുകയാണെങ്കിൽ പിന്നെ താങ്കൾ എന്നെ സഹവാസിയാക്കേണ്ടതില്ല. എന്നിൽ നിന്ന് താങ്കൾക്ക് ന്യായമായ കാരണം കിട്ടിക്കഴിഞ്ഞു. [77] അനന്തരം അവർ ഇരുവരും പോയി. അങ്ങനെ അവർ ഇരുവരും ഒരു രാജ്യക്കാരുടെ അടുക്കൽ ചെന്നപ്പോൾ ആ രാജ്യക്കാരോട് അവർ ഭക്ഷണം ആവശ്യപ്പെട്ടു. എന്നാൽ ഇവരെ സൽക്കരിക്കുവാൻ അവർ വൈമനസ്യം കാണിക്കുകയാണ് ചെയ്തത്. അപ്പോൾ പൊളിഞ്ഞു വീഴാനൊരുങ്ങുന്ന ഒരു മതിൽ അവർ അവിടെ കണ്ടെത്തി. ഉടനെ അദ്ദേഹം അത് നേരെയാക്കി. മൂസാ പറഞ്ഞു: താങ്കൾ

ഉദ്ദേശിച്ചിരുന്നെങ്കിൽ അതിന്റെ പേരിൽ താങ്കൾക്ക് വല്ല പ്രതിഫലവും വാങ്ങാമായിരുന്നു. [78] അദ്ദേഹം പറഞ്ഞു: ഇത് ഞാനും താങ്കളും തമ്മിലുള്ള വേർപാടാകുന്നു. ഏതൊരു കാര്യത്തിന്റെ പേരിൽ താങ്കൾക്ക് ക്ഷമിക്കാൻ കഴിയാതിരുന്നുവോ അതിന്റെ പൊരുൾ ഞാൻ താങ്കൾക്ക് അറിയിച്ച് തരാം.

[79] എന്നാൽ ആ കപ്പൽ കടലിൽ ജോലിചെയ്യുന്ന ഏതാനും ദരിദ്രൻമാരുടെതായിരുന്നു. അതിനാൽ ഞാനത് കേടുവരുത്തണമെന്ന് ഉദ്ദേശിച്ചു. (കാരണം) അവരുടെ പുറകെ എല്ലാ (നല്ല) കപ്പലും ബലാൽക്കാരമായി പിടിച്ചെടുക്കുന്ന ഒരു രാജാവുണ്ടായിരുന്നു.

[80] എന്നാൽ ആ ബാലനാകട്ടെ അവന്റെ മാതാപിതാക്കൾ സത്യവിശ്വാസികളായിരുന്നു. എന്നാൽ അവൻ അവരെ അതിക്രമത്തിനും അവിശ്വാസത്തിനും നിർബന്ധിതരാക്കിത്തീർക്കുമെന്ന് നാം ഭയപ്പെട്ടു. [81] അതിനാൽ അവർക്ക് അവരുടെ രക്ഷിതാവ് അവനെക്കാൾ സ്വഭാവശുദ്ധിയിൽ മെച്ചപ്പെട്ടവനും, കാരുണ്യത്താൽ കൂടുതൽ അടുപ്പമുള്ളവനുമായ ഒരു സന്താനത്തെ പകരം നൽകണം എന്നു നാം ആഗ്രഹിച്ചു.

[82] ആ മതിലാണെങ്കിലോ, അത് ആ പട്ടണത്തിലെ അനാഥരായ രണ്ട് ബാലൻമാരുടെതായിരുന്നു. അതിനു ചുവട്ടിൽ അവർക്കായുള്ള ഒരു നിധിയുണ്ടായിരുന്നു. അവരുടെ പിതാവ് ഒരു നല്ല മനുഷ്യനായിരുന്നു. അതിനാൽ അവർ ഇരുവരും യൗവ്വനം പ്രാപിക്കുകയും, എന്നിട്ടവരുടെ നിധി പുറത്തെടുക്കുകയും ചെയ്യണമെന്ന് താങ്കളുടെ രക്ഷിതാവ് ഉദ്ദേശിച്ചു. താങ്കളുടെ രക്ഷിതാവിന്റെ കാരുണ്യം എന്ന നിലയിലത്രെ അത്. അതൊന്നും എന്റെ അഭിപ്രയപ്രകാരമല്ല ഞാൻ ചെയ്തത്. താങ്കൾക്ക് ഏത് കാര്യത്തിൽ ക്ഷമിക്കാൻ

കഴിയാതിരുന്നുവോ അതിന്റെ പൊരുളാകുന്നു അത്.

[83] അവർ നിന്നോട് ദുൽഖർനൈനിയെപ്പറ്റി ചോദിക്കുന്നു. നീ പറയുക: അദ്ദേഹത്തെപ്പറ്റിയുള്ള വിവരം ഞാൻ നിങ്ങൾക്ക് ഓതികേൾപിച്ച് തരാം. [84] തീർച്ചയായും നാം അദ്ദേഹത്തിന് ഭൂമിയിൽ സ്വാധീനം നൽകുകയും, എല്ലാകാര്യത്തിനു മുള്ള മാർഗം നാം അദ്ദേഹത്തിന് സൗകര്യപ്പെടുത്തികൊടുക്കുകയും ചെയ്തു.

[85] അങ്ങനെ അദ്ദേഹം ഒരു മാർഗം പിന്തുടർന്നു. [86] അങ്ങനെ അദ്ദേഹം സൂര്യാസ്തമനസ്ഥാനത്തെത്തിയപ്പോൾ അത് ചെളിവെള്ളമുള്ള ഒരു ജലാശയത്തിൽ മറഞ്ഞ് പോകുന്നതായി അദ്ദേഹം കണ്ടു. അതിന്റെ അടുത്ത് ഒരു ജനവിഭാഗത്തെയും അദ്ദേഹം കണ്ടെത്തി.(അദ്ദേഹത്തോട്) നാം പറഞ്ഞു: ഹേ, ദുൽഖർനൈൻ, ഒന്നുകിൽ നിനക്ക് ഇവരെ ശിക്ഷിക്കാം. അല്ലെങ്കിൽ നിനക്ക് അവരിൽ നൻമയുണ്ടാക്കാം. [87] അദ്ദേഹം (ദുൽഖർനൈൻ) പറഞ്ഞു: എന്നാൽ ആർ അക്രമം പ്രവർത്തിച്ചുവോ അവനെ നാം ശിക്ഷിക്കുന്നതാണ്. പിന്നീട് അവൻ തന്റെ രക്ഷിതാവിങ്കലേക്ക് മടക്കപ്പെടുകയും അപ്പോൾ അവൻ ഗുരുതരമായ ശിക്ഷ അവന്ന് നൽകുകയും ചെയ്യുന്നതാണ്. [88] എന്നാൽ ആർ വിശ്വസിക്കുകയും സൽകർമ്മം പ്രവർത്തിക്കുകയും ചെയ്തുവോ അവന്നാണ് പ്രതിഫലമായി അതിവിശിഷ്ടമായ സ്വർഗമുള്ളത്. അവനോട് നാം നിർദേശിക്കുന്നത് നമ്മുടെ കൽപനയിൽ നിന്ന് എളുപ്പമുള്ളതായിരിക്കുകയും ചെയ്യും.

[89] പിന്നെ അദ്ദേഹം മറ്റൊരു മാർഗം പിന്തുടർന്നു. [90] അങ്ങനെ അദ്ദേഹം സൂര്യോദയസ്ഥാനത്തെത്തിയപ്പോൾ അത് ഒരു ജനതയുടെ മേൽ ഉദിച്ചുയരുന്നതായി അദ്ദേഹം കണ്ടെത്തി. അതിന്റെ (സൂര്യന്റെ) മുമ്പിൽ

അവർക്കു നാം യാതൊരു മറയും ഉണ്ടാക്കികൊടു ത്തിട്ടില്ല. [91] അപ്രകാരം തന്നെ (അദ്ദേഹം പ്രവർത്തിച്ചു) അദ്ദേഹത്തിന്റെ പക്കലുള്ളതിനെപ്പറ്റി (നമ്മുടെ) സൂക്ഷ്മജ്ഞാനം കൊണ്ട് നാം പൂർണമായി അറിഞ്ഞിട്ടുണ്ട് താനും.

[92] പിന്നെ അദ്ദേഹം മറ്റൊരു മാർഗം പിന്തുടർന്നു. [93] അങ്ങനെ അദ്ദേഹം രണ്ട് പർവ്വതനിരകൾക്കിടയിലെത്തി യപ്പോൾ അവയുടെ ഇപ്പുറത്തുണ്ടായിരുന്ന ഒരു ജനതയെ അദ്ദേഹം കാണുകയുണ്ടായി. പറയുന്നതൊന്നും മിക്കവാ റും അവർക്ക് മനസ്സിലാക്കാനാവുന്നില്ല. [94] അവർ പറഞ്ഞു: ഹേ, ദുൽഖർനൈൻ, തീർച്ചയായും യഅ്ജൂജ് - മഅ്ജൂജ് വിഭാഗങ്ങൾ ഭൂമിയിൽ കുഴപ്പമുണ്ടാക്കുന്നവരാകുന്നു. ഞങ്ങൾക്കും അവർക്കുമിടയിൽ താങ്കൾ ഒരു മതിൽകെട്ട് ഉണ്ടാക്കിത്തരണമെന്ന വ്യവസ്ഥയിൽ ഞങ്ങൾ താങ്കൾക്ക് ഒരു കരം നിശ്ചയിച്ച് തരട്ടെയോ?

[95] അദ്ദേഹം പറഞ്ഞു: എന്റെ രക്ഷിതാവ് എനിക്ക് അധീനപ്പെടുത്തിത്തന്നിട്ടുള്ളത് (അധികാരവും, ഐശ്വര്യവും) (നിങ്ങൾ നൽകുന്നതിനെക്കാളും) ഉത്തമമത്രെ. എന്നാൽ (നിങ്ങളുടെ ശാരീരിക) ശക്തികൊണ്ട് നിങ്ങളെന്നെ സഹായിക്കുവിൻ. നിങ്ങൾക്കും അവർക്കുമിടയിൽ ഞാൻ ബലവത്തായ ഒരു മതിലുണ്ടാക്കിത്തരാം.[96] നിങ്ങൾ എനിക്ക് ഇരുമ്പുകട്ടികൾ കൊണ്ട് വന്ന് തരൂ. അങ്ങനെ ആ രണ്ട് പർവ്വതപാർശ്വ ങ്ങളുടെ ഇട സമമാക്കിത്തീർത്തിട്ട് അദ്ദേഹം പറഞ്ഞു: നിങ്ങൾ കാറ്റൂതുക. അങ്ങനെ അത് (പഴുപ്പിച്ച്) തീ പോലെയാക്കിയപ്പോൾ അദ്ദേഹം പറഞ്ഞു: നിങ്ങളെനിക്ക് ഉരുക്കിയ ചെമ്പ് കൊണ്ട് വന്നു തരൂ ഞാനത് അതിൻമേൽ ഒഴിക്കട്ടെ. [97] പിന്നെ, ആ മതിൽക്കെട്ട് കയറിമറിയുവാൻ അവർക്ക് (യഅ്ജൂജ് - മഅ്ജൂജിന്ന്) സാധിച്ചില്ല. അതിന്ന്

തുളയുണ്ടാക്കുവാനും അവർക്ക് സാധിച്ചില്ല. [98] അദ്ദേഹം (ദുൽഖർനൈൻ) പറഞ്ഞു: ഇത് എന്റെ രക്ഷിതാവിങ്കൽ നിന്നുള്ള കാരുണ്യമത്രെ. എന്നാൽ എന്റെ രക്ഷിതാവിന്റെ വാഗ്ദത്ത സമയം വന്നാൽ അവൻ അതിനെ തകർത്ത് നിരപ്പാക്കിക്കളയുന്നതാണ്. എന്റെ രക്ഷിതാവിന്റെ വാഗ്ദാനം യാഥാർഥ്യമാകുന്നു.

[99] (അന്ന്) അവരിൽ ചിലർ മറ്റുചിലരുടെ മേൽ തിരമാലകൾ പോലെ തള്ളിക്കയറുന്ന രൂപത്തിൽ നാം വിട്ടേക്കുന്നതാണ്. കാഹളത്തിൽ ഊതപ്പെടുകയും അപ്പോൾ നാം അവരെ ഒന്നിച്ച് ഒരുമിച്ചുകൂട്ടുകയും ചെയ്യും. [100] അവിശ്വാസികൾക്ക് അന്നേ ദിവസം നാം നരകത്തെ ശരിയാംവണ്ണം കാണിച്ചുകൊടുക്കുന്നതാണ്. [101] എന്റെ സന്ദേശത്തിന്റെ മുമ്പിൽ ആരുടെ കണ്ണുകൾക്ക് മൂടിവീണ് പോകുകയും അതുകേട്ട് ഗ്രഹിക്കാൻ ആർക്ക് സാധിക്കാതാവുകയും ചെയ്തിരുന്നുവോ അവരത്രെ(ആ അവിശ്വാസികൾ).

[102] എനിക്ക് പുറമെ എന്റെ ദാസൻമാരെ രക്ഷാകർത്താക്കളായി സ്വീകരിക്കാമെന്ന് അവിശ്വാസികൾ വിചാരിച്ചിരിക്കുകയാണോ? തീർച്ചയായും അവിശ്വാസികൾക്ക് സൽക്കാരം നൽകുവാനായി നാം നരകത്തെ ഒരുക്കിവെച്ചിരിക്കുന്നു.

[103] (നബിയേ,) പറയുക: കർമ്മങ്ങൾ ഏറ്റവും നഷ്ടകരമായി തീർന്നവരെ സംബന്ധിച്ച് നാം നിങ്ങൾക്ക് പറഞ്ഞുതരട്ടെയോ? [104] ഐഹികജീവിതത്തിലെ തങ്ങളുടെ പ്രയത്നം പിഴച്ചുപോയവരത്രെ അവർ. അവർ വിചാരിക്കുന്നതാകട്ടെ തങ്ങൾ നല്ല പ്രവർത്തനം നടത്തിക്കൊണ്ടിരിക്കുന്നു എന്നാണ്. [105] തങ്ങളുടെ രക്ഷിതാവിന്റെ ദൃഷ്ടാന്തങ്ങളിലും അവനുമായി കണ്ടുമുട്ടുന്നതിലും വിശ്വസിക്കാത്തവരത്രെ അവർ.

അതിനാൽ അവരുടെ കർമ്മങ്ങൾ നിഷ്ഫലമായിപ്പോയിരിക്കുന്നു. അതിനാൽ നാം അവർക്ക് ഉയിർത്തെഴുന്നേൽപിന്റെ നാളിൽ യാതൊരു തൂക്കവും (സ്ഥാനവും) നിലനിർത്തുകയില്ല. [106] അതത്രെ അവർക്കുള്ള പ്രതിഫലം. അവിശ്വസിക്കുകയും, എന്റെ ദൃഷ്ടാന്തങ്ങളെയും, ദൂതൻമാരെയും പരിഹാസ്യമാക്കുകയും ചെയ്തതിന്നുള്ള (ശിക്ഷയായ) നരകം.

[107] തീർച്ചയായും വിശ്വസിക്കുകയും സൽകർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്തവരാരോ അവർക്ക് സൽക്കാരം നൽകാനുള്ളതാകുന്നു സ്വർഗത്തോപ്പുകൾ. [108] അവരതിൽ നിത്യവാസികളായിരിക്കും. അതിൽ നിന്ന് വിട്ട് മാറാൻ അവർ ആഗ്രഹിക്കുകയില്ല.

[109] (നബിയേ,) പറയുക: സമുദ്രജലം എന്റെ രക്ഷിതാവിന്റെ വചനങ്ങളെഴുതാനുള്ള മഷിയായിരുന്നെങ്കിൽ എന്റെ രക്ഷിതാവിന്റെ വചനങ്ങൾ തീരുന്നതിന് മുമ്പായി സമുദ്രജലം തീർന്ന് പോകുക തന്നെ ചെയ്യുമായിരുന്നു. അതിന് തുല്യമായ മറ്റൊരു സമുദ്രം കൂടി നാം സഹായത്തിനു കൊണ്ട് വന്നാലും ശരി.

[110] (നബിയേ,) പറയുക: ഞാൻ നിങ്ങളെപ്പോലെയുള്ള ഒരു മനുഷ്യൻ മാത്രമാകുന്നു. നിങ്ങളുടെ ദൈവം ഏകദൈവം മാത്രമാണെന്ന് എനിക്ക് ബോധനം നൽകപ്പെടുന്നു. അതിനാൽ വല്ലവനും തന്റെ രക്ഷിതാവുമായി കണ്ടുമുട്ടണമെന്ന് ആഗ്രഹിക്കുന്നുവെങ്കിൽ അവൻ സൽകർമ്മം പ്രവർത്തിക്കുകയും, തന്റെ രക്ഷിതാവിനുള്ള ആരാധനയിൽ യാതൊന്നിനെയും പങ്കുചേർക്കാതിരിക്കുകയും ചെയ്തുകൊള്ളട്ടെ.

# 19. മർയം

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] കാഫ്-ഹാ-യാ-ഐൻ-സ്വാദ്. [2] നിന്റെ രക്ഷിതാവ് തന്റെ ദാസനായ സകരിയ്യായ്ക്ക് ചെയ്ത അനുഗ്രഹത്തെ സംബന്ധിച്ചുള്ള വിവരണമത്രെ ഇത്. [3] (അതായത്) അദ്ദേഹം തന്റെ രക്ഷിതാവിനെ പതുക്കെ വിളിച്ച് പ്രാർഥിച്ച സന്ദർഭം. [4] അദ്ദേഹം പറഞ്ഞു: എന്റെ രക്ഷിതാവേ, എന്റെ എല്ലുകൾ ബലഹീനമായിക്കഴിഞ്ഞിരിക്കുന്നു. തലയാണെങ്കിൽ നരച്ചു തിളങ്ങുന്നതായിരിക്കുന്നു. എന്റെ രക്ഷിതാവേ, നിന്നോട് പ്രാർഥിച്ചിട്ട് ഞാൻ ഭാഗ്യം കെട്ടവനായിട്ടില്ല. [5] എനിക്ക് പുറകെ വരാനുള്ള ബന്ധുമിത്രാദികളെപ്പറ്റി എനിക്ക് ഭയമാകുന്നു. എന്റെ ഭാര്യയാണെങ്കിൽ വന്ധ്യയുമാകുന്നു. അതിനാൽ നിന്റെ പക്കൽ നിന്ന് നീ എനിക്ക് ഒരു ബന്ധുവെ (അവകാശിയെ) നൽകേണമേ. [6] എനിക്ക് അവൻ അനന്തരാവകാശിയായിരിക്കും. യഅ്ഖൂബ് കുടുംബത്തിനും അവൻ അനന്തരാവകാശിയായിരിക്കും. എന്റെ രക്ഷിതാവേ, അവനെ നീ (ഏവർക്കും) തൃപ്തിപ്പെട്ടവനാക്കുകയും ചെയ്യേണമേ.

[7] ഹേ, സകരിയ്യാ, തീർച്ചയായും നിനക്ക് നാം ഒരു ആൺകുട്ടിയെപ്പറ്റി സന്തോഷവാർത്ത അറിയിക്കുന്നു. അവന്റെ പേർ യഹ്‌യാ എന്നാകുന്നു. മുമ്പ് നാം ആരെയും അവന്റെ പേര് ഉള്ളവരാക്കിയിട്ടില്ല. [8] അദ്ദേഹം പറഞ്ഞു: എന്റെ രക്ഷിതാവേ, എനിക്കെങ്ങനെ ഒരു ആൺകുട്ടിയുണ്ടാകും? എന്റെ ഭാര്യ വന്ധ്യയാകുന്നു. ഞാനാണെങ്കിൽ വാർധക്യത്താൽ ചുക്കിച്ചുളിഞ്ഞ അവസ്ഥയിലെത്തിയിരിക്കുന്നു.

[9] അവൻ (അല്ലാഹു) പറഞ്ഞു: അങ്ങനെ തന്നെ. മുമ്പ്

നീ യാതൊന്നുമല്ലാതിരുന്നപ്പോൾ നിന്നെ ഞാൻ സൃഷ്ടിച്ചിരിക്കെ, ഇത് എന്നെ സംബന്ധിച്ചിടത്തോളം ഒരു നിസ്സാര കാര്യം മാത്രമാണ് എന്ന് നിന്റെ രക്ഷിതാവ് പ്രഖ്യാപിച്ചിരിക്കുന്നു. [10] അദ്ദേഹം (സകരിയ്യാ) പറഞ്ഞു: നീ എനിക്ക് ഒരു ദൃഷ്ടാന്തം ഏർപെടുത്തിത്തരേണമേ. അവൻ (അല്ലാഹു) പറഞ്ഞു: നിനക്കുള്ള ദൃഷ്ടാന്തം വൈകല്യമൊന്നും ഇല്ലാത്തവനായിരിക്കെത്തന്നെ ജനങ്ങളോട് മൂന്ന് രാത്രി (ദിവസം) നീ സംസാരിക്കാതിരിക്കലാകുന്നു. [11] അങ്ങനെ അദ്ദേഹം പ്രാർഥനാമണ്ഡപത്തിൽ നിന്ന് തന്റെ ജനങ്ങളുടെ അടുക്കലേക്ക് പുറപ്പെട്ടു. എന്നിട്ട്, നിങ്ങൾ രാവിലെയും വൈകുന്നേരവും അല്ലാഹുവിന്റെ പരിശുദ്ധിയെ പ്രകീർത്തിക്കുക എന്ന് അവരോട് ആംഗ്യം കാണിച്ചു.

[12] ഹേ, യഹ്‌യാ, വേദഗ്രന്ഥം ബലമായി സ്വീകരിച്ച് കൊള്ളുക. (എന്ന് നാം പറഞ്ഞു:) കുട്ടിയായിരിക്കെത്തന്നെ അദ്ദേഹത്തിന് നാം ജ്ഞാനം നൽകുകയും ചെയ്തു. [13] നമ്മുടെ പക്കൽ നിന്നുള്ള അനുകമ്പയും പരിശുദ്ധിയും (നൽകി.) അദ്ദേഹം ധർമ്മനിഷ്ഠയുള്ളവനുമായിരുന്നു. [14] തന്റെ മാതാപിതാക്കൾക്ക് നൻമചെയ്യുന്നവനുമായിരുന്നു. നിഷ്ഠൂരനും അനുസരണം കെട്ടവനുമായിരുന്നില്ല. [15] അദ്ദേഹം ജനിച്ച ദിവസവും മരിക്കുന്ന ദിവസവും ജീവനോടെ എഴുന്നേൽപിക്കപ്പെടുന്ന ദിവസവും അദ്ദേഹത്തിന് സമാധാനം.

[16] വേദഗ്രന്ഥത്തിൽ മർയമിനെപ്പറ്റിയുള്ള വിവരം നീ പറഞ്ഞുകൊടുക്കുക. അവൾ തന്റെ വീട്ടുകാരിൽ നിന്നകന്ന് കിഴക്ക് ഭാഗത്തുള്ള ഒരു സ്ഥലത്തേക്ക് മാറിത്താമസിച്ച സന്ദർഭം. [17] എന്നിട്ട് അവർ കാണാതിരിക്കാൻ അവൾ ഒരു മറയുണ്ടാക്കി. അപ്പോൾ നമ്മുടെ ആത്മാവിനെ (ജിബ്‌രീലിനെ) നാം അവളുടെ

അടുത്തേക്ക് നിയോഗിച്ചു. അങ്ങനെ അദ്ദേഹം അവളുടെ മുമ്പില്‍ തികഞ്ഞ മനുഷ്യരൂപത്തില്‍ പ്രത്യക്ഷപ്പെട്ടു.

[18] അവള്‍ പറഞ്ഞു: തീര്‍ച്ചയായും നിന്നില്‍ നിന്ന് ഞാന്‍ പരമകാരുണികനില്‍ ശരണം പ്രാപിക്കുന്നു. നീ ധര്‍മ്മനിഷ്ഠയുള്ളവനാണെങ്കില്‍ (എന്നെ വിട്ട് മാറിപ്പോകൂ.) [19] അദ്ദേഹം (ജിബ്‌രീല്‍) പറഞ്ഞു: പരിശുദ്ധനായ ഒരു ആണ്‍കുട്ടിയെ നിനക്ക് ദാനം ചെയ്യുന്നതിന് വേണ്ടി നിന്‍റെ രക്ഷിതാവ് അയച്ച ദൂതന്‍ മാത്രമാകുന്നു ഞാന്‍.

[20] അവള്‍ പറഞ്ഞു: എനിക്കെങ്ങനെ ഒരു ആണ്‍കുട്ടിയുണ്ടാകും? യാതൊരു മനുഷ്യനും എന്നെ സ്പര്‍ശിച്ചിട്ടില്ല. ഞാന്‍ ഒരു ദുര്‍നടപടിക്കാരിയായിട്ടുമില്ല. [21] അദ്ദേഹം പറഞ്ഞു: (കാര്യം) അങ്ങനെതന്നെയാകുന്നു. അത് തന്നെ സംബന്ധിച്ചിടത്തോളം നിസ്സാരമായ ഒരു കാര്യമാണെന്ന് നിന്‍റെ രക്ഷിതാവ് പറഞ്ഞിരിക്കുന്നു. അവനെ (ആ കുട്ടിയെ) മനുഷ്യര്‍ക്കൊരു ദൃഷ്ടാന്തവും, നമ്മുടെ പക്കല്‍ നിന്നുള്ള കാരുണ്യവും ആക്കാനും (നാം ഉദ്ദേശിക്കുന്നു.) അത് തീരുമാനിക്കപ്പെട്ട ഒരു കാര്യമാകുന്നു. [22] അങ്ങനെ അവനെ ഗര്‍ഭം ധരിക്കുകയും, എന്നിട്ട് അതുമായി അവള്‍ അകലെ ഒരു സ്ഥലത്ത് മാറിത്താമസിക്കുകയും ചെയ്തു. [23] അങ്ങനെ പ്രസവവേദന അവളെ ഒരു ഈന്തപ്പന മരത്തിന്‍റെ അടുത്തേക്ക് കൊണ്ട് വന്നു. അവള്‍ പറഞ്ഞു: ഞാന്‍ ഇതിന് മുമ്പ് തന്നെ മരിക്കുകയും, പാടെ വിസ്മരിച്ച് തള്ളപ്പെട്ടവളാകുകയും ചെയ്തിരുന്നെങ്കില്‍ എത്ര നന്നായിരുന്നേനേ!

[24] ഉടനെ അവളുടെ താഴ്ഭാഗത്ത് നിന്ന് (ഒരാള്‍) വിളിച്ചുപറഞ്ഞു: നീ വ്യസനിക്കേണ്ട, നിന്‍റെ രക്ഷിതാവ് നിന്‍റെ താഴ്ഭാഗത്ത് ഒരു അരുവി ഉണ്ടാക്കി തന്നിരിക്കുന്നു.

[25] നീ ഈന്തപ്പനമരം നിന്റെ അടുക്കലേക്ക് പിടിച്ചുകുലുക്കിക്കൊള്ളുക. അത് നിനക്ക് പാകമായ ഈന്തപ്പഴം വീഴ്ത്തിത്തരുന്നതാണ്. [26] അങ്ങനെ നീ തിന്നുകയും കുടിക്കുകയും കണ്ണുകുളിർത്തിരിക്കുകയും ചെയ്യുക. ഇനി നീ മനുഷ്യരിൽ ആരെയെങ്കിലും കാണുന്ന പക്ഷം ഇപ്രകാരം പറഞ്ഞേക്കുക: പരമകാരുണികന്ന് വേണ്ടി ഞാൻ ഒരു വ്രതം നേർന്നിരിക്കയാണ് അതിനാൽ ഇന്നു ഞാൻ ഒരു മനുഷ്യനോടും സംസാരിക്കുകയില്ല തന്നെ.

[27] അനന്തരം അവനെ (കുട്ടിയെ) യും വഹിച്ചുകൊണ്ട് അവൾ തന്റെ ആളുകളുടെ അടുത്ത് ചെന്നു. അവർ പറഞ്ഞു: മർയമേ, ആക്ഷേപകരമായ ഒരു കാര്യം തന്നെയാകുന്നു നീ ചെയ്തിരിക്കുന്നത്. [28] ഹേ; ഹാറൂന്റെ സഹോദരീ,* നിന്റെ പിതാവ് ഒരു ചീത്ത മനുഷ്യനായിരുന്നില്ല. നിന്റെ മാതാവ് ഒരു ദുർനടപടിക്കാരിയുമായിരുന്നില്ല.

[29] അപ്പോൾ അവൾ അവന്റെ (കുട്ടിയുടെ) നേരെ ചൂണ്ടിക്കാണിച്ചു. അവർ പറഞ്ഞു: തൊട്ടിലിലുള്ള ഒരു കുട്ടിയോട് ഞങ്ങൾ എങ്ങനെ സംസാരിക്കും? [30] അവൻ (കുട്ടി) പറഞ്ഞു: ഞാൻ അല്ലാഹുവിന്റെ ദാസനാകുന്നു. അവൻ എനിക്ക് വേദഗ്രന്ഥം നൽകുകയും എന്നെ അവൻ പ്രവാചകനാക്കുകയും ചെയ്തിരിക്കുന്നു. [31] ഞാൻ എവിടെയായിരുന്നാലും എന്നെ അവൻ അനുഗൃഹീതനാക്കിയിരിക്കുന്നു. ഞാൻ ജീവിച്ചിരിക്കുന്ന കാലമത്രയും നമസ്കരിക്കുവാനും സകാത്ത് നൽകുവാനും അവൻ എന്നോട് അനുശാസിക്കുകയും ചെയ്തിരിക്കുന്നു. [32] (അവൻ എന്നെ) എന്റെ മാതാവിനോട് നല്ല നിലയിൽ പെരുമാറുന്നവനും (ആക്കിയിരിക്കുന്നു.) അവൻ എന്നെ നിഷ്ഠൂരനും ഭാഗ്യം കെട്ടവനുമാക്കിയിട്ടില്ല. [33] ഞാൻ ജനിച്ച

ദിവസവും മരിക്കുന്ന ദിവസവും ജീവനോടെ എഴുന്നേൽപിക്കപ്പെടുന്ന ദിവസവും എന്റെ മേൽ ശാന്തി ഉണ്ടായിരിക്കും.

[34] അതത്രെ മർയമിന്റെ മകനായ ഈസാ അവർ ഏതൊരു വിഷയത്തിൽ തർക്കിച്ച് കൊണ്ടിരിക്കുന്നുവോ അതിനെപ്പറ്റിയുള്ള യഥാർഥമായ വാക്കത്രെ ഇത്. [35] ഒരു സന്താനത്തെ സ്വീകരിക്കുക എന്നത് അല്ലാഹുവിന്നുണ്ടാകാവുന്നതല്ല. അവൻ എത്ര പരിശുദ്ധൻ! അവൻ ഒരു കാര്യം തീരുമാനിച്ച് കഴിഞ്ഞാൽ അതിനോട് ഉണ്ടാകൂ എന്ന് പറയുക മാത്രംചെയ്യുന്നു. അപ്പോൾ അതുണ്ടാകുന്നു.

[36] (ഈസാ പറഞ്ഞു:) തീർച്ചയായും അല്ലാഹു എന്റെയും നിങ്ങളുടെയും രക്ഷിതാവാകുന്നു. അതിനാൽ അവനെ നിങ്ങൾ ആരാധിക്കുക. ഇതത്രെ നേരെയുള്ള മാർഗം. [37] എന്നിട്ട് അവർക്കിടയിൽ നിന്ന് കക്ഷികൾ ഭിന്നിച്ചുണ്ടായി. അപ്പോൾ അവിശ്വസിച്ചവർക്കത്രെ ഭയങ്കരമായ ഒരു ദിവസത്തിന്റെ സാന്നിദ്ധ്യത്താൽ വമ്പിച്ച നാശം. [38] അവർ നമ്മുടെ അടുത്ത് വരുന്ന ദിവസം അവർക്ക് എന്തൊരു കേൾവിയും കാഴ്ചയുമായിരിക്കും! പക്ഷെ ഇന്ന് ആ അക്രമികൾ പ്രത്യക്ഷമായ വഴികേടിലാകുന്നു.

[39] നഷ്ടബോധത്തിന്റെ ദിവസത്തെപ്പറ്റി അഥവാ കാര്യം (അന്തിമമായി) തീരുമാനിക്കപ്പെടുന്ന സന്ദർഭത്തെപ്പറ്റി നീ അവർക്ക് താക്കീത് നൽകുക. അവർ അശ്രദ്ധയിലകപ്പെട്ടിരിക്കുകയാകുന്നു. അവർ വിശ്വസിക്കുന്നില്ല. [40] തീർച്ചയായും നാം തന്നെയാണ് ഭൂമിയുടെയും അതിലുള്ളവയുടെയും അനന്തരാവകാശിയാകുന്നത്. നമ്മുടെ അടുക്കലേക്ക് തന്നെയായിരിക്കും അവർ മടക്കപ്പെടുന്നത്.

[41] വേദഗ്രന്ഥത്തിൽ ഇബ്രാഹീമിനെപ്പറ്റിയുള്ള വിവരം നീ പറഞ്ഞുകൊടുക്കുക. തീർച്ചയായും അദ്ദേഹം സത്യവാനും പ്രവാചകനുമായിരുന്നു. [42] അദ്ദേഹം തന്റെ പിതാവിനോട് പറഞ്ഞ സന്ദർഭം (ശ്രദ്ധേയമാകുന്നു:) എന്റെ പിതാവേ, കേൾക്കുകയോ, കാണുകയോ ചെയ്യാത്ത, താങ്കൾക്ക് യാതൊരു ഉപകാരവും ചെയ്യാത്ത വസ്തുവെ താങ്കൾ എന്തിന് ആരാധിക്കുന്നു.? [43] എന്റെ പിതാവേ, തീർച്ചയായും താങ്കൾക്ക് വന്നുകിട്ടിയിട്ടില്ലാത്ത അറിവ് എനിക്ക് വന്നുകിട്ടിയിട്ടുണ്ട്. ആകയാൽ താങ്കൾ എന്നെ പിന്തുടരൂ. ഞാൻ താങ്കൾക്ക് ശരിയായ മാർഗം കാണിച്ചുതരാം. [44] എന്റെ പിതാവേ, താങ്കൾ പിശാചിനെ ആരാധിക്കരുത്. തീർച്ചയായും പിശാച് പരമകാരുണികനോട് അനുസരണമില്ലാത്തവനാകുന്നു. [45] എന്റെ പിതാവേ, തീർച്ചയായും പരമകാരുണികനിൽ നിന്നുള്ള വല്ല ശിക്ഷയും താങ്കളെ ബാധിക്കുമെന്ന് ഞാൻ ഭയപ്പെടുന്നു. അപ്പോൾ താങ്കൾ പിശാചിന്റെ മിത്രമായിരിക്കുന്നതാണ്.

[46] അയാൾ പറഞ്ഞു: ഹേ; ഇബ്രാഹീം, നീ എന്റെ ദൈവങ്ങളെ വേണ്ടെന്ന് വെക്കുകയാണോ? നീ (ഇതിൽ നിന്ന്) വിരമിക്കുന്നില്ലെങ്കിൽ ഞാൻ നിന്നെ കല്ലെറിഞ്ഞോടിക്കുക തന്നെ ചെയ്യും. കുറെ കാലത്തേക്ക് നീ എന്നിൽ നിന്ന് വിട്ടുമാറിക്കൊള്ളണം. [47] അദ്ദേഹം (ഇബ്രാഹീം) പറഞ്ഞു: താങ്കൾക്ക് സലാം. താങ്കൾക്ക് വേണ്ടി ഞാൻ എന്റെ രക്ഷിതാവിനോട് പാപമോചനം തേടാം. തീർച്ചയായും അവനെന്നോട് ദയയുള്ളവനാകുന്നു. [48] നിങ്ങളെയും അല്ലാഹുവിന് പുറമെ നിങ്ങൾ പ്രാർഥിച്ചുവരുന്നവയെയും ഞാൻ വെടിയുന്നു. എന്റെ രക്ഷിതാവിനോട് ഞാൻ പ്രാർഥിക്കുന്നു. എന്റെ

രക്ഷിതാവിനോട് പ്രാർഥിക്കുന്നത് മൂലം ഞാൻ ഭാഗ്യം കെട്ടവനാകാതിരുന്നേക്കാം.

[49] അങ്ങനെ അവരെയും അല്ലാഹുവിന് പുറമെ അവർ ആരാധിക്കുന്നവയെയും വെടിഞ്ഞ് അദ്ദേഹം പോയപ്പോൾ അദ്ദേഹത്തിന് നാം ഇസ്ഹാഖിനെയും (മകൻ) യഅ്ഖൂബിനെയും (പൗത്രൻ) നൽകി. അവരെയൊക്കെ നാം പ്രവാചകൻമാരാക്കുകയും ചെയ്തു. [50] നമ്മുടെ കാരുണ്യത്തിൽ നിന്നും അവർക്ക് നാം നൽകുകയും, അവർക്ക് നാം ഉന്നതമായ സൽകീർത്തി ഉണ്ടാക്കുകയും ചെയ്തു.

[51] വേദഗ്രന്ഥത്തിൽ മൂസായെപ്പറ്റിയുള്ള വിവരവും നീ പറഞ്ഞുകൊടുക്കുക. തീർച്ചയായും അദ്ദേഹം നിഷ്കളങ്കനായിരുന്നു. അദ്ദേഹം ദൂതനും പ്രവാചകനുമായിരുന്നു. [52] പർവ്വതത്തിന്റെ വലതുഭാഗത്ത് നിന്ന് നാം അദ്ദേഹത്തെ വിളിക്കുകയും, രഹസ്യസംഭാഷണത്തിനായി നാം അദ്ദേഹത്തിന് സാമീപ്യം നൽകുകയും ചെയ്തു. [53] നമ്മുടെ കാരുണ്യത്താൽ തന്റെ സഹോദരനായ ഹാറൂനിനെ ഒരു പ്രവാചകനായി, അദ്ദേഹത്തിന് (സഹായത്തിനായി) നാം നൽകുകയും ചെയ്തു.

[54] വേദഗ്രന്ഥത്തിൽ ഇസ്മാഈലിനെപ്പറ്റിയുള്ള വിവരം നീ പറഞ്ഞുകൊടുക്കുക. തീർച്ചയായും അദ്ദേഹം വാഗ്ദാനം പാലിക്കുന്നവനായിരുന്നു. അദ്ദേഹം ദൂതനും പ്രവാചകനുമായിരുന്നു. [55] തന്റെ ആളുകളോട് നമസ്കരിക്കുവാനും സകാത്ത് നൽകുവാനും അദ്ദേഹം കൽപിക്കുമായിരുന്നു. തന്റെ രക്ഷിതാവിന്റെ അടുക്കൽ അദ്ദേഹം പ്രീതി ലഭിച്ചവനായിരുന്നു. [56] വേദഗ്രന്ഥത്തിൽ ഇദ്‌രീസിനെപ്പറ്റിയുള്ള വിവരം നീ പറഞ്ഞുകൊടുക്കുക.

തീർച്ചയായും അദ്ദേഹം സത്യവാനും പ്രവാചകനുമായിരുന്നു. [57] അദ്ദേഹത്തെ നാം ഉന്നതമായ സ്ഥാനത്തേക്ക് ഉയർത്തുകയും ചെയ്തിരിക്കുന്നു.

[58] അല്ലാഹു അനുഗ്രഹം നൽകിയിട്ടുള്ള പ്രവാചകൻമാരത്രെ അവർ. ആദമിന്റെ സന്തതികളിൽ പെട്ടവരും, നൂഹിനോടൊപ്പം നാം കപ്പലിൽ കയറ്റിയവരിൽപെട്ടവരും ഇബ്രാഹീമിന്റെയും ഇസ്രായീലിന്റെയും സന്തതികളിൽ പെട്ടവരും, നാം നേർവഴിയിലാക്കുകയും പ്രത്യേകം തെരഞ്ഞെടുക്കുകയും ചെയ്തവരിൽ പെട്ടവരുമത്രെ അവർ. പരമകാരുണികന്റെ തെളിവുകൾ അവർക്ക് വായിച്ചുകേൾപിക്കപ്പെടുന്ന പക്ഷം പ്രണമിക്കുന്നവരും കരയുന്നവരുമായിക്കൊണ്ട് അവർ താഴെ വീഴുന്നതാണ്.

[59] എന്നിട്ട് അവർക്ക് ശേഷം അവരുടെ സ്ഥാനത്ത് ഒരു പിൻതലമുറ വന്നു. അവർ നമസ്കാരം പാഴാക്കുകയും തന്നിഷ്ടങ്ങളെ പിന്തുടരുകയും ചെയ്തു. തൻമൂലം ദുർമാർഗത്തിന്റെ ഫലം അവർ കണ്ടെത്തുന്നതാണ്. [60] എന്നാൽ പശ്ചാത്തപിക്കുകയും, വിശ്വസിക്കുകയും സൽകർമ്മം പ്രവർത്തിക്കുകയും ചെയ്തവർ ഇതിൽ നിന്നൊഴിവാകുന്നു. അവർ സ്വർഗത്തിൽ പ്രവേശിക്കുന്നതാണ്. അവർ ഒട്ടും അനീതിക്ക് വിധേയരാവുകയില്ല.

[61] പരമകാരുണികൻ തന്റെ ദാസൻമാരോട് അദൃശ്യമായ നിലയിൽ വാഗ്ദാനം ചെയ്തിട്ടുള്ള സ്ഥിരവാസത്തിനായുള്ള സ്വർഗത്തോപ്പുകളിൽ (അവർ പ്രവേശിക്കും.) തീർച്ചയായും അവന്റെ വാഗ്ദാനം നടപ്പിൽ വരുന്നത് തന്നെയാകുന്നു. [62] സലാം അല്ലാതെ നിരർഥകമായ യാതൊന്നും അവരവിടെ കേൾക്കുകയില്ല. തങ്ങളുടെ ആഹാരം രാവിലെയും വൈകുന്നേരവും

അവർക്കവിടെ ലഭിക്കുന്നതാണ്. [63] നമ്മുടെ ദാസൻമാരിൽ നിന്ന് ആർ ധർമ്മനിഷ്ഠപുലർത്തുന്നവരായിരുന്നുവോ അവർക്കു നാം അവകാശപ്പെടുത്തികൊടുക്കുന്ന സ്വർഗമത്രെ അത്.

[64] (നബിയോട് ജിബ്രീൽ പറഞ്ഞു:) താങ്കളുടെ രക്ഷിതാവിന്റെ കൽപനപ്രകാരമല്ലാതെ നാം ഇറങ്ങിവരുന്നതല്ല. നമ്മുടെ മുമ്പിലുള്ളതും നമ്മുടെ പിന്നിലുള്ളതും അതിന്നിടയിലുള്ളതും എല്ലാം അവന്റേതത്രെ. താങ്കളുടെ രക്ഷിതാവ് മറക്കുന്നവനായിട്ടില്ല. [65] ആകാശങ്ങളുടെയും ഭൂമിയുടെയും അവയ്ക്കിടയിലുള്ളതിന്റെയും രക്ഷിതാവത്രെ അവൻ. അതിനാൽ അവനെ താങ്കൾ ആരാധിക്കുകയും അവന്നുള്ള ആരാധനയിൽ ക്ഷമയോടെ ഉറച്ചുനിൽക്കുകയും ചെയ്യുക. അവന്ന് പേരൊത്ത ആരെയെങ്കിലും താങ്കൾക്കറിയാമോ? [66] മനുഷ്യൻ പറയും: ഞാൻ മരിച്ചുകഴിഞ്ഞാൽ പിന്നീട് എന്നെ ജീവനുള്ളവനായി പുറത്ത് കൊണ്ട് വരുമോ? [67] മനുഷ്യൻ ഓർമിക്കുന്നില്ലേ; അവൻ ഒന്നുമല്ലാതിരുന്ന ഒരു ഘട്ടത്തിൽ നാമാണ് ആദ്യം അവനെ പടച്ചുണ്ടാക്കിയതെന്ന്? [68] എന്നാൽ നിന്റെ രക്ഷിതാവിനെ തന്നെയാണ! അവരെയും പിശാചുക്കളെയും നാം ഒരുമിച്ചുകൂട്ടുക തന്നെ ചെയ്യും. പിന്നീട് മുട്ടുകുത്തിയവരായിക്കൊണ്ട് നരകത്തിന് ചുറ്റും അവരെ നാം ഹാജരാക്കുക തന്നെ ചെയ്യും.

[69] പിന്നീട് ഓരോ കക്ഷിയിൽ നിന്നും പരമകാരുണികനോട് ഏറ്റവും കടുത്ത ധിക്കാരം കാണിച്ചിരുന്നവരെ നാം വേർതിരിച്ച് നിർത്തുന്നതാണ്. [70] പിന്നീട് അതിൽ (നരകത്തിൽ) എരിയുവാൻ അവരുടെ കൂട്ടത്തിൽ ഏറ്റവും അർഹതയുള്ളവരെപ്പറ്റി നമുക്ക് നല്ലവണ്ണം അറിയാവുന്നതാണ്. [71] അതിനടുത്ത് (നരകത്തിനടുത്ത്) വരാത്തവരായി നിങ്ങളിൽ ആരും തന്നെയില്ല. നിന്റെ രക്ഷിതാവിന്റെ

ഖണ്ഡിതവും നടപ്പിലാക്കപ്പെടുന്നതുമായ ഒരു തീരുമാനമാകുന്നു അത്. [72] പിന്നീട് ധർമ്മനിഷ്ഠ പാലിച്ചവരെ നാം രക്ഷപ്പെടുത്തുകയും, അക്രമികളെ മുട്ടുകുത്തിയവരായിക്കൊണ്ട് നാം അതിൽ വിട്ടേക്കുകയും ചെയ്യുന്നതാണ്.

[73] സ്പഷ്ടമായ നിലയിൽ നമ്മുടെ ദൃഷ്ടാന്തങ്ങൾ അവർക്ക് വായിച്ചുകേൾപിക്കപ്പെട്ടാൽ അവിശ്വസിച്ചവർ വിശ്വസിച്ചവരോട് പറയുന്നതാണ്: ഈ രണ്ട് വിഭാഗത്തിൽ കൂടുതൽ ത്തമമായ സ്ഥാനമുള്ളവരും ഏറ്റവും മെച്ചപ്പെട്ട സംഘമുള്ളവരും ആരാണ്? [74] സാധനസാമഗ്രികളിലും ബാഹ്യമോടിയിലും കൂടുതൽ മെച്ചപ്പെട്ടവരായ എത്ര തലമുറകളെയാണ് ഇവർക്ക് മുമ്പ് നാം നശിപ്പിച്ചിട്ടുള്ളത്! [75] (നബിയേ,) പറയുക: വല്ലവനും ദുർമാർഗത്തിലായിക്കഴിഞ്ഞാൽ പരമകാരുണികൻ അവന്നു അവധി നീട്ടികൊടുക്കുന്നതാണ്. അങ്ങനെ തങ്ങൾക്ക് മുന്നറിയിപ്പ് നൽകപ്പെടുന്ന കാര്യം അതായത് ഒന്നുകിൽ ശിക്ഷ, അല്ലെങ്കിൽ അന്ത്യസമയം -അവർ കാണുമ്പോൾ അവർ അറിഞ്ഞ് കൊള്ളും; കൂടുതൽ മോശമായ സ്ഥാനമുള്ളവരും, കുടുതൽ ദുർബലരായ സൈന്യവും ആരാണെന്ന്.

[76] സൻമാർഗം സ്വീകരിച്ചവർക്ക് അല്ലാഹു സൻമാർഗ നിഷ്ഠ വർധിപ്പിച്ച് കൊടുക്കുന്നതാണ്. നിലനിൽക്കുന്ന സൽകർമ്മങ്ങളാണ് നിന്റെ രക്ഷിതാവിങ്കൽ ഉത്തമമായ പ്രതിഫലമുള്ളതും ഉത്തമമായ പരിണാമമുള്ളതും.

[77] എന്നാൽ നമ്മുടെ ദൃഷ്ടാന്തങ്ങളിൽ അവിശ്വസിക്കുകയും എനിക്ക് സമ്പത്തും സന്താനവും നൽകപ്പെടുക തന്നെ ചെയ്യും. എന്ന് പറയുകയും ചെയ്തവനെ നീ കണ്ടുവോ? [78] അദൃശ്യകാര്യം അവൻ കണ്ടറിഞ്ഞിട്ടുണ്ടോ? അതല്ലെങ്കിൽ പരമകാരുണികന്റെ

അടുത്ത് അവൻ വല്ല കരാറുമുണ്ടാക്കിയിട്ടുണ്ടോ? [79] അല്ല, അവൻ പറയുന്നത് നാം രേഖപ്പെടുത്തുകയും, അവന്നു ശിക്ഷ കൂട്ടികൊടുക്കുകയും ചെയ്യും. [80] അവൻ ആ പറയുന്നതിനെല്ലാം (സ്വത്തിനും സന്താനത്തിനുമെല്ലാം) നാമായിരിക്കും അനന്തരാവകാശിയാകുന്നത്. അവൻ ഏകനായിക്കൊണ്ട് നമ്മുടെ അടുത്ത് വരികയും ചെയ്യും. [81] അല്ലാഹുവിന് പുറമെ അവർ ദൈവങ്ങളെ സ്വീകരിച്ചിരിക്കുകയാണ്. അവർ ഇവർക്ക് പിൻബലമാകുന്നതിന് വേണ്ടി. [82] അല്ല, ഇവർ ആരാധന നടത്തിയ കാര്യം തന്നെ അവർ നിഷേധിക്കുകയും, അവർ ഇവർക്ക് എതിരായിത്തീരുകയും ചെയ്യുന്നതാണ്.

[83] സത്യനിഷേധികളുടെ നേർക്ക്, അവരെ ശക്തിയായി ഇളക്കിവിടാൻ വേണ്ടി നാം പിശാചുക്കളെ അയച്ചുവിട്ടിരിക്കുകയാണെന്ന് നീ കണ്ടില്ലേ? [84] അതിനാൽ അവരുടെ കാര്യത്തിൽ നീ തിടുക്കം കാണിക്കേണ്ട. അവർക്കായി നാം (നാളുകൾ) എണ്ണി എണ്ണിക്കൊണ്ടിരിക്കുക മാത്രമാകുന്നു. [85] ധർമ്മനിഷ്ഠയുള്ളവരെ വിശിഷ്ടാതിഥികൾ എന്ന നിലയിൽ പരമകാരുണികന്റെ അടുത്തേക്ക് നാം വിളിച്ചുകൂട്ടുന്ന ദിവസം. [86] കുറ്റവാളികളെ ദാഹാർത്തരായ നിലയിൽ നരകത്തിലേക്ക് നാം തെളിച്ച് കൊണ്ട് പോകുകയും ചെയ്യുന്ന ദിവസം. [87] ആർക്കും ശുപാർശ ചെയ്യാൻ അധികാരമുണ്ടായിരിക്കുകയില്ല. പരമകാരുണികനുമായി കരാറുണ്ടാക്കിയിട്ടുള്ളവനൊഴികെ.

[88] പരമകാരുണികൻ ഒരു സന്താനത്തെ സ്വീകരിച്ചിട്ടുണ്ടെന്ന് അവർ പറഞ്ഞിരിക്കുന്നു. [89] (അപ്രകാരം പറയുന്നവരേ,) തീർച്ചയായും നിങ്ങൾചെയ്തിരിക്കുന്നത് ഗുരുതരമായ ഒരു കാര്യമാകുന്നു. [90] അത് നിമിത്തം ആകാശങ്ങൾ പൊട്ടിപ്പിളരുകയും, ഭൂമി വിണ്ടുകീറുകയും,

പർവ്വതങ്ങൾ തകർന്ന് വീഴുകയും ചെയ്യുമാറാകും. [91] (അതെ,) പരമകാരുണികന് സന്താനമുണ്ടെന്ന് അവർ വാദിച്ചത് നിമിത്തം. [92] സന്താനത്തെ സ്വീകരിക്കുക എന്നത് പരമകാരുണികന് അനുയോജ്യമാവുകയില്ല. [93] ആകാശങ്ങളിലും ഭൂമിയിലുമുള്ള ഏതൊരാളും ഒരു ദാസനെന്ന നിലയിൽ പരമകാരുണികന്റെ അടുത്ത് വരുന്നവൻ മാത്രമായിരിക്കും. [94] തീർച്ചയായും അവരെ അവൻ തിട്ടപ്പെടുത്തുകയും എണ്ണികണക്കാക്കുകയും ചെയ്തിരിക്കുന്നു. [95] അവരോരോരുത്തരും ഉയിർത്തെഴു ന്നേൽപിന്റെ നാളിൽ ഏകാകിയായിക്കൊണ്ട് അവന്റെ അടുക്കൽ വരുന്നതാണ്. [96] വിശ്വസിക്കുകയും സൽകർ മ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്തവരാരോ അവർക്ക് പരമകാരുണികൻ സ്നേഹ മുണ്ടാക്കികൊടുക്കുന്നതാണ്; തീർച്ച.

[97] ഇത് (ഖുർആൻ) നിന്റെ ഭാഷയിൽ നാം ലളിതമാക്കിതന്നിരിക്കുന്നത് ധർമ്മനിഷ്ഠയുള്ളവർക്ക് ഇത് മുഖേന നീ സന്തോഷവാർത്ത നൽകുവാനും, മർക്കടമുഷ്ടിക്കാരായ ആളുകൾക്ക് ഇത് മുഖേന നീ താക്കീത് നൽകുവാനും വേണ്ടി മാത്രമാകുന്നു. [98] ഇവർക്ക് മുമ്പ് എത്ര തലമുറകളെ നാം നശിപ്പിച്ചിട്ടുണ്ട്. അവരിൽ നിന്ന് ആരെയെങ്കിലും നീ കാണുന്നുണ്ടോ? അഥവാ അവരുടെ നേരിയ ശബ്ദമെങ്കിലും നീ കേൾക്കുന്നുണ്ടോ?

## 20. ത്വാഹാ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] ത്വാഹാ [2] നിനക്ക് നാം ഖുർആൻ അവതരിപ്പിച്ച് തന്നത് നീ കഷ്ടപ്പെടാൻ വേണ്ടിയല്ല. [3] ഭയപ്പെടുന്നവർക്ക് ഉൽബോധനം നൽകാൻ വേണ്ടി മാത്രമാണത്. [4] ഭൂമിയും ഉന്നതമായ ആകാശങ്ങളും സൃഷ്ടിച്ചവന്റെ പക്കൽ നിന്ന്

അവതരിപ്പിക്കപ്പെട്ടതത്രെ അത്. [5] പരമകാരുണികൻ സിംഹാസനസ്ഥനായിരിക്കുന്നു. [6] അവന്നുള്ളതാകുന്നു ആകാശങ്ങളിലുള്ളതും ഭൂമിയിലുള്ളതും, അവയ്ക്കിട യിലുള്ളതും, മണ്ണിനടിയിലുള്ളതുമെല്ലാം.

[7] നീ വാക്ക് ഉച്ചത്തിലാക്കുകയാണെങ്കിൽ തീർച്ച യായും അവൻ (അല്ലാഹു) രഹസ്യമായതും, അത്യന്തം നിഗൂഢമായതും അറിയും (എന്ന് നീ മനസ്സിലാക്കുക.) [8] അല്ലാഹു- അവനല്ലാതെ ഒരു ദൈവവുമില്ല. അവന്റേതാകുന്നു ഏറ്റവും ഉൽകൃഷ്ടമായ നാമങ്ങൾ.

[9] മൂസായുടെ വർത്തമാനം നിനക്ക് വന്നുകിട്ടിയോ? [10] അതായത് അദ്ദേഹം ഒരു തീ കണ്ട സന്ദർഭം. അപ്പോൾ തന്റെ കുടുംബത്തോട് അദ്ദേഹം പറഞ്ഞു: നിങ്ങൾ നിൽക്കൂ; ഞാൻ ഒരു'തീ കണ്ടിരിക്കുന്നു. ഞാൻ അതിൽ നിന്ന് കത്തിച്ചെടുത്തുകൊണ്ട് നിങ്ങളുടെ അടുത്ത് വന്നേക്കാം. അല്ലെങ്കിൽ തീയുടെ അടുത്ത് വല്ല വഴികാട്ടിയെയും ഞാൻ കണ്ടേക്കാം.

[11] അങ്ങനെ അദ്ദേഹം അതിനടുത്ത് ചെന്നപ്പോൾ (ഇപ്രകാരം) വിളിച്ചുപറയപ്പെട്ടു. ഹേ; മൂസാ. [12] തീർച്ചയായും ഞാനാണ് നിന്റെ രക്ഷിതാവ്. അതിനാൽ നീ നിന്റെ ചെരിപ്പുകൾ അഴിച്ച് വെക്കുക. നീ ത്വുവാ എന്ന പരിശുദ്ധ താഴ്വരയിലാകുന്നു. [13] ഞാൻ നിന്നെ തെരഞ്ഞെടുത്തിരിക്കുന്നു. അതിനാൽ ബോധനം നൽകപ്പെടുന്നത് നീ ശ്രദ്ധിച്ച് കേട്ടുകൊള്ളുക. [14] തീർച്ചയായും ഞാനാകുന്നു അല്ലാഹു. ഞാനല്ലാതെ ഒരു ദൈവവുമില്ല. അതിനാൽ എന്നെ നീ ആരാധിക്കുകയും, എന്നെ ഓർമിക്കുന്നതിനായി നമസ്കാരം മുറപോലെ നിർവഹിക്കുകയും ചെയ്യുക. [15] തീർച്ചയായും അന്ത്യസമയം വരിക തന്നെ ചെയ്യും. ഓരോ വ്യക്തിക്കും താൻ പ്രയത്നിക്കുന്ന

തിനനുസൃതമായി പ്രതിഫലം നൽകപ്പെടാൻ വേണ്ടി ഞാനത് ഗോപ്യമാക്കി വെച്ചേക്കാം.

[16] ആകയാൽ അതിൽ (അന്ത്യസമയത്തിൽ) വിശ്വസിക്കാതിരിക്കുകയും തന്നിഷ്ടത്തെ പിൻപറ്റുകയും ചെയ്തവർ അതിൽ (വിശ്വസിക്കുന്നതിൽ) നിന്ന് നിന്നെ തടയാതിരിക്കട്ടെ. അങ്ങനെ സംഭവിക്കുന്ന പക്ഷം നീയും നാശമടയുന്നതാണ്.

[17] അല്ലാഹു പറഞ്ഞു:) ഹേ; മൂസാ, നിന്റെ വലതുകയ്യിലുള്ള ആ വസ്തു എന്താകുന്നു? [18] അദ്ദേഹം പറഞ്ഞു: ഇത് എന്റെ വടിയാകുന്നു. ഞാനതിൻമേൽ ഊന്നി നിൽക്കുകയും, അത് കൊണ്ട് എന്റെ ആടുകൾക്ക് (ഇല) അടിച്ചുവീഴ്ത്തി കൊടുക്കുകയും ചെയ്യുന്നു. അതുകൊണ്ട് എനിക്ക് വേറെയും ഉപയോഗങ്ങളുണ്ട്. [19] അവൻ (അല്ലാഹു) പറഞ്ഞു: ഹേ; മൂസാ, നീ ആ വടി താഴെയിടൂ. [20] അദ്ദേഹം അത് താഴെയിട്ടു. അപ്പോഴതാ അത് ഒരു പാമ്പായി ഓടുന്നു. [21] അവൻ പറഞ്ഞു: അതിനെ പിടിച്ച് കൊള്ളുക. പേടിക്കേണ്ട. നാം അതിനെ അതിന്റെ ആദ്യസ്ഥിതിയിലേക്ക് തന്നെ മടക്കുന്നതാണ്. [22] നീ നിന്റെ കൈ കക്ഷത്തിലേക്ക് ചേർത്ത് പിടിക്കുക. യാതൊരു ദൂഷ്യവും കൂടാതെ തെളിഞ്ഞ വെള്ളനിറമുള്ളതായി അത് പുറത്ത് വരുന്നതാണ്. അത് മറ്റൊരു ദൃഷ്ടാന്തമത്രെ. [23] നമ്മുടെ മഹത്തായ ദൃഷ്ടാന്തങ്ങളിൽ ചിലത് നിനക്ക് നം കാണിച്ചുതരുവാൻ വേണ്ടിയത്രെ അത്. [24] നീ ഫിർഔന്റെ അടുത്തേക്ക് പോകുക. തീർച്ചയായും അവൻ അതിക്രമകാരിയായിരിക്കുന്നു.

[25] അദ്ദേഹം പറഞ്ഞു: എന്റെ രക്ഷിതാവേ, നീ എനിക്ക് ഹൃദയവിശാലത നൽകേണമേ. [26] എനിക്ക് എന്റെ കാര്യം നീ എളുപ്പമാക്കിത്തരേണമേ. [27] എന്റെ നാവിൽ നിന്ന് നീ കെട്ടഴിച്ച് തരേണമേ. [28] ജനങ്ങൾ എന്റെ സംസാരം

മനസ്സിലാക്കേണ്ടതിന്. [29] എന്റെ കുടുംബത്തിൽ നിന്ന് എനിക്ക് ഒരു സഹായിയെ നീ ഏർപ്പെടുത്തുകയും ചെയ്യേണമേ. [30] അതായത് എന്റെ സഹോദരൻ ഹാറൂനെ. [31] അവൻ മുഖേന എന്റെ ശക്തി നീ ദൃഢമാക്കുകയും, [32] എന്റെ കാര്യത്തിൽ അവനെ നീ പങ്കാളിയാക്കുകയും ചെയ്യേണമേ. [33] ഞങ്ങൾ ധാരാളമായി നിന്റെ പരിശുദ്ധിയെ വാഴ്ത്തുവാനും, [34] ധാരാളമായി നിന്നെ ഞങ്ങൾ സ്മരിക്കുവാനും വേണ്ടി. [35] തീർച്ചയായും നീ ഞങ്ങളെപ്പറ്റി കണ്ടറിയുന്നവനാകുന്നു. [36] അവൻ (അല്ലാഹു) പറഞ്ഞു: ഹേ; മൂസാ, നീ ചോദിച്ചത് നിനക്ക് നൽകപ്പെട്ടിരിക്കുന്നു.

[37] മറ്റൊരിക്കലും നിനക്ക് നാം അനുഗ്രഹം ചെയ്ത് തന്നിട്ടുണ്ട്. [38] അതായത് നിന്റെ മാതാവിന് ബോധനം നൽകപ്പെടേണ്ട കാര്യം നാം ബോധനം നൽകിയ സന്ദർഭത്തിൽ. [39] നീ അവനെ (കുട്ടിയെ) പെട്ടിയിലാക്കിയിട്ട് നദിയിലിട്ടേക്കുക. നദി ആ പെട്ടി കരയിൽ തള്ളിക്കൊള്ളും. എനിക്കും അവന്നും ശത്രുവായിട്ടുള്ള ഒരാൾ അവനെ എടുത്ത് കൊള്ളും. (ഹേ; മൂസാ,) എന്റെ പക്കൽ നിന്നുള്ള സ്നേഹം നിന്റെ മേൽ ഞാൻ ഇട്ടുതരികയും ചെയ്തു. എന്റെ നോട്ടത്തിലായിക്കൊ നീ വളർത്തിയെടുക്കപ്പെടാൻ വേണ്ടിയും കൂടിയാണത്. [40] നിന്റെ സഹോദരി നടന്ന് ചെല്ലുകയും ഇവന്റെ (കുട്ടിയുടെ) സംരക്ഷണമേൽക്കാൻ കഴിയുന്ന ഒരാളെപ്പറ്റി ഞാൻ നിങ്ങൾക്ക് അറിയിച്ച് തരട്ടെയോ എന്ന് പറയുകയും ചെയ്യുന്ന സന്ദർഭം (ശ്രദ്ധേയമാകുന്നു.) അങ്ങനെ നിന്റെ മാതാവിങ്കലേക്ക് തന്നെ നിന്നെ നാം തിരിച്ചേൽപിച്ചു. അവളുടെ കൺകുളിർക്കുവാനും, അവൾ ദുഃഖിക്കാതിരിക്കുവാനും വേണ്ടി. നീ ഒരാളെ കൊല്ലുകയുണ്ടായി. എന്നിട്ട് (അതു സംബന്ധിച്ച്) മനഃക്ലേശത്തിൽ നിന്ന് നിന്നെ നാം രക്ഷിക്കുകയും ചെയ്തു. പല പരീക്ഷണങ്ങളിലൂടെയും

നിന്നെ നാം പരീക്ഷിക്കുകയുണ്ടായി. അങ്ങനെ മദ്‌യൻകാരുടെ കൂട്ടത്തിൽ കൊല്ലങ്ങളോളം നീ താമസിച്ചു. പിന്നീട് ഹേ; മൂസാ, നീ (എന്റെ) ഒരു നിശ്ചയപ്രകാരം ഇതാ വന്നിരിക്കുന്നു.

[41] എന്റെ സ്വന്തം കാര്യത്തിനായി നിന്നെ ഞാൻ വളർത്തിയെടുത്തിരിക്കുന്നു. [42] എന്റെ ദൃഷ്ടാന്തങ്ങളുമായി നീയും നിന്റെ സഹോദരനും പോയിക്കൊള്ളുക. എന്നെ സ്മരിക്കുന്നതിൽ നിങ്ങൾ അമാന്തിക്കരുത്. [43] നിങ്ങൾ രണ്ടുപേരും ഫിർഔന്റെ അടുത്തേക്ക് പോകുക. തീർച്ചയായും അവൻ അതിക്രമകാരിയായിരിക്കുന്നു. [44] എന്നിട്ട് നിങ്ങൾ അവനോട് സൗമ്യമായ വാക്ക് പറയുക. അവൻ ഒരു വേള ചിന്തിച്ച് മനസ്സിലാക്കിയേക്കാം. അല്ലെങ്കിൽ ഭയപ്പെട്ടുവെന്ന് വരാം.

[45] അവർ രണ്ടുപേരും പറഞ്ഞു: ഞങ്ങളുടെ രക്ഷിതാവേ, അവൻ (ഫിർഔൻ) ഞങ്ങളുടെ നേർക്ക് എടുത്തുചാടുകയോ, അതിക്രമം കാണിക്കുകയോ ചെയ്യുമെന്ന് ഞാൻ ഭയപ്പെടുന്നു. [46] അവൻ (അല്ലാഹു) പറഞ്ഞു: നിങ്ങൾ ഭയപ്പെടേണ്ട. തീർച്ചയായും ഞാൻ നിങ്ങളുടെ കൂടെയുണ്ട്. ഞാൻ കേൾക്കുകയും കാണുകയും ചെയ്യുന്നുണ്ട്. [47] അതിനാൽ നിങ്ങൾ ഇരുവരും അവന്റെ അടുത്ത് ചെന്നിട്ട് പറയുക: തീർച്ചയായും ഞങ്ങൾ നിന്റെ രക്ഷിതാവിന്റെ ദൂതൻമാരാകുന്നു. അതിനാൽ ഇസ്രായീൽ സന്തതികളെ ഞങ്ങളുടെ കുടെ വിട്ടുതരണം. അവരെ മർദ്ദിക്കരുത്. നിന്റെയടുത്ത് ഞങ്ങൾ വന്നിട്ടുള്ളത് നിന്റെ രക്ഷിതാവിങ്കൽ നിന്നുള്ള ദൃഷ്ടാന്തവും കൊണ്ടാകുന്നു. സൻമാർഗം പിന്തുടർന്നവർക്കായിരിക്കും സമാധാനം. [48] നിഷേധിച്ച് തള്ളുകയും പിൻമാറിക്കളയുകയും

നീ കഴിച്ചുകൂട്ടിയിട്ടുമുണ്ട്. [19] നീ ചെയ്ത നിന്റെ ആ(ദുഷ്) പ്രവൃത്തി നീ ചെയ്യുകയുമുണ്ടായി. നീ നന്ദികെട്ടവരുടെ കൂട്ടത്തിൽ തന്നെയാകുന്നു.

[20] അദ്ദേഹം (മൂസാ) പറഞ്ഞു: ഞാൻ അന്ന് അത് ചെയ്യുകയുണ്ടായി. എന്നാൽ ഞാൻ പിഴവ് പറ്റിയവരുടെ കൂട്ടത്തിലായിരുന്നു. [21] അങ്ങനെ നിങ്ങളെപ്പറ്റി ഭയം തോന്നിയപ്പോൾ ഞാൻ നിങ്ങളിൽ നിന്ന് ഓടിപ്പോയി. അനന്തരം എന്റെ രക്ഷിതാവ് എനിക്ക് തത്വജ്ഞാനം നൽകുകയും, അവൻ എന്നെ ദൂതൻമാരിൽ ഒരാളാക്കുകയും ചെയ്തു. [22] എനിക്ക് നീ ചെയ്തു തന്നതായി നീ എടുത്തുപറയുന്ന ആ അനുഗ്രഹം ഇസ്രായീൽ സന്തതികളെ നീ അടിമകളാക്കി വെച്ചതിനാൽ ഉണ്ടായതത്രെ. [23] ഫിർഔൻ പറഞ്ഞു: എന്താണ് ഈ ലോകരക്ഷിതാവ് എന്ന് പറയുന്നത്? [24] അദ്ദേഹം (മൂസാ) പറഞ്ഞു: ആകാശങ്ങളുടെയും ഭൂമിയുടെയും അവയ്ക്കിടയിലുള്ളതിന്റെയും രക്ഷിതാവാകുന്നു. നിങ്ങൾ ദൃഢവിശ്വാസമുള്ളവരാണെങ്കിൽ. [25] അവൻ (ഫിർഔൻ) തന്റെ ചുറ്റുമുള്ളവരോട് പറഞ്ഞു: എന്താ നിങ്ങൾ ശ്രദ്ധിച്ചു കേൾക്കുന്നില്ലേ? [26] അദ്ദേഹം (മൂസാ) പറഞ്ഞു: നിങ്ങളുടെ രക്ഷിതാവും നിങ്ങളുടെ പൂർവ്വ പിതാക്കളുടെ രക്ഷിതാവുമത്രെ (അവൻ) [27] അവൻ (ഫിർഔൻ) പറഞ്ഞു: നിങ്ങളുടെ അടുത്തേക്ക് നിയോഗിക്കപ്പെട്ട നിങ്ങളുടെ ഈ ദൂതനുണ്ടല്ലോ തീർച്ചയായും അവൻ ഒരു ഭ്രാന്തൻ തന്നെയാണ്. [28] അദ്ദേഹം (മൂസാ) പറഞ്ഞു: ഉദയസ്ഥാനത്തിന്റെയും അസ്തമയസ്ഥാനത്തിന്റെയും അവയ്ക്കിടയിലുള്ളതിന്റെയും രക്ഷിതാവത്രെ (അവൻ). നിങ്ങൾ ചിന്തിച്ചു മനസ്സിലാക്കുന്നവരാണെങ്കിൽ. [29] അവൻ (ഫിർഔൻ) പറഞ്ഞു: ഞാനല്ലാത്ത വല്ല ദൈവത്തേയും

നീ സ്വീകരിക്കുകയാണെങ്കിൽ തീർച്ചയായും നിന്നെ ഞാൻ തടവുകാരുടെ കൂട്ടത്തിലാക്കുന്നതാണ്. [30] അദ്ദേഹം (മൂസാ) പറഞ്ഞു: സ്പഷ്ടമായ എന്തെങ്കിലും തെളിവു ഞാൻ നിനക്ക് കൊണ്ടുവന്നുകാണിച്ചാലും (നീ സമ്മതിക്കുകയില്ലേ?) [31] അവൻ (ഫിർഔൻ) പറഞ്ഞു: എന്നാൽ നീ അത് കൊണ്ട് വരിക. നീ സത്യവാൻമാരിൽ പെട്ടവനാണെങ്കിൽ. [32] അപ്പോൾ അദ്ദേഹം (മൂസാ) തന്റെ വടി താഴെയിട്ടു. അപ്പോഴതാ അത് പ്രത്യക്ഷമായ ഒരു സർപ്പമായി മാറുന്നു. [33] അദ്ദേഹം തന്റെ കൈ പുറത്തേക്കെടുക്കുകയും ചെയ്തു. അപ്പോഴതാ അത് കാണികൾക്ക് വെള്ളനിറമാകുന്നു. [34] തന്റെ ചുറ്റുമുള്ള പ്രമുഖൻമാരോട് അവൻ (ഫിർഔൻ) പറഞ്ഞു: തീർച്ചയായും ഇവൻ വിവരമുള്ള ഒരു ജാലവിദ്യക്കാരൻ തന്നെയാണ്. [35] തന്റെ ജാലവിദ്യകൊണ്ട് നിങ്ങളുടെ നാട്ടിൽ നിന്ന് നിങ്ങളെ പുറത്താക്കാൻ അവൻ ഉദ്ദേശിക്കുന്നു. അതിനാൽ നിങ്ങൾ എന്ത് നിർദേശിക്കുന്നു?

[36] അവർ പറഞ്ഞു: അവന്നും അവന്റെ സഹോദരന്നും താങ്കൾ സാവകാശം നൽകുക. ആളുകളെ വിളിച്ചുകൂട്ടാൻ നഗരങ്ങളിലേക്ക് താങ്കൾ ദൂതൻമാരെ നിയോഗിക്കുകയും ചെയ്യുക. [37] എല്ലാ വിവരമുള്ള ജാലവിദ്യക്കാരെയും അവർ താങ്കളുടെ അടുത്ത് കൊണ്ടു വരട്ടെ. [38] അങ്ങനെ അറിയപ്പെട്ട ഒരു ദിവസം നിശ്ചിതമായ ഒരു സമയത്ത് ജാലവിദ്യക്കാർ ഒരുമിച്ചുകൂട്ടപ്പെട്ടു. [39] ജനങ്ങളോട് ചോദിക്കപ്പെട്ടു: നിങ്ങൾ സമ്മേളിക്കുന്നുണ്ടല്ലോ? [40] ജാലവിദ്യക്കാരാണ് വിജയികളാകുന്നതെങ്കിൽ നമുക്കവരെ പിന്തുടരാമല്ലോ! [41] അങ്ങനെ ജാലവിദ്യക്കാർ വന്നെത്തിയപ്പോൾ ഫിർഔനോട് അവർ ചോദിച്ചു: ഞങ്ങളാണ് വിജയികളാകുന്നതെങ്കിൽ തീർച്ചയായും ഞങ്ങൾക്ക് പ്രതിഫലമുണ്ടായിരിക്കുമോ? [42] അവൻ

(ഫിർഔൻ) പറഞ്ഞു: അതെ, തീർച്ചയായും നിങ്ങൾ സാമീപ്യം നൽകപ്പെടുന്നവരുടെ കൂട്ടത്തിലായിരിക്കും.

[43] മൂസാ അവരോട് പറഞ്ഞു: നിങ്ങൾക്ക് ഇടാനുള്ളതെല്ലാം നിങ്ങൾ ഇട്ടുകൊള്ളുക. [44] അപ്പോൾ തങ്ങളുടെ കയറുകളും വടികളും അവർ ഇട്ടു. അവർ പറയുകയും ചെയ്തു: ഫിർഔന്റെ പ്രതാപം തന്നെയാണ സത്യം! തീർച്ചയായും ഞങ്ങൾ തന്നെയായിരിക്കും വിജയികൾ. [45] അനന്തരം മൂസാ തന്റെ വടി താഴെയിട്ടു. അപ്പോഴതാ അത് അവർ വ്യാജമായി നിർമിച്ചി രുന്നതിനെയെല്ലാം വിഴുങ്ങിക്കളയുന്നു. [46] അപ്പോൾ ജാലവിദ്യക്കാർ സാഷ്ടാംഗത്തിലായി വീണു. [47] അവർ പറഞ്ഞു: ലോകരക്ഷിതാവിൽ ഞങ്ങൾ വിശ്വസിച്ചിരി ക്കുന്നു. [48] അതായത് മൂസായുടെയും ഹാറൂന്റെയും രക്ഷിതാവിൽ.

[49] അവൻ (ഫിർഔൻ) പറഞ്ഞു: ഞാൻ നിങ്ങൾക്ക് അനുവാദം തരുന്നതിന് മുമ്പായി നിങ്ങൾ അവനിൽ വിശ്വസിച്ചുവെന്നോ? തീർച്ചയായും ഇവൻ നിങ്ങൾക്ക് ജാലവിദ്യ പഠിപ്പിച്ച നിങ്ങളുടെ തലവൻ തന്നെയാണ്. വഴിയെ നിങ്ങൾ അറിഞ്ഞു കൊള്ളും. തീർച്ചയായും നിങ്ങളുടെ കൈകളും, നിങ്ങളുടെ കാലുകളും എതിർവശങ്ങളിൽ നിന്നായിക്കൊണ്ട് ഞാൻ മുറിച്ചുകളയു കയും, നിങ്ങളെ മുഴുവൻ ഞാൻ ക്രൂശിക്കുകയും ചെയ്യുന്നതാണ്. [50] അവർ പറഞ്ഞു: കുഴപ്പമില്ല. തീർച്ചയാ യും ഞങ്ങൾ ഞങ്ങളുടെ രക്ഷിതാവിങ്കലേക്ക് മടങ്ങിപ്പോകുന്നവരാകുന്നു. [51] ഞങ്ങൾ ആദ്യമായി വിശ്വസിച്ചവരായതിനാൽ ഞങ്ങളുടെ തെറ്റുകൾ ഞങ്ങളുടെ രക്ഷിതാവ് ഞങ്ങൾക്ക് പൊറുത്തുതരുമെന്ന് ഞങ്ങൾ ആശിക്കുന്നു.

[52] മൂസായ്ക്ക് നാം ബോധനം നൽകി: എന്റെ ദാസൻ

മാരെയും കൊണ്ട് രാത്രിയിൽ നീ പുറപ്പെട്ടുകൊള്ളുക. തീർച്ചയായും (ശത്രുക്കൾ) നിങ്ങളെ പിന്തുടരാൻ പോകുകയാണ്. [53] അപ്പോൾ ഫിർഔൻ ആളുകളെ വിളിച്ചുകൂട്ടാൻ പട്ടണങ്ങളിലേക്ക് ദൂതൻമാരെ അയച്ചു. [54] തീർച്ചയായും ഇവർ കുറച്ച് പേർ മാത്രമുള്ള ഒരു സംഘമാകുന്നു. [55] തീർച്ചയായും അവർ നമ്മെ അരിശം കൊള്ളിക്കുന്നവരാകുന്നു. [56] തീർച്ചയായും നാം സംഘടിതരും ജാഗരൂകരുമാകുന്നു. (എന്നിങ്ങനെ വിളിച്ചുപറയാനാണ് ഫിർഔൻ നിർദേശിച്ചത്.) [57] അങ്ങനെ തോട്ടങ്ങളിൽ നിന്നും നീരുറവകളിൽ നിന്നും നാം അവരെ പുറത്തിറക്കി. [58] ഭണ്ഡാരങ്ങളിൽ നിന്നും മാന്യമായ വാസസ്ഥലങ്ങളിൽ നിന്നും. [59] അപ്രകാരമത്രെ (നമ്മുടെ നടപടി.) അതൊക്കെ ഇസ്രായീൽ സന്തതികൾക്ക് നാം അവകാശപ്പെടുത്തികൊടുക്കുകയും ചെയ്തു.

[60] എന്നിട്ട് അവർ (ഫിർഔനും സംഘവും) ഉദയവേളയിൽ അവരുടെ (ഇസ്രായീല്യരുടെ) പിന്നാലെ ചെന്നു. [61] അങ്ങനെ രണ്ട് സംഘവും പരസ്പരം കണ്ടപ്പോൾ മൂസായുടെ അനുചരൻമാർ പറഞ്ഞു: തീർച്ചയായും നാം പിടിയിലകപ്പെടാൻ പോകുകയാണ്. [62] അദ്ദേഹം (മൂസാ) പറഞ്ഞു: ഒരിക്കലുമില്ല, തീർച്ചയായും എന്നോടൊപ്പം എന്റെ രക്ഷിതാവുണ്ട്. അവൻ എനിക്ക് വഴി കാണിച്ചുതരും. [63] അപ്പോൾ നാം മൂസായ്ക്ക് ബോധനം നൽകി; നീ നിന്റെ വടികൊണ്ട് കടലിൽ അടിക്കൂ എന്ന്. അങ്ങനെ അത് (കടൽ) പിളരുകയും എന്നിട്ട് (വെള്ളത്തിന്റെ) ഓരോ പൊളിയും വലിയ പർവ്വതം പോലെ ആയിത്തീരുകയും ചെയ്തു. [64] മറ്റവരെ (ഫിർഔന്റെ പക്ഷം)യും നാം അതിന്റെ അടുത്തെത്തിക്കുകയുണ്ടായി. [65] മൂസായെയും അദ്ദേഹത്തോടൊപ്പമുള്ളവരെയും മുഴുവൻ നാം രക്ഷപ്പെടുത്തി. [66] പിന്നെ മറ്റവരെ

നാം മുക്കി നശിപ്പിച്ചു. [67] തീർച്ചയായും അതിൽ (സത്യനിഷേധികൾക്ക്) ഒരു ദൃഷ്ടാന്തമുണ്ട്. എന്നാൽ അവരിൽ അധികപേരും വിശ്വസിക്കുന്നവരായില്ല. [68] തീർച്ചയായും നിന്റെ രക്ഷിതാവ് തന്നെയാണ് പ്രതാപിയും കരുണാനിധിയും.

[69] ഇബ്രാഹീമിന്റെ വൃത്താന്തവും അവർക്ക് നീ വായിച്ചുകേൾപിക്കുക. [70] അതായത് നിങ്ങൾ എന്തൊന്നിനെയാണ് ആരാധിച്ചു കൊണ്ടിരിക്കുന്നത് എന്ന് തന്റെ പിതാവിനോടും, തന്റെ ജനങ്ങളോടും അദ്ദേഹം ചോദിച്ച സന്ദർഭം. [71] അവർ പറഞ്ഞു: ഞങ്ങൾ ചില വിഗ്രഹങ്ങളെ ആരാധിക്കുകയും അവയുടെ മുമ്പിൽ ഭജനമിരിക്കുകയും ചെയ്യുന്നു. [72] അദ്ദേഹം പറഞ്ഞു: നിങ്ങൾ പ്രാർഥിക്കുമ്പോൾ അവരത് കേൾക്കുമോ? [73] അഥവാ, അവർ നിങ്ങൾക്ക് ഉപകാരമോ ഉപദ്രവമോ ചെയ്യുമോ? [74] അവർ പറഞ്ഞു: അല്ല, ഞങ്ങളുടെ പിതാക്കൾ അപ്രകാരം ചെയ്യുന്നതായി ഞങ്ങൾ കണ്ടിരിക്കുന്നു (എന്ന് മാത്രം.)

[75] അദ്ദേഹം പറഞ്ഞു: അപ്പോൾ നിങ്ങൾ ആരാധിച്ചു കൊണ്ടിരിക്കുന്നത് എന്തിനെയാണെന്ന് നിങ്ങൾ ചിന്തിച്ചു നോക്കിയിട്ടുണ്ടോ? [76] നിങ്ങളും നിങ്ങളുടെ പൂർവ്വപിതാക്കളും. [77] എന്നാൽ അവർ (ദൈവങ്ങൾ) എന്റെ ശത്രുക്കളാകുന്നു. ലോകരക്ഷിതാവ് ഒഴികെ. [78] അതായത് എന്നെ സൃഷ്ടിച്ച് എനിക്ക് മാർഗദർശനം നൽകിക്കൊണ്ടിരിക്കുന്നവൻ. [79] എനിക്ക് ആഹാരം തരികയും കുടിനീർ തരികയും ചെയ്യുന്നവൻ. [80] എനിക്ക് രോഗം ബാധിച്ചാൽ അവനാണ് എന്നെ സുഖപ്പെടുത്തുന്നത്. [81] എന്നെ മരിപ്പിക്കുകയും പിന്നീട് ജീവിപ്പിക്കുകയും ചെയ്യുന്നവൻ. [82] പ്രതിഫലത്തിന്റെ നാളിൽ ഏതൊരുവൻ എന്റെ തെറ്റ് പൊറുത്തുതരുമെന്ന് ഞാൻ ആശിക്കുന്നുവോ അവൻ.

[83] എന്റെ രക്ഷിതാവേ, എനിക്ക് നീ തത്വജ്ഞാനം നൽകുകയും എന്നെ നീ സജ്ജനങ്ങളോടൊപ്പം ചേർക്കുകയും ചെയ്യേണമേ. [84] പിൽക്കാലക്കാർക്കിടയിൽ എനിക്ക് നീ സൽകീർത്തി ഉണ്ടാക്കേണമേ. [85] എന്നെ നീ സുഖസമ്പൂർണമായ സ്വർഗത്തിന്റെ അവകാശികളിൽ പെട്ടവനാക്കേണമേ. [86] എന്റെ പിതാവിന് നീ പൊറുത്തുകൊടുക്കേണമേ. തീർച്ചയായും അദ്ദേഹം വഴിപിഴച്ചവരുടെ കൂട്ടത്തിലായിരിക്കുന്നു. [87] അവർ (മനുഷ്യർ) ഉയിർത്തെഴുന്നേൽപിക്കപ്പെടുന്ന ദിവസം എന്നെ നീ അപമാനത്തിലാക്കരുതേ. [88] അതായത് സ്വത്തോ സന്താനങ്ങളോ പ്രയോജനപ്പെടാത്ത ദിവസം. [89] കുറ്റമറ്റ ഹൃദയവുമായി അല്ലാഹുവിങ്കൽ ചെന്നവർക്കൊഴികെ.

[90] (അന്ന്) സൂക്ഷ്മത പാലിക്കുന്നവർക്ക് സ്വർഗം അടുപ്പിക്കപ്പെടുന്നതാണ്. [91] ദുർമാർഗികൾക്ക് നരകം തുറന്നുകാണിക്കപ്പെടുന്നതുമാണ്. [92] അവരോട് ചോദിക്കപ്പെടുകയും ചെയ്യും: നിങ്ങൾ ആരാധിച്ചിരുന്ന തെല്ലാം എവിടെപ്പോയി? [93] അല്ലാഹുവിനു പുറമെ. അവർ നിങ്ങളെ സഹായിക്കുകയോ, സ്വയം സഹായം നേടുക യോ ചെയ്യുന്നുണ്ടോ? [94] തുടർന്ന് അവരും (ആരാധ്യൻമാർ) ആ ദുർമാർഗികളും അതിൽ (നരകത്തിൽ) മുഖം കുത്തി വീഴ്ത്തപ്പെടുന്നതാണ്. [95] ഇബ്ലീസിന്റെ മുഴുവൻ സൈന്യങ്ങളും. [96] അവിടെ വെച്ച് അന്യോന്യം വഴക്ക് കൂടിക്കൊണ്ടിരിക്കെ അവർ പറയും: [97] അല്ലാഹുവാണ സത്യം! ഞങ്ങൾ വ്യക്തമായ വഴികേടിൽ തന്നെയായിരുന്നു. [98] നിങ്ങൾക്ക് ഞങ്ങൾ ലോകരക്ഷിതാവിനോട് തുല്യത കൽപിക്കുന്ന സമയത്ത്. [99] ഞങ്ങളെ വഴിപിഴപ്പിച്ചത് ആ കുറ്റവാളികളല്ലാതെ മറ്റാരുമല്ല. [100] ഇപ്പോൾ ഞങ്ങൾക്ക് ശുപാർശക്കാരായി

ആരുമില്ല. [101] ഉറ്റ സുഹൃത്തുമില്ല. [102] അതിനാൽ ഞങ്ങൾക്കൊന്നു മടങ്ങിപ്പോകാൻ കഴിഞ്ഞിരുന്നെങ്കിൽ . എങ്കിൽ ഞങ്ങൾ സത്യവിശ്വാസികളുടെ കൂട്ടത്തിലാകുമായിരുന്നു. [103] തീർച്ചയായും അതിൽ (മനുഷ്യർക്ക്) ഒരു ദൃഷ്ടാന്തമുണ്ട്. എന്നാൽ അവരിൽ അധികപേരും വിശ്വസിക്കുന്നവരായില്ല. [104] തീർച്ചയായും നിന്റെ രക്ഷിതാവ് തന്നെയാകുന്നു പ്രതാപിയും കരുണാനിധിയും.

[105] നൂഹിന്റെ ജനത ദൈവദൂതൻമാരെ നിഷേധിച്ചു തള്ളി. [106] അവരുടെ സഹോദരൻ നൂഹ് അവരോട് ഇപ്രകാരം പറഞ്ഞ സന്ദർഭം: നിങ്ങൾ സൂക്ഷ്മത പാലിക്കുന്നില്ലേ? [107] തീർച്ചയായും ഞാൻ നിങ്ങൾക്ക് വിശ്വസ്തനായ ഒരു ദൂതനാകുന്നു. [108] അതിനാൽ നിങ്ങൾ അല്ലാഹുവെ സൂക്ഷിക്കുകയും, എന്നെ അനുസരിക്കുകയും ചെയ്യുവിൻ. [109] ഇതിന്റെ പേരിൽ യാതൊരു പ്രതിഫലവും ഞാൻ നിങ്ങളോട് ചോദിക്കുന്നില്ല. എനിക്കുള്ള പ്രതിഫലം ലോകരക്ഷിതാവിങ്കൽ നിന്ന് മാത്രമാകുന്നു. [110] അതിനാൽ നിങ്ങൾ അല്ലാഹുവെ സൂക്ഷിക്കുകയും, എന്നെ അനുസരിക്കുകയും ചെയ്യുക. [111] അവർ പറഞ്ഞു; നിന്നെ പിന്തുടർന്നിട്ടുള്ളത് ഏറ്റവും താഴ്ന്ന ആളുകളായിരിക്കെ ഞങ്ങൾ നിന്നെ വിശ്വസിക്കുകയോ? [112] അദ്ദേഹം പറഞ്ഞു: അവർ പ്രവർത്തിച്ചു കൊണ്ടിരിക്കുന്നതിനെപ്പറ്റി എനിക്ക് എന്തറിയാം? [113] അവരെ വിചാരണ നടത്തുക എന്നത് എന്റെ രക്ഷിതാവിന്റെ ബാധ്യത മാത്രമാകുന്നു. നിങ്ങൾ ബോധമുള്ളവരായെങ്കിൽ.! [114] സത്യവിശ്വാസികളെ ഞാൻ ഒരിക്കലും ആട്ടിക്കളയുന്നതല്ല. [115] ഞാൻ വ്യക്തമായ ഒരു താക്കീതുകാരൻ മാത്രമാകുന്നു.

[116] അവർ പറഞ്ഞു: നൂഹേ, നീ (ഇതിൽ നിന്നു)

വിരമിക്കുന്നില്ലെങ്കിൽ തീർച്ചയായും നീ എറിഞ്ഞു കൊല്ലപ്പെടുന്നവരുടെ കൂട്ടത്തിലായിരിക്കും. [117] അദ്ദേഹം പറഞ്ഞു: എന്റെ രക്ഷിതാവേ, തീർച്ചയായും എന്റെ ജനത എന്നെ നിഷേധിച്ചു തള്ളിയിരിക്കുന്നു. [118] അതിനാൽ എനിക്കും അവർക്കുമിടയിൽ നീ ഒരു തുറന്ന തീരുമാനമെടുക്കുകയും, എന്നെയും എന്റെ കൂടെയുള്ള വിശ്വാസികളെയും നീ രക്ഷപ്പെടുത്തുകയും ചെയ്യേണമേ. [119] അപ്പോൾ അദ്ദേഹത്തെയും അദ്ദേഹത്തിന്റെ കൂടെയുള്ളവരെയും ഭാരം നിറക്കപ്പെട്ട കപ്പലിൽ നാം രക്ഷപ്പെടുത്തി. [120] പിന്നെ ബാക്കിയുള്ളവരെ അതിന് ശേഷം നാം മുക്കി നശിപ്പിക്കുകയും ചെയ്തു. [121] തീർച്ചയായും അതിൽ (മനുഷ്യർക്ക്) ഒരു ദൃഷ്ടാന്തമുണ്ട്. എന്നാൽ അവരിൽ അധികപേരും വിശ്വസിക്കുന്നവരായില്ല. [122] തീർച്ചയായും നിന്റെ രക്ഷിതാവ് തന്നെയാകുന്നു പ്രതാപിയും കരുണാനിധിയും.

[123] ആദ് സമുദായം ദൈവദൂതൻമാരെ നിഷേധിച്ചു തള്ളി. [124] അവരുടെ സഹോദരൻ ഹൂദ് അവരോട് പറഞ്ഞ സന്ദർഭം : നിങ്ങൾ സൂക്ഷ്മത പാലിക്കുന്നില്ലേ? [125] തീർച്ചയായും ഞാൻ നിങ്ങൾക്ക് വിശ്വസ്തനായ ഒരു ദൂതനാകുന്നു. [126] അതിനാൽ നിങ്ങൾ അല്ലാഹുവെ സൂക്ഷിക്കുകയും, എന്നെ അനുസരിക്കുകയും ചെയ്യുവിൻ. [127] ഇതിന്റെ പേരിൽ ഞാൻ നിങ്ങളോട് യാതൊരു പ്രതിഫലവും ചോദിക്കുന്നില്ല. എനിക്കുള്ള പ്രതിഫലം ലോകരക്ഷിതാവിങ്കൽ നിന്ന് മാത്രമാകുന്നു. [128] വ്യഥാ പൊങ്ങച്ചം കാണിക്കുവാനായി എല്ലാ കുന്നിൻ പ്രദേശങ്ങളിലും നിങ്ങൾ പ്രതാപചിഹ്നങ്ങൾ (ഗോപുരങ്ങൾ) കെട്ടിപൊക്കുകയാണോ? [129] നിങ്ങൾക്ക് എന്നെന്നും താമസിക്കാമെന്ന ഭാവേന നിങ്ങൾ

മഹാസൗധങ്ങള്‍ ഉണ്ടാക്കുകയുമാണോ? [130] നിങ്ങള്‍ ബലം പ്രയോഗിക്കുകയാണെങ്കില്‍ നിഷ്ഠൂരന്‍മാരായിക്കൊണ്ട് നിങ്ങള്‍ ബലം പ്രയോഗിക്കുന്നു. [131] ആകയാല്‍ നിങ്ങള്‍ അല്ലാഹുവെ സൂക്ഷിക്കുകയും എന്നെ അനുസരിക്കുകയും ചെയ്യുക. [132] നിങ്ങള്‍ക്ക് തന്നെ അറിയാവുന്നവ (സുഖസൗകര്യങ്ങള്‍) മുഖേന നിങ്ങളെ സഹായിച്ചവനെ നിങ്ങള്‍ സൂക്ഷിക്കുക. [133] കന്നുകാലികളും സന്താനങ്ങളും മുഖേന അവന്‍ നിങ്ങളെ സഹായിച്ചിരിക്കുന്നു. [134] തോട്ടങ്ങളും അരുവികളും മുഖേനയും. [135] നിങ്ങളുടെ കാര്യത്തില്‍ ഭയങ്കരമായ ഒരു ദിവസത്തെ ശിക്ഷ തീര്‍ച്ചയായും ഞാന്‍ ഭയപ്പെടുന്നു.

[136] അവര്‍ പറഞ്ഞു: നീ ഉപദേശം നല്‍കിയാലും, ഉപദേശിക്കുന്നവരുടെ കൂട്ടത്തില്‍ ആയില്ലെങ്കിലും ഞങ്ങളെ സംബന്ധിച്ചിടത്തോളം സമമാകുന്നു. [137] ഇത് പൂര്‍വ്വികന്‍മാരുടെ സമ്പ്രദായം തന്നെയാകുന്നു. [138] ഞങ്ങള്‍ ശിക്ഷിക്കപ്പെടുന്നവരല്ല. [139] അങ്ങനെ അവര്‍ അദ്ദേഹത്തെ നിഷേധിച്ചു തള്ളുകയും, അതിനാല്‍ നാം അവരെ നശിപ്പിക്കുകയും ചെയ്തു. തീര്‍ച്ചയായും അതില്‍ (മനുഷ്യര്‍ക്ക്) ഒരു ദൃഷ്ടാന്തമുണ്ട്. എന്നാല്‍ അവരില്‍ അധികപേരും വിശ്വസിക്കുന്നവരായില്ല. [140] തീര്‍ച്ചയായും നിന്റെ രക്ഷിതാവ് തന്നെയാകുന്നു പ്രതാപിയും കരുണാനിധിയും.

[141] ഥമൂദ് സമുദായം ദൈവദൂതന്‍മാരെ നിഷേധിച്ചു തള്ളി. [142] അവരുടെ സഹോദരന്‍ സ്വാലിഹ് അവരോട് പറഞ്ഞ സന്ദര്‍ഭം: നിങ്ങള്‍ സൂക്ഷ്മത പാലിക്കുന്നില്ലേ? [143] തീര്‍ച്ചയായും ഞാന്‍ നിങ്ങള്‍ക്ക് വിശ്വസ്തനായ ഒരു ദൂതനാകുന്നു. [144] അതിനാല്‍ നിങ്ങള്‍ അല്ലാഹുവെ സൂക്ഷിക്കുകയും, എന്നെ അനുസരിക്കുകയും ചെയ്യുവിന്‍. [145] നിങ്ങളോട് ഞാന്‍ ഇതിന്റെ പേരില്‍ യാതൊരു

പ്രതിഫലവും ചോദിക്കുന്നില്ല. എനിക്കുള്ള പ്രതിഫലം ലോകരക്ഷിതാവിങ്കൽ നിന്ന് മാത്രമാകുന്നു. [146] ഇവിടെയുള്ളതിൽ (സമൃദ്ധിയിൽ) നിർഭയരായി ക്കഴിയാൻ നിങ്ങൾ വിട്ടേക്കപ്പെടുമോ? [147] അതായത് തോട്ടങ്ങളിലും അരുവികളിലും. [148] വയലുകളിലും, കുല ഭാരം തൂങ്ങുന്ന ഈന്തപ്പനകളിലും. [149] നിങ്ങൾ സന്തോഷപ്രമത്തരായിക്കൊണ്ട് പർവ്വതങ്ങളിൽ വീടുകൾ തുരന്നുണ്ടാക്കുകയും ചെയ്യുന്നു. [150] ആകയാൽ നിങ്ങൾ അല്ലാഹുവെ സൂക്ഷിക്കുകയും, എന്നെ അനുസരി ക്കുകയും ചെയ്യുവിൻ. [151] അതിക്രമകാരികളുടെ കൽപന നിങ്ങൾ അനുസരിച്ചു പോകരുത്. [152] ഭൂമിയിൽ കുഴപ്പമുണ്ടാക്കുകയും, നൻമവരുത്താതിരിക്കുകയും ചെയ്യുന്നവരുടെ.

[153] അവർ പറഞ്ഞു: നീ മാരണം ബാധിച്ചവരിൽ പെട്ട ഒരാൾ മാത്രമാകുന്നു. [154] നീ ഞങ്ങളെപ്പോലെയുള്ള ഒരു മനുഷ്യൻ മാത്രമാണ്. അതിനാൽ നീ സത്യവാൻമാരിൽ പെട്ടവനാണെങ്കിൽ വല്ല ദൃഷ്ടാന്തവും കൊണ്ട് വരൂ. [155] അദ്ദേഹം പറഞ്ഞു: ഇതാ ഒരു ഒട്ടകം. അതിന്ന് വെള്ളം കുടിക്കാൻ ഒരു ഊഴമുണ്ട്. നിങ്ങൾക്കും ഒരു ഊഴമുണ്ട്; ഒരു നിശ്ചിത ദിവസത്തിൽ. [156] നിങ്ങൾ അതിന് യാതൊരു ദ്രോഹവും ഏൽപിക്കരുത്. (അങ്ങനെ ചെയ്യുന്ന പക്ഷം) ഭയങ്കരമായ ഒരു ദിവസത്തെ ശിക്ഷ നിങ്ങളെ പിടികൂടും. [157] എന്നാൽ അവർ അതിനെ വെട്ടിക്കൊന്നു. അങ്ങനെ അവർ ഖേദക്കാരായിത്തീർന്നു. [158] ഉടനെ ശിക്ഷ അവരെ പിടികൂടി. തീർച്ചയായും അതിൽ (മനുഷ്യർക്ക്) ഒരു ദൃഷ്ടാന്തമുണ്ട്. എന്നാൽ അവരിൽ അധികപേരും വിശ്വസിക്കുന്നവരായില്ല. [159] തീർച്ചയായും നിന്റെ രക്ഷിതാവ് തന്നെയാകുന്നു പ്രതാപിയും കരുണാ നിധിയും.

[160] ലൂത്വിന്റെ ജനത ദൈവദൂതൻമാരെ നിഷേധിച്ചു തള്ളി. [161] അവരുടെ സഹോദരൻ ലൂത്വ് അവരോട് പറഞ്ഞ സന്ദർഭം: നിങ്ങൾ സൂക്ഷ്മത പാലിക്കുന്നില്ലേ? [162] തീർച്ചയായും ഞാൻ നിങ്ങൾക്ക് വിശ്വസ്തനായ ഒരു ദൂതനാകുന്നു. [163] അതിനാൽ നിങ്ങൾ അല്ലാഹുവെ സൂക്ഷിക്കുകയും, എന്നെ അനുസരിക്കുകയും ചെയ്യുവിൻ. [164] ഇതിന്റെ പേരിൽ നിങ്ങളോട് ഞാൻ യാതൊരു പ്രതിഫലവും ചോദിക്കുന്നില്ല. എനിക്കുള്ള പ്രതിഫലം ലോകരക്ഷിതാവിങ്കൽ നിന്ന് മാത്രമാകുന്നു. [165] നിങ്ങൾ ലോകരിൽ നിന്ന് ആണുങ്ങളുടെ അടുക്കൽ ചെല്ലുകയാണോ? [166] നിങ്ങളുടെ രക്ഷിതാവ് നിങ്ങൾക്ക് വേണ്ടി സൃഷ്ടിച്ചു തന്നിട്ടുള്ള നിങ്ങളുടെ ഇണകളെ വിട്ടുകളയുകയുമാണോ? അല്ല, നിങ്ങൾ അതിക്രമകാരികളായ ഒരു ജനത തന്നെ.

[167] അവർ പറഞ്ഞു: ലൂത്വേ, നീ (ഇതിൽ നിന്ന്) വിരമിച്ചില്ലെങ്കിൽ തീർച്ചയായും നീ (നാട്ടിൽ നിന്ന്) പുറത്താക്കപ്പെടുന്നവരുടെ കൂട്ടത്തിലായിരിക്കും. [168] അദ്ദേഹം പറഞ്ഞു: തീർച്ചയായും ഞാൻ നിങ്ങളുടെ പ്രവൃത്തിയെ വെറുക്കുന്നവരുടെ കൂട്ടത്തിലാകുന്നു. [169] അദ്ദേഹം പ്രാർഥിച്ചു:) എന്റെ രക്ഷിതാവേ, എന്നെയും എന്റെ കുടുംബത്തേയും ഇവർ പ്രവർത്തിച്ചു കൊണ്ടിരിക്കുന്നതിൽ നിന്ന് നീ രക്ഷപ്പെടുത്തേണമേ. [170] അപ്പോൾ അദ്ദേഹത്തെയും അദ്ദേഹത്തിന്റെ കുടുംബത്തേയും മുഴുവൻ നാം രക്ഷപ്പെടുത്തി. [171] പിൻമാറി നിന്നവരിൽ ഒരു കിഴവി ഒഴികെ. [172] പിന്നീട് മറ്റുള്ളവരെ നാം തകർത്തുകളഞ്ഞു. [173] അവരുടെ മേൽ നാം ഒരു തരം മഴ വർഷിപ്പിക്കുകയും ചെയ്തു. താക്കീത് നൽകപ്പെട്ടവർക്ക് ലഭിച്ച ആ മഴ എത്ര മോശം! [174] തീർച്ചയായും അതിൽ (മനുഷ്യർക്ക്) ഒരു ദൃഷ്ടാന്തമുണ്ട്.

എന്നാൽ അവരിൽ അധികപേരും വിശ്വസിക്കുന്നവരായില്ല. [175] തീർച്ചയായും നിന്റെ രക്ഷിതാവ് തന്നെയാണ് പ്രതാപിയും കരുണാനിധിയും.

[176] ഐക്കത്തിൽ (മരക്കൂട്ടങ്ങൾക്കിടയിൽ) താമസിച്ചിരുന്നവരും ദൈവദൂതൻമാരെ നിഷേധിച്ചുതള്ളി. [177] അവരോട് ശുഐബ് പറഞ്ഞ സന്ദർഭം: നിങ്ങൾ സൂക്ഷ്മത പാലിക്കുന്നില്ലേ? [178] തീർച്ചയായും ഞാൻ നിങ്ങൾക്ക് വിശ്വസ്തനായ ഒരു ദൂതനാകുന്നു. [179] അതിനാൽ നിങ്ങൾ അല്ലാഹുവെ സൂക്ഷിക്കുകയും, എന്നെ അനുസരിക്കുകയും ചെയ്യുവിൻ. [180] ഇതിന്റെ പേരിൽ യാതൊരു പ്രതിഫലവും ഞാൻ നിങ്ങളോട് ചോദിക്കുന്നില്ല. എനിക്കുള്ള പ്രതിഫലം ലോകരക്ഷിതാവിങ്കൽ നിന്ന് മാത്രമാകുന്നു. [181] നിങ്ങൾ അളവു പൂർത്തിയാക്കികൊടുക്കുക. നിങ്ങൾ (ജനങ്ങൾക്ക്) നഷ്ടമുണ്ടാക്കുന്നവരുടെ കൂട്ടത്തിലാകരുത്. [182] കൃത്രിമമില്ലാത്ത തുലാസ് കൊണ്ട് നിങ്ങൾ തൂക്കുക. [183] ജനങ്ങൾക്ക് അവരുടെ സാധനങ്ങളിൽ നിങ്ങൾ കമ്മിവരുത്തരുത്. നാശകാരികളായിക്കൊണ്ട് നിങ്ങൾ ഭൂമിയിൽ അതിക്രമം പ്രവർത്തിക്കരുത്. [184] നിങ്ങളെയും പൂർവ്വതലമുറകളെയും സൃഷ്ടിച്ചവനെ നിങ്ങൾ സൂക്ഷിക്കുകയും ചെയ്യുക.

[185] അവർ പറഞ്ഞു: നീ മാരണം ബാധിച്ചവരിൽ ഒരാൾ മാത്രമാകുന്നു. [186] നീ ഞങ്ങളെപ്പോലെയുള്ള ഒരു മനുഷ്യൻ മാത്രമാകുന്നു. തീർച്ചയായും നീ വ്യാജവാദികളിൽ പെട്ടവനാണെന്നാണ് ഞങ്ങൾ വിചാരിക്കുന്നത്. [187] അതുകൊണ്ട് നീ സത്യവാൻമാരിൽ പെട്ടവനാണെങ്കിൽ ആകാശത്ത് നിന്നുള്ള കഷ്ണങ്ങൾ ഞങ്ങളുടെ മേൽ നീ വീഴ്ത്തുക. [188] അദ്ദേഹം പറഞ്ഞു;

നിങ്ങൾ പ്രവർത്തിക്കുന്നതിനെ പറ്റി എന്റെ രക്ഷിതാവ് നല്ലവണ്ണം അറിയുന്നവനാകുന്നു. [189] അങ്ങനെ അവർ അദ്ദേഹത്തെ നിഷേധിച്ചുതള്ളി. അതിനാൽ മേഘത്തണൽ മൂടിയ ദിവസത്തെ ശിക്ഷ അവരെ പിടികൂടി. തീർച്ചയായും അത് ഭയങ്കരമായ ഒരു ദിവസത്തെ ശിക്ഷ തന്നെയായിരുന്നു. [190] തീർച്ചയായും അതിൽ (മനുഷ്യർക്ക്) ഒരു ദൃഷ്ടാന്തമുണ്ട്. എന്നാൽ അവരിൽ അധികപേരും വിശ്വസിക്കുന്നവരായില്ല. [191] തീർച്ചയായും നിന്റെ രക്ഷിതാവ് തന്നെയാകുന്നു പ്രതാപിയും കരുണാനിധിയും.

[192] തീർച്ചയായും ഇത് (ഖുർആൻ) ലോകരക്ഷിതാവ് അവതരിപ്പിച്ചത് തന്നെയാകുന്നു. [193] വിശ്വസ്താത്മാവ് (ജിബ്രീൽ) അതും കൊണ്ട് ഇറങ്ങിയിരിക്കുന്നു. [194] നിന്റെ ഹൃദയത്തിൽ. നീ താക്കീത് നൽകുന്നവരുടെ കൂട്ടത്തിലായിരിക്കുവാൻ വേണ്ടിയത്രെ അത്. [195] സ്പഷ്ടമായ അറബി ഭാഷയിലാണ് (അത് അവതരിപ്പിച്ചത്.) [196] തീർച്ചയായും അത് മുൻഗാമികളുടെ വേദഗ്രന്ഥങ്ങളിലുണ്ട്. [197] ഇസ്രായീൽ സന്തതികളിലെ പണ്ഡിതൻമാർക്ക് അത് അറിയാം എന്ന കാര്യം ഇവർക്ക് (അവിശ്വാസികൾക്ക്) ഒരു ദൃഷ്ടാന്തമായിരിക്കുന്നില്ലേ? [198] നാം അത് അനറബികളിൽ ഒരാളുടെ മേൽ അവതരിപ്പിക്കുകയും,

[199] എന്നിട്ട് അയാൾ അത് അവർക്ക് ഓതികേൾപിക്കുകയും ചെയ്തിരുന്നുവെങ്കിൽ അവരതിൽ വിശ്വസിക്കുമായിരുന്നില്ല. [200] അപ്രകാരം കുറ്റവാളികളുടെ ഹൃദയങ്ങളിൽ നാം അത് (അവിശ്വാസം) കടത്തിവിട്ടിരിക്കയാണ്. [201] വേദനയേറിയ ശിക്ഷ കാണുന്നത് വരേക്കും അവരതിൽ വിശ്വസിക്കുകയില്ല. [202] അവർ ഓർക്കാത്ത നിലയിൽ പെട്ടെന്നായിരിക്കും അതവർക്ക് വന്നെത്തുന്നത്.

[203] ഞങ്ങൾക്ക് (ഒരൽപം) അവധി നൽകപ്പെടുമോ? എന്ന് അപ്പോൾ അവർ ചോദിച്ചേക്കും.

[204] എന്നാൽ നമ്മുടെ ശിക്ഷയെപ്പറ്റിയാണോ അവർ ധൃതികൂട്ടികൊണ്ടിരിക്കുന്നത്? [205] എന്നാൽ നീ ആലോചിച്ചിട്ടുണ്ടോ? നാം അവർക്ക് കുറെ കൊല്ലങ്ങളോളം സുഖസൗകര്യം നൽകുകയും, [206] അനന്തരം അവർക്ക് താക്കീത് നൽകപ്പെട്ടു കൊണ്ടിരിക്കുന്ന ശിക്ഷ അവർക്ക് വരികയും ചെയ്തുവെന്ന് വെക്കുക. [207] (എന്നാലും) അവർക്ക് നൽകപ്പെട്ടിരുന്ന ആ സുഖസൗകര്യങ്ങൾ അവർക്കൊരു പ്രയോജനവും ചെയ്യുമായിരുന്നില്ല. [208] ഒരു രാജ്യവും നാം നശിപ്പിച്ചിട്ടില്ല; അതിന് താക്കീതുകാർ ഉണ്ടായിട്ടല്ലാതെ. [209] ഓർമപ്പെടുത്തുവാൻ വേണ്ടിയത്രെ അത്. നാം അക്രമം ചെയ്യുന്നവനായിട്ടില്ല. [210] ഇതുമായി (ഖുർആനുമായി) പിശാചുക്കൾ ഇറങ്ങി വന്നിട്ടില്ല. [211] അതവർക്ക് അനുയോജ്യമാവുകയുമില്ല. അതവർക്ക് സാധിക്കുന്നതുമല്ല. [212] തീർച്ചയായും അവർ (ദിവ്യസന്ദേശം) കേൾക്കുന്നതിൽ നിന്ന് അകറ്റപെട്ടവരാകുന്നു.

[213] ആകയാൽ അല്ലാഹുവോടൊപ്പം മറ്റൊരു ദൈവത്തേയും നീ വിളിച്ചു പ്രാർഥിക്കരുത്. എങ്കിൽ നീ ശിക്ഷിക്കപ്പെടുന്നവരുടെ കൂട്ടത്തിലായിരിക്കും. [214] നിന്റെ അടുത്ത ബന്ധുക്കൾക്ക് നീ താക്കീത് നൽകുക. [215] നിന്നെ പിന്തുടർന്ന സത്യവിശ്വാസികൾക്ക് നിന്റെ ചിറക് താഴ്ത്തികൊടുക്കുകയും ചെയ്യുക. [216] ഇനി അവർ നിന്നെ അനുസരിക്കാതിരിക്കുന്ന പക്ഷം, നിങ്ങൾ പ്രവർത്തിക്കുന്നതിനൊന്നും ഞാൻ ഉത്തരവാദിയല്ലെന്ന് നീ പറഞ്ഞേക്കുക. [217] പ്രതാപിയും കരുണാനിധിയുമായിട്ടുള്ളവനെ നീ ഭരമേൽപിക്കുകയും ചെയ്യുക. [218] നീ നിന്നു പ്രാർഥിക്കുന്ന സമയത്ത് നിന്നെ കാണുന്നവനത്രെ

അവൻ. [219] സാഷ്ടാംഗംചെയ്യുന്നവരുടെ കൂട്ടത്തിലുള്ള നിന്റെ ചലനവും (കാണുന്നവൻ). [220] തീർച്ചയായും അവൻ എല്ലാം കേൾക്കുന്നവനും അറിയുന്നവനുമത്രെ.

[221] (നബിയേ, പറയുക:) ആരുടെ മേലാണ് പിശാചുക്കൾ ഇറങ്ങുന്നതെന്ന് ഞാൻ നിങ്ങൾക്ക് അറിയിച്ചു തരട്ടെയോ? [222] പെരും നുണയൻമാരും പാപികളുമായ എല്ലാവരുടെ മേലും അവർ (പിശാചുക്കൾ) ഇറങ്ങുന്നു. [223] അവർ ചെവികൊടുത്ത് കേൾക്കുന്നു. അവരിൽ അധികപേരും കള്ളം പറയുന്നവരാകുന്നു. [224] കവികളാകട്ടെ, ദുർമാർഗികളാകുന്നു അവരെ പിൻപറ്റുന്നത്. [225] അവർ എല്ലാ താഴ്വരകളിലും അലഞ്ഞു നടക്കുന്നവരാണെന്ന് നീ കണ്ടില്ലേ? [226] പ്രവർത്തിക്കാത്തത് പറയുന്നവരാണ് അവരെന്നും. [227] വിശ്വസിക്കുകയും സൽകർമ്മങ്ങൾ പ്രവർത്തിക്കുകയും, അല്ലാഹുവെ ധാരാളമായി സ്മരിക്കുകയും, അക്രമത്തിന് ഇരയായതിനെത്തുടർന്ന് ആത്മരക്ഷയ്ക്ക് നടപടി എടുക്കുകയും ചെയ്തവർ ഇതിൽ നിന്ന് ഒഴിവാകുന്നു. അക്രമകാരികൾ അറിഞ്ഞു കൊള്ളും; തങ്ങൾ തിരിഞ്ഞുമറിഞ്ഞ് എങ്ങനെയുള്ള പര്യവസാനത്തിലാണ് എത്തുകയെന്ന്.

## 27. നംല് (ഉറുമ്പ്)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] ത്വാ-സീൻ. ഖുർആനിലെ, അഥവാ കാര്യങ്ങൾ സ്പഷ്ടമാക്കുന്ന ഗ്രന്ഥത്തിലെ വചനങ്ങളത്രെ അവ. [2] സത്യവിശ്വാസികൾക്ക് മാർഗദർശനവും സന്തോഷ വാർത്തയുമത്രെ അത്. [3] നമസ്കാരം മുറപോലെ നിർവ്വഹിക്കുകയും, സകാത്ത് നൽകുകയും, പരലോ

കത്തിൽ ദൃഢമായി വിശ്വസിക്കുകയും ചെയ്യുന്നവർക്ക്. [4] പരലോകത്തിൽ വിശ്വസിക്കാത്തതാരോ അവർക്ക് തങ്ങളുടെ പ്രവർത്തനങ്ങൾ നാം ഭംഗിയായി തോന്നി ച്ചിരിക്കുന്നു. അങ്ങനെ അവർ വിഹരിച്ചുകൊണ്ടിരി ക്കുന്നു. [5] അവരത്രെ കഠിനശിക്ഷയുള്ളവർ. പരലോക ത്താകട്ടെ അവർ തന്നെയായിരിക്കും ഏറ്റവും നഷ്ടം നേരിടുന്നവർ. [6] തീർച്ചയായും യുക്തിമാനും സർവ്വ ജ്ഞനുമായിട്ടുള്ളവന്റെ പക്കൽ നിന്നാകുന്നു നിനക്ക് ഖുർആൻ നൽകപ്പെടുന്നത്.

[7] മൂസാ തന്റെ കുടുംബത്തോട് പറഞ്ഞ സന്ദർഭം! തീർച്ചയായും ഞാൻ ഒരു തീ കണ്ടിരിക്കുന്നു. അതിന്റെ അടുത്ത് നിന്ന് ഞാൻ നിങ്ങൾക്ക് വല്ല വിവരവും കൊണ്ട് വരാം. അല്ലെങ്കിൽ അതിൽ നിന്ന് ഒരു തീ നാളം കൊളുത്തി എടുത്ത് ഞാൻ നിങ്ങൾക്ക് കൊണ്ട് വരാം. നി ങ്ങൾക്ക് തീ കായാമല്ലോ. [8] അങ്ങനെ അദ്ദേഹം അതിന ടുത്ത് ചെന്നപ്പോൾ ഇപ്രകാരം വിളിച്ചുപറയപ്പെട്ടു; തീയിലുള്ളവരും അതിനു ചുറ്റുമുള്ളവരും അനുഗ്രഹി ക്കപ്പെട്ടിരിക്കുന്നു. ലോകരക്ഷിതാവായ അല്ലാഹു എത്രയോ പരിശുദ്ധനാകുന്നു.

[9] ഹേ; മൂസാ, തീർച്ചയായും പ്രതാപിയും യുക്തിമാനുമായ അല്ലാഹുവാണ് ഞാൻ. [10] നീ നിന്റെ വടി താഴെയിടൂ. അങ്ങനെ അത് ഒരു സർപ്പമെന്നോണം ചലിക്കുന്നത് കണ്ടപ്പോൾ അദ്ദേഹം പിന്തിരിഞ്ഞോടി. അദ്ദേഹം തിരിഞ്ഞ് നോക്കിയില്ല. അല്ലാഹു പറഞ്ഞു: ഹേ; മൂസാ, നീ ഭയപ്പെടരുത്. ദൂതൻമാർ എന്റെ അടുക്കൽ പേടിക്കേണ്ടതില്ല; തീർച്ച. [11] പക്ഷെ, വല്ലവനും അക്രമം പ്രവർത്തിക്കുകയും, പിന്നീട് തിൻമയ്ക്ക് ശേഷം നൻമയെ പകരം കൊണ്ട് വരികയും ചെയ്താൽ തീർച്ചയായും ഞാൻ ഏറെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു.

[12] നീ നിന്റെ കൈ കുപ്പായമാറിലേക്ക് പ്രവേശിപ്പിക്കുക. യാതൊരു കളങ്കവും കൂടാതെ വെളുപ്പുനിറമുള്ളതായി ക്കൊണ്ട് അത് പുറത്ത് വരും. ഫിര്‍ഔന്റെയും അവന്റെ ജനതയുടെയും അടുത്തേക്കുള്ള ഒമ്പത് ദൃഷ്ടാന്തങ്ങളില്‍ പെട്ടതത്രെ ഇവ. തീര്‍ച്ചയായും അവര്‍ ധിക്കാരികളായ ഒരു ജനതയായിരിക്കുന്നു. [13] അങ്ങനെ കണ്ണുതുറ പ്പിക്കത്തക്ക നിലയില്‍ നമ്മുടെ ദൃഷ്ടാന്തങ്ങള്‍ അവര്‍ക്ക് വന്നെത്തിയപ്പോള്‍ അവര്‍ പറഞ്ഞു: ഇതു സ്പഷ്ടമായ ജാലവിദ്യതന്നെയാകുന്നു. [14] അവയെപ്പറ്റി അവരുടെ മനസ്സുകള്‍ക്ക് ദൃഢമായ ബോധ്യം വന്നിട്ടും അക്രമവും അഹങ്കാരവും മൂലം അവരതിനെ നിഷേധിച്ചുകളഞ്ഞു. അപ്പോള്‍ ആ കുഴപ്പക്കാരുടെ പര്യവസാനം എങ്ങനെ യായിരുന്നു എന്ന് നോക്കുക.

[15] ദാവൂദിനും സുലൈമാന്നും നാം വിജ്ഞാനം നല്‍കുകയുണ്ടായി. തന്റെ വിശ്വാസികളായ ദാസന്‍മാരില്‍ മിക്കവരെക്കാളും ഞങ്ങള്‍ക്ക് ശ്രേഷ്ഠത നല്‍കിയ അല്ലാഹുവിന് സ്തുതി എന്ന് അവര്‍ ഇരുവരും പറയുകയും ചെയ്തു. [16] സുലൈമാന്‍ ദാവൂദിന്റെ അനന്തരാവകാശിയായി. അദ്ദേഹം പറഞ്ഞു: ജനങ്ങളേ, പക്ഷികളുടെ ഭാഷ നമുക്ക് പഠിപ്പിക്കപ്പെട്ടിരിക്കുന്നു. എല്ലാ കാര്യങ്ങളില്‍ നിന്നും നമുക്ക് നല്‍കപ്പെടുകയും ചെയ്തിരിക്കുന്നു. തീര്‍ച്ചയായും ഇത് തന്നെയാകുന്നു പ്രത്യക്ഷമായ അനുഗ്രഹം.

[17] സുലൈമാന്ന് വേണ്ടി ജിന്നിലും മനുഷ്യരിലും പക്ഷികളിലും പെട്ട തന്റെ സൈന്യങ്ങള്‍ ശേഖരിക്കപ്പെട്ടു. അങ്ങനെ അവരതാ ക്രമപ്രകാരം നിര്‍ത്തപ്പെടുന്നു. [18] അങ്ങനെ അവര്‍ ഉറുമ്പിന്‍ താഴ്വരയിലൂടെ ചെന്നപ്പോള്‍ ഒരു ഉറുമ്പ് പറഞ്ഞു: ഹേ, ഉറുമ്പുകളേ, നിങ്ങള്‍ നിങ്ങളുടെ പാര്‍പ്പിടങ്ങളില്‍ പ്രവേശിച്ചു കൊള്ളുക.

സുലൈമാനും അദ്ദേഹത്തിന്റെ സൈന്യങ്ങളും അവർ ഓർക്കാത്ത വിധത്തിൽ നിങ്ങളെ ചവിട്ടിതേച്ചു കളയാതിരിക്കട്ടെ. [19] അപ്പോൾ അതിന്റെ വാക്ക് കേട്ട് അദ്ദേഹം നന്നായൊന്ന് പുഞ്ചിരിച്ചു. എന്റെ രക്ഷിതാവേ, എനിക്കും എന്റെ മാതാപിതാക്കൾക്കും നീ ചെയ്ത് തന്നിട്ടുള്ള നിന്റെ അനുഗ്രഹത്തിന് നന്ദികാണിക്കുവാനും നീ തൃപ്തിപ്പെടുന്ന സൽകർമ്മം ചെയ്യുവാനും എനിക്ക് നീ പ്രചോദനം നൽകേണമേ. നിന്റെ കാരുണ്യത്താൽ നിന്റെ സദ്വൃത്തരായ ദാസൻമാരുടെ കൂട്ടത്തിൽ എന്നെ നീ ഉൾപെടുത്തുകയും ചെയ്യേണമേ.

[20] അദ്ദേഹം പക്ഷികളെ പരിശോധിക്കുകയുണ്ടായി. എന്നിട്ട് അദ്ദേഹം പറഞ്ഞു; എന്തുപറ്റി? മരംകൊത്തിയെ ഞാൻ കാണുന്നില്ലല്ലോ, അഥവാ അത് സ്ഥലം വിട്ടു പോയ കൂട്ടത്തിലാണോ? [21] ഞാനതിന് കഠിനശിക്ഷ നൽകുകയോ, അല്ലെങ്കിൽ അതിനെ അറുക്കുകയോ തന്നെ ചെയ്യും. അല്ലെങ്കിൽ വ്യക്തമായ വല്ല ന്യായവും അതെനിക്ക് ബോധിപ്പിച്ചു തരണം. [22] എന്നാൽ അത് എത്തിച്ചേരാൻ അധികം താമസിച്ചില്ല. എന്നിട്ട് അത് പറഞ്ഞു: താങ്കൾ സൂക്ഷ്മമായി അറിഞ്ഞിട്ടില്ലാത്ത ഒരു കാര്യം ഞാൻ സൂക്ഷ്മമായി മനസ്സിലാക്കിയിട്ടുണ്ട്. സബഇൽ നിന്ന് യഥാർഥമായ ഒരു വാർത്തയും കൊണ്ടാണ് ഞാൻ വന്നിരിക്കുന്നത്. [23] ഒരു സ്ത്രീ അവരെ ഭരിക്കുന്നതായി ഞാൻ കണ്ടെത്തുകയുണ്ടായി. എല്ലാകാര്യങ്ങളിൽ നിന്നും അവൾക്ക് നൽകപ്പെട്ടിട്ടുണ്ട്. അവൾക്ക് ഗംഭീരമായ ഒരു സിംഹാസനവുമുണ്ട്. [24] അവളും അവളുടെ ജനതയും അല്ലാഹുവിന് പുറമെ സൂര്യന് പ്രണാമം ചെയ്യുന്നതായിട്ടാണ് ഞാൻ കണ്ടെത്തിയത്. പിശാച് അവർക്ക് തങ്ങളുടെ പ്രവർത്തനങ്ങൾ ഭംഗിയായി തോന്നിക്കുകയും, അവരെ

നേർമാർഗത്തിൽ നിന്ന് തടയുകയും ചെയ്തിരിക്കുന്നു. അതിനാൽ അവർ നേർവഴി പ്രാപിക്കുന്നില്ല. [25] ആകാശങ്ങളിലും ഭൂമിയിലും ഒളിഞ്ഞു കിടക്കുന്നത് പുറത്ത് കൊണ്ട് വരികയും, നിങ്ങൾ രഹസ്യമാക്കുന്നതും പരസ്യമാക്കുന്നതും അറിയുകയും ചെയ്യുന്നവനായ അല്ലാഹുവിന് അവർ പ്രണാമം ചെയ്യാതിരിക്കുവാൻ വേണ്ടി (പിശാച് അങ്ങനെ ചെയ്യുന്നു.) [26] മഹത്തായ സിംഹാസനത്തിന്റെ നാഥനായ അല്ലാഹു അല്ലാതെ യാതൊരു ദൈവവുമില്ല.

[27] സുലൈമാൻ പറഞ്ഞു: നീ സത്യം പറഞ്ഞതാണോ അതല്ല നീ കള്ളം പറയുന്നവരുടെ കൂട്ടത്തിലായിരിക്കു ന്നുവോ എന്ന് നാം നോക്കാം. [28] നീ എന്റെ ഈ എഴുത്ത് കൊണ്ടു പോയി അവർക്ക് ഇട്ടുകൊടുക്കുക. പിന്നീട് നീ അവരിൽ നിന്ന് മാറി നിന്ന് അവർ എന്ത് മറുപടി നൽകുന്നു എന്ന് നോക്കുക. [29] അവൾ പറഞ്ഞു: ഹേ; പ്രമുഖൻമാരേ, എനിക്കിതാ മാന്യമായ ഒരു എഴുത്ത് നൽകപ്പെട്ടിരിക്കുന്നു. [30] അത് സുലൈമാന്റെ പക്കൽ നിന്നുള്ളതാണ്. ആ കത്ത് ഇപ്രകാരമത്രെ: പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ. [31] എനിക്കെതിരിൽ നിങ്ങൾ അഹങ്കാരം കാണിക്കാതിരിക്കുകയും, കീഴൊതുങ്ങിയവരാ യിക്കൊണ്ട് നിങ്ങൾ എന്റെ അടുത്ത് വരികയും ചെയ്യുക. [32] അവൾ പറഞ്ഞു: ഹേ; പ്രമുഖൻമാരേ, എന്റെ ഈ കാര്യത്തിൽ നിങ്ങൾ എനിക്ക് നിർദേശം നൽകുക. നിങ്ങൾ എന്റെ അടുക്കൽ സന്നിഹിതരായിട്ടല്ലാതെ യാതൊരു കാര്യവും ഖണ്ഡിതമായി തീരുമാനിക്കുന്ന വളല്ല ഞാൻ. [33] അവർ പറഞ്ഞു: നാം ശക്തിയുള്ളവരും ഉഗ്രമായ സമരവീര്യമുള്ളവരുമാണ്. അധികാരം അങ്ങേക്കാണല്ലോ, അതിനാൽ എന്താണ് കൽപിച്ചരുളേ ണ്ടതെന്ന് ആലോചിച്ചു നോക്കുക. [34] അവൾ പറഞ്ഞു:

തീർച്ചയായും രാജാക്കൻമാർ ഒരു നാട്ടിൽ കടന്നാൽ അവർ അവിടെ നാശമുണ്ടാക്കുകയും, അവിടത്തുകാരിലെ പ്രതാപികളെ നിന്ദ്യൻമാരാക്കുകയും ചെയ്യുന്നതാണ്. അപ്രകാരമാകുന്നു അവർ ചെയ്തു കൊണ്ടിരിക്കുന്നത്. [35] ഞാൻ അവർക്ക് ഒരു പാരിതോഷികം കൊടുത്തയച്ചിട്ട് എന്തൊരു വിവരവും കൊണ്ടാണ് ദൂതൻമാർ മടങ്ങിവരുന്നതെന്ന് നോക്കാൻ പോകുകയാണ്.

[36] അങ്ങനെ അവൻ (ദൂതൻ) സുലൈമാന്റെ അടുത്ത് ചെന്നപ്പോൾ അദ്ദേഹം പറഞ്ഞു: നിങ്ങൾ സമ്പത്ത് തന്ന് എന്നെ സഹായിക്കുകയാണോ? എന്നാൽ എനിക്ക് അല്ലാഹു നൽകിയിട്ടുള്ളതാണ് നിങ്ങൾക്കവൻ നൽകിയിട്ടുള്ളതിനെക്കാൾ ഉത്തമം. പക്ഷെ, നിങ്ങൾ നിങ്ങളുടെ പാരിതോഷികം കൊണ്ട് സന്തോഷം കൊള്ളുകയാകുന്നു. [37] നീ അവരുടെ അടുത്തേക്ക് തന്നെ മടങ്ങിച്ചെല്ലുക. തീർച്ചയായും അവർക്ക് നേരിടുവാൻ കഴിയാത്ത സൈന്യങ്ങളെയും കൊണ്ട് നാം അവരുടെ അടുത്ത് ചെല്ലുകയും, നിന്ദ്യരും അപമാനിതരുമായ നിലയിൽ അവരെ നാം അവിടെ നിന്ന് പുറത്താക്കുകയും ചെയ്യുന്നതാണ്.

[38] അദ്ദേഹം (സുലൈമാൻ) പറഞ്ഞു: ഹേ; പ്രമുഖൻമാരേ, അവർ കീഴൊതുങ്ങിക്കൊണ്ട് എന്റെ അടുത്ത് വരുന്നതിന് മുമ്പായി നിങ്ങളിൽ ആരാണ് അവളുടെ സിംഹാസനം എനിക്ക് കൊണ്ടു വന്ന് തരിക.? [39] ജിന്നുകളുടെ കൂട്ടത്തിലുള്ള ഒരു മല്ലൻ പറഞ്ഞു: അങ്ങ് അങ്ങയുടെ ഈ സദസ്സിൽ നിന്ന് എഴുന്നേൽക്കുന്നതിനുമുമ്പായി ഞാനത് അങ്ങേക്ക് കൊണ്ടുവന്നുതരാം. തീർച്ചയായും ഞാനതിന് കഴിവുള്ളവനും വിശ്വസ്തനുമാകുന്നു. [40] വേദത്തിൽ നിന്നുള്ള വിജ്ഞാനം കരഗതമാക്കിയിട്ടുള്ള ആൾ പറഞ്ഞു; താങ്കളുടെ ദൃഷ്ടി

താങ്കളിലേക്ക് തിരിച്ചുവരുന്നതിന് മുമ്പായി ഞാനത് താങ്കൾക്ക് കൊണ്ടു വന്ന് തരാം. അങ്ങനെ അത് (സിംഹാസനം) തന്റെ അടുക്കൽ സ്ഥിതി ചെയ്യുന്നതായി കണ്ടപ്പോൾ അദ്ദേഹം പറഞ്ഞു: ഞാൻ നന്ദികാണിക്കുമോ, അതല്ല നന്ദികേട് കാണിക്കുമോ എന്ന് എന്നെ പരീക്ഷിക്കുവാനായി എന്റെ രക്ഷിതാവ് എനിക്ക് നൽകിയ അനുഗ്രഹത്തിൽപെട്ടതാകുന്നു ഇത്. വല്ലവനും നന്ദികാണിക്കുന്ന പക്ഷം തന്റെ ഗുണത്തിനായിട്ട് തന്നെയാകുന്നു അവൻ നന്ദികാണിക്കുന്നത്. വല്ലവനും നന്ദികേട് കാണിക്കുന്ന പക്ഷം തീർച്ചയായും എന്റെ രക്ഷിതാവ് പരാശ്രയമുക്തനും, ഉൽകൃഷ്ടനുമാകുന്നു.

[41] അദ്ദേഹം (സുലൈമാൻ) പറഞ്ഞു: നിങ്ങൾ അവളുടെ സിംഹാസനം അവൾക്ക് തിരിച്ചറിയാത്ത വിധത്തിൽ മാറ്റുക. അവൾ യാഥാർഥ്യം മനസ്സിലാക്കുമോ, അതല്ല അവൾ യാഥാർഥ്യം കണ്ടെത്താത്തവരുടെ കൂട്ടത്തിലായിരിക്കുമോ എന്ന് നമുക്ക് നോക്കാം. [42] അങ്ങനെ അവൾ വന്നപ്പോൾ (അവളോട്) ചോദിക്കപ്പെട്ടു: താങ്കളുടെ സിംഹാസനം ഇതു പോലെയാണോ? അവൾ പറഞ്ഞു: ഇത് അത് തന്നെയാണെന്ന് തോന്നുന്നു. ഇതിനു മുമ്പ് തന്നെ ഞങ്ങൾക്ക് അറിവ് നൽകപ്പെട്ടിരുന്നു. ഞങ്ങൾ മുസ്‌ലിംകളാവുകയും ചെയ്തിരുന്നു. [43] അല്ലാഹുവിന് പുറമെ അവൾ ആരാധിച്ചിരുന്നതിൽനിന്ന് അദ്ദേഹം അവളെ തടയുകയും ചെയ്തു. തീർച്ചയായും അവൾ സത്യനിഷേധികളായ ജനതയിൽ പെട്ടവളായിരുന്നു. [44] കൊട്ടാരത്തിൽ പ്രവേശിച്ചു കൊള്ളുക എന്ന് അവളോട് പറയപ്പെട്ടു. എന്നാൽ അവളതു കണ്ടപ്പോൾ അതൊരു ജലാശയമാണെന്ന് വിചാരിക്കുകയും, തന്റെ കണങ്കാലുകളിൽ നിന്ന് വസ്ത്രം മേലോട്ട് നീക്കുകയും

ചെയ്തു. സുലൈമാൻ പറഞ്ഞു: ഇത് സ്ഫടികകഷ്ണങ്ങൾ പാകിമിനുക്കിയ ഒരു കൊട്ടാരമാകുന്നു. അവൾ പറഞ്ഞു: എന്റെ രക്ഷിതാവേ, ഞാൻ എന്നോട് തന്നെ അന്യായം ചെയ്തിരിക്കുന്നു. ഞാനിതാ സുലൈമാനോടൊപ്പം ലോകരക്ഷിതാവായ അല്ലാഹുവിന് കീഴ്പെട്ടിരിക്കുന്നു.

[45] നിങ്ങൾ അല്ലാഹുവെ (മാത്രം) ആരാധിക്കുക എന്ന ദൗത്യവുമായി ഥമൂദ് സമുദായത്തിലേക്ക് അവരുടെ സഹോദരനായ സ്വാലിഹിനെയും നാം അയക്കുകയുണ്ടായി. അപ്പോഴതാ അവർ അന്യോന്യം വഴക്കടിക്കുന്ന രണ്ട് കക്ഷികളായിത്തീരുന്നു. [46] അദ്ദേഹം പറഞ്ഞു: എന്റെ ജനങ്ങളേ, നിങ്ങൾ എന്തിനാണ് നൻമയെക്കാൾ മുമ്പായി തിൻമയ്ക്ക് തിടുക്കം കൂട്ടുന്നത്.? നിങ്ങൾക്ക് അല്ലാഹുവോട് പാപമോചനം തേടിക്കൂടേ? എങ്കിൽ നിങ്ങൾക്കു കാരുണ്യം നൽകപ്പെട്ടേക്കാം. [47] അവർ പറഞ്ഞു: നീ മൂലവും, നിന്റെ കൂടെയുള്ളവർ മൂലവും ഞങ്ങൾ ശകുനപ്പിഴയിലായിരിക്കുന്നു. അദ്ദേഹം പറഞ്ഞു: നിങ്ങളുടെ ശകുനം അല്ലാഹുവിങ്കൽ രേഖപ്പെട്ടതത്രെ. അല്ല, നിങ്ങൾ (ദൈവികമായ) പരീക്ഷണത്തിന് വിധേയരാകുന്ന ഒരു ജനതയാകുന്നു.

[48] ഭൂമിയിൽ കുഴപ്പമുണ്ടാക്കുന്നവരും, ഒരു നൻമയുമുണ്ടാക്കാത്തവരുമായ ഒമ്പതു പേർ ആ പട്ടണത്തിലുണ്ടായിരുന്നു. [49] അവനെ (സ്വാലിഹിനെ) യും അവന്റെ ആളുകളെയും നമുക്ക് രാത്രിയിൽ കൊന്നുകളയണമെന്നും പിന്നീട് അവന്റെ അവകാശിയോട്, തന്റെ ആളുകളുടെ നാശത്തിന് ഞങ്ങൾ സാക്ഷ്യം വഹിച്ചിട്ടില്ല, തീർച്ചയായും ഞങ്ങൾ സത്യം പറയുന്നവരാകുന്നു എന്ന് നാം പറയണമെന്നും നിങ്ങൾ അല്ലാഹുവിന്റെ പേരിൽ

സത്യം ചെയ്യണം എന്ന് അവര്‍ തമ്മില്‍ പറഞ്ഞുറച്ചു. [50] അവര്‍ ഒരു തന്ത്രം പ്രയോഗിച്ചു. അവര്‍ ഓര്‍ക്കാതിരിക്കെ നാമും ഒരു തന്ത്രം പ്രയോഗിച്ചു. [51] എന്നിട്ട് അവരുടെ തന്ത്രത്തിന്റെ പര്യവസാനം എങ്ങനെയായിരുന്നു എന്ന് നോക്കുക. അതെ, അവരെയും അവരുടെ ജനങ്ങളെയും മുഴുവന്‍ നാം തകര്‍ത്തു കളഞ്ഞു. [52] അങ്ങനെ അവര്‍ അക്രമം പ്രവര്‍ത്തിച്ചതിന്റെ ഫലമായി അവരുടെ വീടുകളതാ (ശൂന്യമായി) വീണടിഞ്ഞ് കിടക്കുന്നു. തീര്‍ച്ചയായും മനസ്സിലാക്കുന്ന ജനങ്ങള്‍ക്കു അതില്‍ ദൃഷ്ടാന്തമുണ്ട്. [53] വിശ്വസിക്കുകയും, ധര്‍മ്മനിഷ്ഠ പാലിച്ചു വരികയും ചെയ്തവരെ നാം രക്ഷപ്പെടുത്തുകയും ചെയ്തു.

[54] ലൂത്വിനെയും (ഓര്‍ക്കുക.) അദ്ദേഹം തന്റെ ജനതയോട് പറഞ്ഞ സന്ദര്‍ഭം: നിങ്ങള്‍ കണ്ടറിഞ്ഞു കൊണ്ട് നീചവൃത്തി ചെയ്യുകയാണോ? [55] നിങ്ങള്‍ കാമനിവൃത്തിക്കായി സ്ത്രീകളെ വിട്ട് പുരുഷന്‍മാരുടെ അടുക്കല്‍ ചെല്ലുകയാണോ? അല്ല. നിങ്ങള്‍ അവിവേകം കാണിക്കുന്ന ഒരു ജനതയാകുന്നു. [56] ലൂത്വിന്റെ അനുയായികളെ നിങ്ങളുടെ രാജ്യത്ത് നിന്നും പുറത്താക്കുക, അവര്‍ ശുദ്ധിപാലിക്കുന്ന കുറെ ആളുകളാകുന്നു എന്നു പറഞ്ഞത് മാത്രമായിരുന്നു അദ്ദേഹത്തിന്റെ ജനതയുടെ മറുപടി. [57] അപ്പോള്‍ അദ്ദേഹത്തെയും അദ്ദേഹത്തിന്റെ ആളുകളെയും നാം രക്ഷപ്പെടുത്തി; അദ്ദേഹത്തിന്റെ ഭാര്യ ഒഴികെ. പിന്‍മാറി നിന്നവരുടെ കൂട്ടത്തിലാണ് നാം അവളെ കണക്കാക്കിയത്. [58] അവരുടെ മേല്‍ നാം ഒരു മഴ വര്‍ഷിക്കുകയും ചെയ്തു. താക്കീത് നല്‍കപ്പെട്ടവര്‍ക്ക് ലഭിച്ച ആ മഴ എത്രമോശം! [59] (നബിയേ,) പറയുക: അല്ലാഹുവിന് സ്തുതി. അവന്‍ തെരഞ്ഞെടുത്ത അവന്റെ ദാസന്‍മാര്‍ക്ക് സമാധാനം.

അല്ലാഹുവാണോ ഉത്തമൻ; അതല്ല, (അവനോട്) അവർ പങ്കുചേർക്കുന്നവയോ?

[60] അഥവാ, ആകാശങ്ങളും ഭൂമിയും സൃഷ്ടിക്കുകയും നിങ്ങൾക്ക് ആകാശത്ത് നിന്ന് വെള്ളം ചൊരിഞ്ഞു തരികയും ചെയ്തവനോ? (അതോ അവരുടെ ദൈവങ്ങളോ!) എന്നിട്ട് അത് (വെള്ളം) മൂലം കൗതുകമുള്ള ചില തോട്ടങ്ങൾ നാം മുളപ്പിച്ചുണ്ടാക്കി ത്തരികയും ചെയ്തു. അവയിലെ വൃക്ഷങ്ങൾ മുളപ്പിക്കുവാൻ നിങ്ങൾക്ക് കഴിയുമായിരുന്നില്ല. അല്ലാ ഹുവോടൊപ്പം വേറെ വല്ല ദൈവവുമുണ്ടോ? അല്ല, അവർ വ്യതിചലിച്ചു പോകുന്ന ഒരു ജനതയാകുന്നു. [61] അഥവാ, ഭൂമിയെ നിവാസയോഗ്യമാക്കുകയും, അതിനിടയിൽ നദികളുണ്ടാക്കുകയും, അതിന് ഉറപ്പ് നൽകുന്ന പർവ്വതങ്ങൾ ഉണ്ടാക്കുകയും, രണ്ടുതരം ജലാശയങ്ങൾ ക്കിടയിൽ ഒരു തടസ്സം ഉണ്ടാക്കുകയും ചെയ്തവനോ? (അതോ അവരുടെ ദൈവങ്ങളോ?) അല്ലാഹുവോടൊപ്പം മറ്റു വല്ല ദൈവവുമുണ്ടോ? അല്ല, അവരിൽ അധികപേരും അറിയുന്നില്ല.

[62] അഥവാ, കഷ്ടപ്പെട്ടവൻ വിളിച്ചു പ്രാർഥിച്ചാൽ അവന്നു ഉത്തരം നൽകുകയും വിഷമം നീക്കി കൊടുക്കുകയും, നിങ്ങളെ ഭൂമിയിൽ പ്രതിനിധികളാ ക്കുകയും ചെയ്യുന്നവനോ (അതല്ല, അവരുടെ ദൈവങ്ങളോ?) അല്ലാഹുവോടൊപ്പം വേറെ വല്ല ദൈവവുമുണ്ടോ? കുറച്ച് മാത്രമേ നിങ്ങൾ ആലോചിച്ച് മനസ്സിലാക്കുന്നുള്ളൂ. [63] അഥവാ കരയിലെയും കടലിലെയും അന്ധകാരങ്ങളിൽ നിങ്ങൾക്ക് വഴി കാണിക്കുകയും, തന്റെ കാരുണ്യത്തിന് മുമ്പിൽ സന്തോഷസൂചകമായി കാറ്റുകൾ അയക്കുകയും ചെയ്യുന്നവനോ? (അതല്ല, നിങ്ങളുടെദൈവങ്ങളോ?)

അല്ലാഹുവോടൊപ്പം മറ്റു വല്ല ദൈവവുമുണ്ടോ? അവര്‍ പങ്കുചേര്‍ക്കുന്നതിനെല്ലാം അല്ലാഹു അതീതനായിരിക്കുന്നു. [64] അഥവാ, സൃഷ്ടി ആരംഭിക്കുകയും പിന്നീട് അത് ആവര്‍ത്തിക്കുകയും, ആകാശത്തു നിന്നും ഭൂമിയില്‍ നിന്നും നിങ്ങള്‍ക്ക് ഉപജീവനം നല്‍കുകയും ചെയ്യുന്നവനോ? (അതല്ല, അവരുടെ ദൈവങ്ങളോ?) അല്ലാഹുവോടൊപ്പം വേറെ വല്ല ദൈവവുമുണ്ടോ? (നബിയേ,) പറയുക: നിങ്ങള്‍ സത്യവാന്‍മാരാണെങ്കില്‍ നിങ്ങള്‍ക്കുള്ള തെളിവ് നിങ്ങള്‍ കൊണ്ട് വരിക.

[65] (നബിയേ,) പറയുക; ആകാശങ്ങളിലും ഭൂമിയിലും ഉള്ളവരാരും അദൃശ്യകാര്യം അറിയുകയില്ല; അല്ലാഹു വല്ലാതെ. തങ്ങള്‍ എന്നാണ് ഉയിര്‍ത്തെഴുന്നേല്‍പിക്കപ്പെടുക എന്നും അവര്‍ക്കറിയില്ല. [66] അല്ല, അവരുടെ അറിവ് പരലോകത്തില്‍ എത്തി നില്‍ക്കുകയാണ്. അല്ല, അവര്‍ അതിനെപ്പറ്റി സംശയത്തിലാകുന്നു. അല്ല, അവര്‍ അതിനെപ്പറ്റി അന്ധതയില്‍ കഴിയുന്നവരത്രെ.

[67] അവിശ്വസിച്ചവര്‍ പറഞ്ഞു: ഞങ്ങളും ഞങ്ങളുടെ പിതാക്കളുമൊക്കെ മണ്ണായിക്കഴിഞ്ഞാല്‍ ഞങ്ങള്‍ (ശവകുടീരങ്ങളില്‍ നിന്ന്) പുറത്ത് കൊണ്ടുവരപ്പെടുന്നവരാണെന്നോ? [68] ഞങ്ങളോടും മുമ്പ് ഞങ്ങളുടെ പിതാക്കളോടും ഇപ്രകാരം വാഗ്ദാനം ചെയ്യപ്പെടുകയുണ്ടായിട്ടുണ്ട്. പൂര്‍വ്വികന്‍മാരുടെ ഇതിഹാസങ്ങള്‍ മാത്രമാകുന്നു ഇത്. [69] (നബിയേ,) പറയുക: നിങ്ങള്‍ ഭൂമിയില്‍ കൂടി സഞ്ചരിച്ചിട്ട് കുറ്റവാളികളുടെ പര്യവസാനം എപ്രകാരമായിരുന്നു എന്ന് നോക്കുക.

[70] നീ അവരുടെ പേരില്‍ ദുഃഖിക്കേണ്ട. അവര്‍ നടത്തിക്കൊണ്ടിരിക്കുന്ന കുതന്ത്രത്തെപ്പറ്റി നീ

മനഃപ്രയാസത്തിലാവുകയും വേണ്ട. [71] അവർ പറയുന്നു: എപ്പോഴാണ് ഈ വാഗ്ദാനം നടപ്പിൽ വരിക? നിങ്ങൾ സത്യവാൻമാരാണെങ്കിൽ (പറഞ്ഞുതരൂ.) [72] നീ പറയുക: നിങ്ങൾ ധൃതികൂട്ടിക്കൊണ്ടിരിക്കുന്ന കാര്യങ്ങളിൽ ചിലത് ഒരു പക്ഷെ നിങ്ങളുടെ തൊട്ടു പുറകിൽ എത്തിയിട്ടുണ്ടായിരിക്കാം. [73] തീർച്ചയായും നിന്റെ രക്ഷിതാവ് മനുഷ്യരോട് ഔദാര്യമുള്ളവൻ തന്നെയാകുന്നു. പക്ഷെ അവരിൽ അധികപേരും നന്ദികാണിക്കുന്നില്ല. [74] അവരുടെ ഹൃദയങ്ങൾ ഒളിച്ച് വെക്കുന്നതും അവർ പരസ്യമാക്കുന്നതും എല്ലാം നിന്റെ രക്ഷിതാവ് അറിയുന്നു. [75] ആകാശത്തിലോ ഭൂമിയിലോ മറഞ്ഞു കിടക്കുന്ന യാതൊരു കാര്യവും സ്പഷ്ടമായ ഒരു രേഖയിൽ രേഖപ്പെടുത്താതിരുന്നിട്ടില്ല.

[76] ഇസ്രായീൽ സന്തതികൾ അഭിപ്രായഭിന്നത പുലർത്തിക്കൊണ്ടിരിക്കുന്ന വിഷയങ്ങളിൽ മിക്കതും ഈ ഖുർആൻ അവർക്ക് വിവരിച്ചുകൊടുക്കുന്നു. [77] തീർച്ചയായും ഇത് സത്യവിശ്വാസികൾക്ക് മാർഗ ദർശനവും കാരുണ്യവുമാകുന്നു. [78] തീർച്ചയായും നിന്റെ രക്ഷിതാവ് തന്റെ വിധിയിലൂടെ അവർക്കിടയിൽ തീർപ്പുകൽപിക്കുന്നതാണ്. അവനത്രെ പ്രതാപിയും സർവ്വജ്ഞനും. [79] അതിനാൽ നീ അല്ലാഹുവെ ഭരമേൽപിച്ചു കൊള്ളുക. തീർച്ചയായും നീ സ്പഷ്ടമായ സത്യത്തിൽ തന്നെയാകുന്നു. [80] മരണപ്പെട്ടവരെ നിനക്ക് കേൾപിക്കാനാവുകയില്ല; തീർച്ച. ബധിരൻമാർ പുറംതിരിച്ചു മാറിപോയാൽ അവരെയും നിനക്ക് വിളികേൾപിക്കാനാവില്ല.[81] അന്ധൻമാരെ അവരുടെ ദുർമാർഗത്തിൽ നിന്നും നേർവഴിക്ക് കൊണ്ടുവരാനും നിനക്ക് കഴിയില്ല. നമ്മുടെ ദൃഷ്ടാന്തങ്ങളിൽ വിശ്വസിക്കുകയും തന്നിമിത്തം കീഴൊതുങ്ങുന്നവരാ

യിരിക്കുകയും ചെയ്യുന്നവരെയല്ലാതെ നിനക്ക് കേൾപിക്കാനാവില്ല.

[82] ആ വാക്ക് അവരുടെ മേൽ വന്നുഭവിച്ചാൽ ഭൂമിയിൽ നിന്ന് ഒരു ജന്തുവെ നാം അവരുടെ നേരെ പുറപ്പെടുവിക്കുന്നതാണ്. മനുഷ്യർ നമ്മുടെ ദൃഷ്ടാന്ത ങ്ങളിൽ ദൃഢവിശ്വാസം കൊള്ളാതിരിക്കുകയാ കുന്നു എന്ന വിഷയം അത് അവരോട് സംസാരിക്കുന്ന താണ്. [83] ഓരോ സമുദായത്തിൽ നിന്നും നമ്മുടെ ദൃഷ്ടാന്തങ്ങളെ നിഷേധിച്ച് തള്ളുന്ന ഓരോ സംഘത്തെ നാം ഒരുമിച്ചുകൂട്ടുകയും, അങ്ങനെ അവർ ക്രമത്തിൽ നിർത്തപ്പെടുകയും ചെയ്യുന്ന ദിവസത്തെ (ഓർക്കുക.) [84] അങ്ങനെ അവർ വന്നു കഴിഞ്ഞാൽ അവൻ പറയും: എന്റെ ദൃഷ്ടാന്തങ്ങളെപ്പറ്റി തികച്ചും മനസ്സിലാക്കാതെ നിങ്ങൾ അവയെ നിഷേധിച്ച് തള്ളുകയാണോ ചെയ്തത്? അതല്ല, എന്താണ് നിങ്ങൾ ചെയ്തു കൊണ്ടിരുന്നത്.? [85] അവർ അക്രമം പ്രവർത്തിച്ചതു നിമിത്തം (ശിക്ഷയെപ്പറ്റിയുള്ള) വാക്ക് അവരുടെ മേൽ വന്നു ഭവിച്ചു. അപ്പോൾ അവർ (യാതൊന്നും) ഉരിയാടുകയില്ല. [86] രാത്രിയെ നാം അവർക്ക് സമാധാനമടയാനുള്ള താക്കുകയും, പകലിനെ പ്രകാശമുള്ളതാക്കുകയും ചെയ്തിരിക്കുന്നു എന്നവർ കണ്ടില്ലേ? വിശ്വസിക്കുന്ന ജനങ്ങൾക്കു തീർച്ചയായും അതിൽ ദൃഷ്ടാന്തങ്ങളുണ്ട്.

[87] കാഹളത്തിൽ ഊതപ്പെടുന്ന ദിവസത്തെ (ഓർക്കുക). അപ്പോൾ ആകാശങ്ങളിലുള്ളവരും, ഭൂമിയിലുള്ളവരും ഭയവിഹ്വലരായിപ്പോകും; അല്ലാഹു ഉദ്ദേശിച്ചവരൊഴികെ. എല്ലാവരും എളിയവരായിക്കൊണ്ട് അവന്റെ അടുത്ത് ചെല്ലുകയും ചെയ്യും. [88] പർവ്വതങ്ങളെ നീ കാണുമ്പോൾ അവ ഉറച്ചുനിൽക്കുന്നതാണ് എന്ന് നീ

ധരിച്ച് പോകും. എന്നാൽ അവ മേഘങ്ങൾ ചലിക്കുന്നത് പോലെ ചലിക്കുന്നതാണ്. എല്ലാ കാര്യവും കുറ്റമറ്റതാക്കിത്തീർത്ത അല്ലാഹുവിന്റെ പ്രവർത്തനമത്രെ അത്. തീർച്ചയായും അവൻ നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി സൂക്ഷ്മമായി അറിയുന്നവനാകുന്നു. [89] ആർ നൻമയും കൊണ്ട് വന്നോ അവന് (അന്ന്) അതിനെക്കാൾ ഉത്തമമായത് ഉണ്ടായിരിക്കും. അന്ന് ഭയവിഹ്വലതയിൽ നിന്ന് അവർ സുരക്ഷിതരായിരിക്കുകയും ചെയ്യും. [90] ആർ തിൻമയും കൊണ്ട് വന്നുവോ അവർ നരകത്തിൽ മുഖം കുത്തി വീഴ്ത്തപ്പെടുന്നതാണ്. നിങ്ങൾ പ്രവർത്തിച്ചു കൊണ്ടിരുന്നതിനല്ലാതെ നിങ്ങൾക്ക് പ്രതിഫലം നൽകപ്പെടുമോ?

[91] (നീ പറയുക:) ഈ രാജ്യത്തെ പവിത്രമാക്കിത്തീർത്ത ഇതിന്റെ രക്ഷിതാവിനെ ആരാധിക്കുവാൻ മാത്രമാണ് ഞാൻ കൽപിക്കപ്പെട്ടിട്ടുള്ളത്. എല്ലാ വസ്തുവും അവന്റേതത്രെ. ഞാൻ കീഴ്പെടുന്നവരുടെ കൂട്ടത്തിലായിരിക്കണമെന്നും കൽപിക്കപ്പെട്ടിരിക്കുന്നു. [92] ഖുർആൻ ഓതികേൾപിക്കുവാനും (ഞാൻ കൽപിക്കപ്പെട്ടിരിക്കുന്നു.) ആകയാൽ വല്ലവരും സൻമാർഗം സ്വീകരിക്കുന്ന പക്ഷം സ്വന്തം ഗുണത്തിനായി തന്നെയാണ് അവൻ സൻമാർഗം സ്വീകരിക്കുന്നത്. വല്ലവനും വ്യതിചലിച്ചു പോകുന്ന പക്ഷം നീ പറഞ്ഞേക്കുക: ഞാൻ മുന്നറിയിപ്പുകാരിൽ ഒരാൾ മാത്രമാകുന്നു. [93] പറയുക: അല്ലാഹുവിന് സ്തുതി. തന്റെ ദൃഷ്ടാന്തങ്ങൾ അവൻ നിങ്ങൾക്ക് കാണിച്ചുതരുന്നതാണ്. അപ്പോൾ നിങ്ങൾക്കവ മനസ്സിലാകും. നിങ്ങൾ പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന യാതൊന്നിനെപ്പറ്റിയും നിന്റെ രക്ഷിതാവ് അശ്രദ്ധനല്ല.

# 28. ഖസസ് (കഥാകഥനം)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] ത്വാ-സീൻ-മീം. [2] സ്പഷ്ടമായ വേദഗ്രന്ഥത്തിലെ വചനങ്ങളത്രെ അവ. [3] വിശ്വസിക്കുന്ന ജനങ്ങൾക്ക് വേണ്ടി മൂസായുടെയും ഫിർഔന്റെയും വൃത്താന്തത്തിൽ നിന്നും സത്യപ്രകാരം നിനക്ക് നാം ഓതികേൾപിക്കുന്നു. [4] തീർച്ചയായും ഫിർഔൻ നാട്ടിൽ ഔന്നത്യം നടിച്ചു. അവിടത്തുകാരെ അവൻ വ്യത്യസ്ത കക്ഷികളാക്കി ത്തീർക്കുകയും ചെയ്തു. അവരിൽ ഒരു വിഭാഗത്തെ ദുർബലരാക്കിയിട്ട് അവരുടെ ആൺമക്കളെ അറുകൊല നടത്തുകയും അവരുടെ പെൺമക്കളെ ജീവിക്കാൻ അനുവദിക്കുകയും ചെയ്തുകൊണ്ട്. തീർച്ചയായും അവൻ നാശകാരികളിൽ പെട്ടവനായിരുന്നു. [5] നാമാകട്ടെ ഭൂമിയിൽ അടിച്ചമർത്തപ്പെട്ട ദുർബലരോട് ഔദാര്യം കാണിക്കുവാനും, അവരെ നേതാക്കളാക്കുവാനും, അവരെ (നാടിന്റെ) അനന്തരാവകാശികളാക്കാനുമാണ് ഉദ്ദേ ശിക്കുന്നത്. [6] അവർക്ക് (ആ മർദ്ദിതർക്ക്) ഭൂമിയിൽ സ്വാധീനം നൽകുവാനും, ഫിർഔന്നും ഹാമാന്നും അവരുടെ സൈന്യങ്ങൾക്കും അവരിൽ നിന്ന് തങ്ങൾ ആശങ്കിച്ചിരുന്നതെന്തോ അത് കാണിച്ചുകൊടുക്കുവാനും (നാം ഉദ്ദേശിക്കുന്നു.)

[7] മൂസായുടെ മാതാവിന് നാം ബോധനം നൽകി: അവന്ന് നീ മുലകൊടുത്തു കൊള്ളുക. ഇനി അവന്റെ കാര്യത്തിൽ നിനക്ക് ഭയം തോന്നുകയാണെങ്കിൽ അവനെ നീ നദിയിൽ ഇട്ടേക്കുക. നീ ഭയപ്പെടുകയും ദുഃഖിക്കുകയും വേണ്ട. തീർച്ചയായും അവനെ നാം നിന്റെ അടുത്തേക്ക് തിരിച്ച് കൊണ്ട് വരുന്നതും, അവനെ ദൈവദൂതൻമാരിൽ ഒരാളാക്കുന്നതുമാണ്. [8] എന്നിട്ട്

ഫിർഔന്റെ ആളുകൾ അവനെ (നദിയിൽ നിന്ന്) കണ്ടെടുത്തു. അവൻ അവരുടെ ശത്രുവും ദുഃഖഹേതുവും ആയിരിക്കാൻ വേണ്ടി. തീർച്ചയായും ഫിർഔനും ഹാമാനും അവരുടെ സൈന്യങ്ങളും അബദ്ധം പറ്റിയവരായിരുന്നു. [9] ഫിർഔന്റെ ഭാര്യ പറഞ്ഞു: എനിക്കും അങ്ങേക്കും കണ്ണിന് കുളിർമയത്രെ (ഈ കുട്ടി.) അതിനാൽ ഇവനെ നിങ്ങൾ കൊല്ലരുത്. ഇവൻ നമുക്ക് ഉപകരിച്ചേക്കാം. അല്ലെങ്കിൽ ഇവനെ നമുക്ക് ഒരു മകനായി സ്വീകരിക്കാം. അവർ യാഥാർഥ്യം ഗ്രഹിച്ചിരുന്നില്ല.

[10] മൂസായുടെ മാതാവിന്റെ മനസ്സ് (അന്യ ചിന്തകളിൽ നിന്ന്) ഒഴിവായതായിത്തീർന്നു. അവളുടെ മനസ്സിനെ നാം ഉറപ്പിച്ചു നിർത്തിയില്ലായിരുന്നുവെങ്കിൽ അവന്റെ കാര്യം അവൾ വെളിപ്പെടുത്തിയേക്കുമായിരുന്നു. അവൾ സത്യവിശ്വാസികളുടെ കൂട്ടത്തിലായിരിക്കാൻ വേണ്ടിയത്രെ (നാം അങ്ങനെ ചെയ്തത്.) [11] അവൾ അവന്റെ (മൂസായുടെ) സഹോദരിയോട് പറഞ്ഞു: നീ അവന്റെ പിന്നാലെ പോയി അന്വേഷിച്ചു നോക്കൂ. അങ്ങനെ ദൂരെ നിന്ന് അവൾ അവനെ നിരീക്ഷിച്ചു. അവർ അതറിഞ്ഞിരുന്നില്ല. [12] അതിനു മുമ്പ് മുലയൂട്ടുന്ന സ്ത്രീകൾ അവന്ന് മുലകൊടുക്കുന്നതിന് നാം തടസ്സമുണ്ടാക്കിയിരുന്നു. അപ്പോൾ അവൾ (സഹോദരി) പറഞ്ഞു: നിങ്ങൾക്ക് വേണ്ടി ഇവനെ സംരക്ഷിക്കുന്ന ഒരു വീട്ടുകാരെപ്പറ്റി ഞാൻ നിങ്ങൾക്ക് അറിവ് തരട്ടെയോ? അവർ ഇവന്റെ ഗുണകാംക്ഷികളായിരിക്കുകയും ചെയ്യും.

[13] അങ്ങനെ അവന്റെ മാതാവിന്റെ കണ്ണ് കുളിർക്കുവാനും, അവൾ ദുഃഖിക്കാതിരിക്കുവാനും, അല്ലാഹുവിന്റെ വാഗ്ദാനം സത്യമാണെന്ന് അവൾ മനസ്സിലാക്കുവാനും വേണ്ടി അവനെ നാം അവൾക്ക്

തിരിച്ചേൽപിച്ചു. പക്ഷെ അവരിൽ അധികപേരും (കാര്യം) മനസ്സിലാക്കുന്നില്ല. [14] അങ്ങനെ അദ്ദേഹം (മൂസാ) ശക്തി പ്രാപിക്കുകയും, പാകത എത്തുകയും ചെയ്തപ്പോൾ അദ്ദേഹത്തിന് നാം വിവേകവും വിജ്ഞാനവും നൽകി. അപ്രകാരമാണ് സദ്‌വൃത്തർക്ക് നാം പ്രതിഫലം നൽകുന്നത്.

[15] പട്ടണവാസികൾ അശ്രദ്ധരായിരുന്ന സമയത്ത് മൂസാ അവിടെ കടന്നു ചെന്നു. അപ്പോൾ അവിടെ രണ്ടുപുരുഷൻമാർ പരസ്പരം പൊരുതുന്നതായി അദ്ദേഹം കണ്ടു. ഒരാൾ തന്റെ കക്ഷിയിൽ പെട്ടവൻ. മറ്റൊരാൾ തന്റെ ശത്രുവിഭാഗത്തിൽ പെട്ടവനും. അപ്പോൾ തന്റെ കക്ഷിയിൽ പെട്ടവൻ തന്റെ ശത്രുവിഭാഗത്തിൽ പെട്ടവന്നെതിരിൽ അദ്ദേഹത്തോട് സഹായം തേടി. അപ്പോൾ മൂസാ അവനെ മുഷ്ടിചുരുട്ടി ഇടിച്ചു. അതവന്റെ കഥ കഴിച്ചു. മൂസാ പറഞ്ഞു: ഇത് പിശാചിന്റെ പ്രവർത്തനത്തിൽ പെട്ടതാകുന്നു. അവൻ വ്യക്തമായും വഴിപിഴപ്പിക്കുന്ന ശത്രു തന്നെയാകുന്നു. [16] അദ്ദേഹം പറഞ്ഞു: എന്റെ രക്ഷിതാവേ, തീർച്ചയായും ഞാൻ എന്നോട് തന്നെ അന്യായം ചെയ്തിരിക്കുന്നു. അതിനാൽ നീ എനിക്ക് പൊറുത്തുതരേണമേ. അപ്പോൾ അദ്ദേഹത്തിന് അവൻ പൊറുത്തുകൊടുത്തു. തീർച്ചയായും അവൻ ഏറെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു. [17] അദ്ദേഹം പറഞ്ഞു: എന്റെ രക്ഷിതാവേ, നീ എനിക്ക് അനുഗ്രഹം നൽകിയിട്ടുള്ളതു കൊണ്ട് ഇനി ഒരിക്കലും ഞാൻ കുറ്റവാളികൾക്കു സഹായം നൽകുന്നവനാവുകയില്ല.

[18] അങ്ങനെ അദ്ദേഹം പട്ടണത്തിൽ ഭയപ്പാടോടും കരുതലോടും കൂടി വർത്തിച്ചു. അപ്പോഴതാ തലേദിവസം തന്നോട് സഹായം തേടിയവൻ വീണ്ടും തന്നോട്

സഹായത്തിനു മുറവിളികൂട്ടുന്നു. മൂസാ അവനോട് പറഞ്ഞു: നീ വ്യക്തമായും ഒരു ദുർമാർഗി തന്നെയാകുന്നു. [19] എന്നിട്ട് അവർ ഇരുവർക്കും ശത്രുവായിട്ടുള്ളവനെ പിടികൂടാൻ അദ്ദേഹം ഉദ്ദേശിച്ചപ്പോൾ അവൻ പറഞ്ഞു: ഹേ മൂസാ, ഇന്നലെ നീ ഒരാളെ കൊന്നത് പോലെ നീ എന്നെയും കൊല്ലാൻ ഉദ്ദേശിക്കുകയാണോ? നാട്ടിൽ ഒരു പോക്കിരിയാകാൻ മാത്രമാണ് നീ ഉദ്ദേശിക്കുന്നത്. നൻമയുണ്ടാക്കുന്നവരുടെ കൂട്ടത്തിലാകാൻ നീ ഉദ്ദേശിക്കുന്നില്ല. [20] പട്ടണത്തിന്റെ അങ്ങേ അറ്റത്തു നിന്ന് ഒരു പുരുഷൻ ഓടിവന്നു. അയാൾ പറഞ്ഞു: ഹേ; മൂസാ, താങ്കളെ കൊല്ലാൻ വേണ്ടി പ്രമുഖവ്യക്തികൾ ആലോചന നടത്തികൊണ്ടിരിക്കുന്നുണ്ട്. അതിനാൽ താങ്കൾ (ഈജിപ്തിൽ നിന്ന്) പുറത്ത് പോയിക്കൊള്ളുക. തീർച്ചയായും ഞാൻ താങ്കളുടെ ഗുണകാംക്ഷികളുടെ കൂട്ടത്തിലാകുന്നു. [21] അങ്ങനെ ഭയപ്പാടോടും കരുതലോടും കൂടി അദ്ദേഹം അവിടെ നിന്ന് പുറപ്പെട്ടു. അദ്ദേഹം പറഞ്ഞു: എന്റെ രക്ഷിതാവേ, അക്രമികളായ ജനതയിൽ നിന്ന് എന്നെ നീ രക്ഷപ്പെടുത്തേണമേ.

[22] മദ്‌യന്റെ നേർക്ക് യാത്ര തിരിച്ചപ്പോൾ അദ്ദേഹം പറഞ്ഞു: എന്റെ രക്ഷിതാവ് ശരിയായ മാർഗത്തിലേക്ക് എന്നെ നയിച്ചേക്കാം. [23] മദ്‌യനിലെ ജലാശയത്തിങ്കൽ അദ്ദേഹം ചെന്നെത്തിയപ്പോൾ (ആടുകൾക്ക്) വെള്ളം കൊടുത്ത് കൊണ്ടിരിക്കുന്ന ഒരു കൂട്ടം ആളുകളെ അതിന്നടുത്ത് അദ്ദേഹം കണ്ടെത്തി. അവരുടെ ഇപ്പുറത്തായി (തങ്ങളുടെ ആട്ടിൻ പറ്റത്തെ) തടഞ്ഞു നിർത്തിക്കൊണ്ടിരിക്കുന്ന രണ്ട് സ്ത്രീകളെയും അദ്ദേഹം കണ്ടു. അദ്ദേഹം ചോദിച്ചു: എന്താണ് നിങ്ങളുടെ പ്രശ്നം? അവർ പറഞ്ഞു: ഇടയൻമാർ (ആടുകൾക്ക് വെള്ളം കൊടുത്ത്) തിരിച്ചു കൊണ്ടു പോകുന്നത് വരെ

ഞങ്ങൾക്ക് വെള്ളം കൊടുക്കാനാവില്ല. ഞങ്ങളുടെ പിതാവാകട്ടെ വലിയൊരു വൃദ്ധനുമാണ്. [24] അങ്ങനെ അവർക്കു വേണ്ടി അദ്ദേഹം (അവരുടെ കാലികൾക്ക്) വെള്ളം കൊടുത്തു. പിന്നീടദ്ദേഹം തണലിലേക്ക് മാറിയിരുന്നിട്ട് ഇപ്രകാരം പ്രാർഥിച്ചു: എന്റെ രക്ഷിതാവേ, നീ എനിക്ക് ഇറക്കിത്തരുന്ന ഏതൊരു നൻമയ്ക്കും ഞാൻ ആവശ്യക്കാരനാകുന്നു. [25] അപ്പോൾ ആ രണ്ട് സ്ത്രീകളിൽ ഒരാൾ നാണിച്ചു കൊണ്ട് അദ്ദേഹത്തിന്റെ അടുത്ത് നടന്ന്ചെന്നിട്ട് പറഞ്ഞു: താങ്കൾ ഞങ്ങൾക്കു വേണ്ടി (ആടുകൾക്ക്) വെള്ളം കൊടുത്തതിനുള്ള പ്രതിഫലം താങ്കൾക്കു നൽകുവാനായി എന്റെ പിതാവ് താങ്കളെ വിളിക്കുന്നു. അങ്ങനെ മൂസാ അദ്ദേഹത്തിന്റെ അടുത്ത് ചെന്നിട്ട് തന്റെ കഥ അദ്ദേഹത്തിന് വിവരിച്ചു കൊടുത്തപ്പോൾ അദ്ദേഹം പറഞ്ഞു: ഭയപ്പെടേണ്ട. അക്രമികളായ ആ ജനതയിൽനിന്ന് നീ രക്ഷപ്പെട്ടിരിക്കുന്നു. [26] ആ രണ്ടുസ്ത്രീകളിലൊരാൾ പറഞ്ഞു: എന്റെ പിതാവേ, ഇദ്ദേഹത്തെ താങ്കൾ കൂലിക്കാരനായി നിർത്തുക. തീർച്ചയായും താങ്കൾ കൂലിക്കാരായി എടുക്കുന്നവരിൽ ഏറ്റവും ഉത്തമൻ ശക്തനും വിശ്വസ്തനുമായിട്ടുള്ളവനത്രെ. [27] അദ്ദേഹം (പിതാവ്) പറഞ്ഞു: നീ എട്ടു വർഷം എനിക്ക് കൂലിവേല ചെയ്യണം എന്ന വ്യവസ്ഥയിൽ എന്റെ ഈ രണ്ടു പെൺമക്കളിൽ ഒരാളെ നിനക്ക് വിവാഹം ചെയ്തു തരാൻ ഞാൻ ഉദ്ദേശിക്കുന്നു. ഇനി പത്തുവർഷം നീ പൂർത്തിയാക്കുകയാണെങ്കിൽ അത് നിന്റെ ഇഷ്ടം. നിനക്ക് പ്രയാസമുണ്ടാക്കാൻ ഞാൻ ഉദ്ദേശിക്കുന്നില്ല. അല്ലാഹു ഉദ്ദേശിക്കുന്ന പക്ഷം നല്ല നിലയിൽ വർത്തിക്കുന്നവരിൽ ഒരാളായി നിനക്ക് എന്നെ കാണാം. [28] അദ്ദേഹം (മൂസാ)

പറഞ്ഞു; ഞാനും താങ്കളും തമ്മിലുള്ള നിശ്ചയം അതു തന്നെ. ഈ രണ്ട് അവധികളിൽ ഏത് ഞാൻ നിറവേറ്റിയാലും എന്നോട് വിരോധമുണ്ടാകരുത്. നാം പറയുന്നതിന് അല്ലാഹു സാക്ഷിയാകുന്നു.

[29] അങ്ങനെ മൂസാ ആ അവധി നിറവേറ്റുകയും, തന്റെ കുടുംബവും കൊണ്ട് യാത്രപോകുകയും ചെയ്തപ്പോൾ പർവ്വതത്തിന്റെ ഭാഗത്ത് നിന്ന് അദ്ദേഹം ഒരു തീ കണ്ടു. അദ്ദേഹം തന്റെ കുടുംബത്തോട് പറഞ്ഞു: നിങ്ങൾ നിൽക്കൂ. ഞാനൊരു തീ കണ്ടിരിക്കുന്നു. അവിടെ നിന്ന് വല്ല വിവരമോ, അല്ലെങ്കിൽ ഒരു തീക്കൊള്ളിയോ ഞാൻ നിങ്ങൾക്ക് കൊണ്ടുവന്ന് തന്നേക്കാം. നിങ്ങൾക്ക് തീ കായാമല്ലോ? [30] അങ്ങനെ അദ്ദേഹം അതിന്നടുത്ത് ചെന്നപ്പോൾ അനുഗൃഹീതമായ പ്രദേശത്തുള്ള താഴ്‌വരയുടെ വലതുഭാഗത്ത് നിന്ന്, ഒരു വൃക്ഷത്തിൽ നിന്ന് അദ്ദേഹത്തോട് വിളിച്ചുപറയപ്പെട്ടു: ഹേ; മൂസാ, തീർച്ചയായും ഞാനാകുന്നു ലോകരക്ഷിതാവായ അല്ലാഹു. [31] നീ നിന്റെ വടി താഴെയിടൂ! എന്നിട്ടത് ഒരു സർപ്പമെന്നോണം പിടയുന്നത് കണ്ടപ്പോൾ അദ്ദേഹം പിന്നോക്കം തിരിഞ്ഞോടി. അദ്ദേഹം തിരിഞ്ഞ് നോക്കിയത് പോലുമില്ല. അല്ലാഹു പറഞ്ഞു: മൂസാ! നീ മുന്നോട്ട് വരിക. പേടിക്കേണ്ട. തീർച്ചയായും നീ സുരക്ഷിതരുടെ കൂട്ടത്തിലാകുന്നു. [32] നീ നിന്റെ കൈ കുപ്പായമാറിലേക്ക് പ്രവേശിപ്പിക്കുക. യാതൊരു കെടുതിയും കൂടാതെ വെളുത്തതായി അതുപുറത്ത് വരുന്നതാണ്. ഭയത്തിൽ നിന്ന് മോചനത്തിനായ് നിന്റെ പാർശ്വഭാഗം നീ ശരീരത്തിലേക്ക് ചേർത്ത് പിടിക്കുകയും ചെയ്യുക. അങ്ങനെ അത് രണ്ടും ഫിർഔന്റെയും, അവന്റെ പ്രമുഖൻമാരുടെയും അടുത്തേക്ക് നിന്റെ രക്ഷിതാവിങ്കൽ

നിന്നുള്ള രണ്ടു തെളിവുകളാകുന്നു. തീർച്ചയായും അവർ ധിക്കാരികളായ ഒരു ജനതയായിരിക്കുന്നു.

[33] അദ്ദേഹം പറഞ്ഞു: എന്റെ രക്ഷിതാവേ, അവരുടെ കൂട്ടത്തിൽ ഒരാളെ ഞാൻ കൊന്നുപോയിട്ടുണ്ട്. അതിനാൽ അവർ എന്നെ കൊല്ലുമെന്ന് ഞാൻ ഭയപ്പെടുന്നു. [34] എന്റെ സഹോദരൻ ഹാറൂൻ എന്നെക്കാൾ വ്യക്തമായി സംസാരിക്കാൻ കഴിവുള്ളവനാകുന്നു. അതു കൊണ്ട് എന്നോടൊപ്പം എന്റെ സത്യത സ്ഥാപിക്കുന്ന ഒരു സഹായിയായി കൊണ്ട് അവനെ നീ നിയോഗിക്കേണമേ. അവർ എന്നെ നിഷേധിച്ച് കളയുമെന്ന് തീർച്ചയായും ഞാൻ ഭയപ്പെടുന്നു. [35] അവൻ (അല്ലാഹു) പറഞ്ഞു: നിന്റെ സഹോദരൻ മുഖേന നിന്റെ കൈക്ക് നാം ബലം നൽകുകയും, നിങ്ങൾക്ക് ഇരുവർക്കും നാം ഒരു ആധികാരിക ശക്തി നൽകുകയും ചെയ്യുന്നതാണ്. അതിനാൽ അവർ നിങ്ങളുടെ അടുത്ത് എത്തുകയില്ല. നമ്മുടെ ദൃഷ്ടാന്തങ്ങൾ നിമിത്തം നിങ്ങളും നിങ്ങളെ പിന്തുടരുന്നവരും തന്നെയായിരിക്കും വിജയികൾ.

[36] അങ്ങനെ നമ്മുടെ വ്യക്തമായ ദൃഷ്ടാന്തങ്ങളും കൊണ്ട് മൂസാ അവരുടെ അടുത്ത് ചെന്നപ്പോൾ അവർ പറഞ്ഞു: ഇത് വ്യാജനിർമിതമായ ഒരു ജാലവിദ്യയല്ലാതെ മറ്റൊന്നുമല്ല. നമ്മുടെ പൂർവ്വ പിതാക്കളിൽ ഇങ്ങനെ ഒരു കാര്യത്തെപ്പറ്റി നാം കേട്ടിട്ടുമില്ല. [37] മൂസാ പറഞ്ഞു: തന്റെ പക്കൽ നിന്ന് സൻമാർഗവും കൊണ്ട് വന്നിട്ടുള്ളവനാരെന്നും, ഈ ലോകത്തിന്റെ പര്യവസാനം ആർക്ക് അനുകൂലമായിരിക്കുമെന്നും എന്റെ രക്ഷിതാവിന് നല്ലപോലെ അറിയാം. അക്രമികൾ വിജയം പ്രാപിക്കുകയില്ല; തീർച്ച. [38] ഫിർഔൻ പറഞ്ഞു: പ്രമുഖൻമാരേ, ഞാനല്ലാതെ യാതൊരു ദൈവവും നിങ്ങൾക്കുള്ളതായി ഞാൻ അറിഞ്ഞിട്ടില്ല. അതുകൊണ്ട്

ഹാമാനേ, എനിക്കു വേണ്ടി കളിമണ്ണുകൊണ്ട് (ഇഷ്ടിക) ചുട്ടെടുക്കുക. എന്നിട്ട് എനിക്ക് നീ ഒരു ഉന്നത സൗധം ഉണ്ടാക്കിത്തരിക. മൂസായുടെ ദൈവത്തിങ്കലേക്ക് എനിക്കൊന്നു എത്തിനോക്കാമല്ലോ. തീർച്ചയായും അവൻ വ്യാജം പറയുന്നവരുടെ കൂട്ടത്തിലാണെന്നാണ് ഞാൻ വിചാരിക്കുന്നത്.

[39] അവനും അവന്റെ സൈന്യങ്ങളും ഭൂമിയിൽ അന്യായമായി അഹങ്കരിക്കുകയും, നമ്മുടെ അടുക്കലേക്ക് അവർ മടക്കപ്പെടുകയില്ലെന്ന് അവർ വിചാരിക്കുകയും ചെയ്തു. [40] അതിനാൽ അവനെയും അവന്റെ സൈന്യങ്ങളെയും നാം പിടികൂടി കടലിൽ എറിഞ്ഞ് കളഞ്ഞു. അപ്പോൾ ആ അക്രമികളുടെ പര്യവസാനം എങ്ങനെയായിരുന്നു എന്ന് നോക്കൂ. [41] അവരെ നാം നരകത്തിലേക്ക് ക്ഷണിക്കുന്ന നേതാക്കൻമാരാക്കി. ഉയിർത്തെഴുന്നേൽപിന്റെ നാളിൽ അവർക്കൊരു സഹായവും നൽകപ്പെടുന്നതല്ല. [42] ഈ ഐഹികജീവിതത്തിൽ അവരുടെ പിന്നാലെ നാം ശാപം അയക്കുകയും ചെയ്തു. ഉയിർത്തെഴുന്നേൽപിന്റെ നാളിൽ അവർ വെറുക്കപ്പെട്ടവരുടെ കൂട്ടത്തിലായിരിക്കുകയും ചെയ്യും. [43] പൂർവ്വതലമുറകളെ നാം നശിപ്പിച്ചതിന് ശേഷം, ജനങ്ങൾക്കു ഉൾകാഴ്ച നൽകുന്ന തെളിവുകളും മാർഗദർശനവും കാരുണ്യവുമായിക്കൊണ്ട് മൂസായ്ക്ക് നാം വേദഗ്രന്ഥം നൽകുകയുണ്ടായി. അവർ ചിന്തിച്ച് ഗ്രഹിച്ചേക്കാമല്ലോ.

[44] (നബിയേ,) മൂസായ്ക്ക് നാം കൽപന ഏൽപിച്ച് കൊടുത്ത സമയത്ത് ആ പടിഞ്ഞാറെ മലയുടെ പാർശ്വത്തിൽ നീ ഉണ്ടായിരുന്നില്ല. (ആ സംഭവത്തിന്) സാക്ഷ്യം വഹിച്ചവരുടെ കൂട്ടത്തിൽ നീ ഉണ്ടായിരുന്നതുമില്ല. [45] പക്ഷെ നാം (പിന്നീട്) പല

തലമുറകളെയും വളർത്തിയെടുത്തു. അങ്ങനെ അവരിലൂടെ യുഗങ്ങൾ ദീർഘിച്ചു. മദ്‌യൻകാർക്ക് നമ്മുടെ ദൃഷ്ടാന്തങ്ങൾ ഓതികേൾപിച്ചു കൊടുത്തു കൊണ്ട് നീ അവർക്കിടയിൽ താമസിച്ചിരുന്നില്ല. പക്ഷെ നാം ദൂതൻമാരെ നിയോഗിക്കുന്നവായിരിക്കുന്നു. [46] നാം (മൂസായെ) വിളിച്ച സമയത്ത് ആ പർവ്വതത്തിന്റെ പാർശ്വത്തിൽ നീ ഉണ്ടായിരുന്നുമില്ല. പക്ഷെ, നിന്റെ രക്ഷിതാവിങ്കൽ നിന്നുള്ള കാരുണ്യത്താൽ (ഇതെല്ലാം അറിയിച്ച് തരികയാകുന്നു.) നിനക്ക് മുമ്പ് ഒരു താക്കീതുകാരനും വന്നിട്ടില്ലാത്ത ഒരു ജനതയ്ക്ക് നീ താക്കീത് നൽകുവാൻ വേണ്ടിയത്രെ ഇത്. അവർ ആലോചിച്ച് മനസ്സിലാക്കിയേക്കാം. [47] തങ്ങളുടെ കൈകൾ മുൻകൂട്ടിചെയ്തു വെച്ചതിന്റെ ഫലമായി അവർക്കു വല്ല വിപത്തും നേരിടുകയും അപ്പോൾ ഞങ്ങളുടെ രക്ഷിതാവേ, ഞങ്ങളുടെ അടുത്തേക്ക് നിനക്ക് ഒരു ദൂതനെ അയച്ചുകൂടായിരുന്നോ, എങ്കിൽ ഞങ്ങൾ നിന്റെ തെളിവുകൾ പിന്തുടരുകയും, ഞങ്ങൾ സത്യവിശ്വാസി കളുടെ കൂട്ടത്തിലാവുകയും ചെയ്തേനെ എന്ന് അവർ പറയുകയും ചെയ്യില്ലായിരുന്നുവെങ്കിൽ (നാം നിന്നെ ദൂതനായി അയക്കുമായിരുന്നില്ല.) [48] എന്നാൽ നമ്മുടെ പക്കൽ നിന്നുള്ള സത്യം (മുഹമ്മദ് നബി മുഖേന) അവർക്ക് വന്നെത്തിയപ്പോൾ അവർ പറയുകയാണ്; മൂസായ്ക്ക് നൽകപ്പെട്ടത് പോലെയുള്ള ദൃഷ്ടാന്തങ്ങൾ ഇവന്ന് നൽകപ്പെടാത്തത് എന്താണ് എന്ന്. എന്നാൽ മുമ്പ് മൂസായ്ക്ക് നൽകപ്പെട്ടതിൽ അവർ അവിശ്വസിക്കുക യുണ്ടായില്ലേ? അവർ പറഞ്ഞു: പരസ്പരം പിന്തുണ നൽകിയ രണ്ടു ജാലവിദ്യകളാണിവ. ഞങ്ങൾ ഇതൊക്കെ അവിശ്വസിക്കുന്നവരാണ് എന്നും അവർ പറഞ്ഞു.

[49] (നബിയേ,) പറയുക: എന്നാൽ അവ രണ്ടിനെ

ക്കാളും നേർവഴി കാണിക്കുന്നതായ ഒരു ഗ്രന്ഥം അല്ലാഹുവിന്റെ പക്കൽ നിന്ന് നിങ്ങൾ കൊണ്ട് വരൂ; ഞാനത് പിൻപറ്റിക്കൊള്ളാം. നിങ്ങൾ സത്യവാൻമാരാണെങ്കിൽ. [50] ഇനി നിനക്ക് അവർ ഉത്തരം നൽകിയില്ലെങ്കിൽ തങ്ങളുടെ തന്നിഷ്ടങ്ങളെ മാത്രമാണ് അവർ പിന്തുടരുന്നത് എന്ന് നീ അറിഞ്ഞേക്കുക. അല്ലാഹുവിങ്കൽ നിന്നുള്ള യാതൊരു മാർഗദർശനവും കൂടാതെ തന്നിഷ്ടത്തെ പിന്തുടർന്നവനെക്കാൾ വഴിപിഴച്ചവൻ ആരുണ്ട്? അല്ലാഹു അക്രമികളായ ജനങ്ങളെ നേർവഴിയിലാക്കുകയില്ല; തീർച്ച. [51] അവർ ആലോചിച്ച് മനസ്സിലാക്കേണ്ടതിന്നായി വചനം അവർക്ക് നാം നിരന്തരമായി എത്തിച്ചുകൊടുത്തിട്ടുണ്ട്.

[52] ഇതിന് മുമ്പ് നാം ആർക്ക് വേദഗ്രന്ഥം നൽകിയോ അവർ ഇതിൽ വിശ്വസിക്കുന്നു. [53] ഇതവർക്ക് ഓതികേൾപിക്കപ്പെടുമ്പോൾ അവർ പറയും: ഞങ്ങൾ ഇതിൽ വിശ്വസിച്ചിരിക്കുന്നു. തീർച്ചയായും ഇത് ഞങ്ങളുടെ രക്ഷിതാവിങ്കൽ നിന്നുള്ള സത്യമാകുന്നു. ഇതിനു മുമ്പു തന്നെ തീർച്ചയായും ഞങ്ങൾ കീഴ്പെടുന്നവരായിരിക്കുന്നു. [54] അത്തരക്കാർക്ക് അവർ ക്ഷമിച്ചതിന്റെ ഫലമായി അവരുടെ പ്രതിഫലം രണ്ടുമടങ്ങായി നൽകപ്പെടുന്നതാണ്. അവർ നൻമകൊണ്ട് തിൻമയെ തടുക്കുകയും, നാം അവർക്ക് നൽകിയിട്ടുള്ളതിൽ നിന്ന് ചെലവഴിക്കുകയും ചെയ്യും.

[55] വ്യർഥമായ വാക്കുകൾ അവർ കേട്ടാൽ അതിൽ നിന്നവർ തിരിഞ്ഞുകളയുകയും ഇപ്രകാരം പറയുകയും ചെയ്യും: ഞങ്ങൾക്കുള്ളത് ഞങ്ങളുടെ കർമ്മങ്ങളാണ്. നിങ്ങൾക്കുള്ളത് നിങ്ങളുടെ കർമ്മങ്ങളും. നിങ്ങൾക്കു സലാം. മൂഢൻമാരെ ഞങ്ങൾക്ക് ആാവശ്യമില്ല. [56] തീർച്ചയായും നിനക്ക് ഇഷ്ടപ്പെട്ടവരെ നിനക്ക്

നേർവഴിയിലാക്കാനാവില്ല. പക്ഷെ, അല്ലാഹു താൻ ഉദ്ദേശിക്കുന്നവരെ നേർവഴിയിലാക്കുന്നു. സൻമാർഗം പ്രാപിക്കുന്നവരെപ്പറ്റി അവൻ (അല്ലാഹു) നല്ലവണ്ണം അറിയുന്നവനാകുന്നു.

[57] നിന്നോടൊപ്പം ഞങ്ങൾ സൻമാർഗം പിന്തുടരുന്ന പക്ഷം ഞങ്ങളുടെ നാട്ടിൽ നിന്ന് ഞങ്ങൾ എടുത്തെറിയപ്പെടും എന്ന് അവർ പറഞ്ഞു. നിർഭയമായ ഒരു പവിത്രസങ്കേതം നാം അവർക്ക് അധീനപ്പെടുത്തി കൊടുത്തിട്ടില്ലേ? എല്ലാ വസ്തുക്കളുടെയും ഫലങ്ങൾ അവിടേക്ക് ശേഖരിച്ച് കൊണ്ടു വരപ്പെടുന്നു. നമ്മുടെ പക്കൽ നിന്നുള്ള ഉപജീവനമത്രെ അത്. പക്ഷെ അവരിൽ അധികപേരും (കാര്യം) മനസ്സിലാക്കുന്നില്ല. [58] സ്വന്തം ജീവിതസുഖത്തിൽ മതിമറന്ന് അഹങ്കരിച്ച എത്ര രാജ്യങ്ങൾ നാം നശിപ്പിച്ചിട്ടുണ്ട്. അവരുടെ വാസസ്ഥലങ്ങളതാ, അവർക്കു ശേഷം അപൂർവ്വമായ ല്ലാതെ അവിടെ ജനവാസമുണ്ടായിട്ടില്ല. നാം തന്നെയായി (അവയുടെ) അവകാശി. [59] രാജ്യങ്ങളുടെ കേന്ദ്രത്തിൽ നമ്മുടെ ദൃഷ്ടാന്തങ്ങൾ ജനങ്ങൾക്ക് ഓതികേൾപിക്കുന്ന ഒരു ദൂതനെ അയക്കുന്നത് വരേക്കും നിന്റെ രക്ഷിതാവ് ആ രാജ്യങ്ങളെ നശിപ്പിക്കുന്നവനല്ല. രാജ്യക്കാർ അക്രമികളായിരിക്കുമ്പോഴല്ലാതെ നാം രാജ്യങ്ങളെ നശിപ്പിക്കുന്നതുമല്ല.

[60] നിങ്ങൾക്ക് വല്ല വസ്തുവും നൽകപ്പെട്ടിട്ടുണ്ടെങ്കിൽ അത് ഐഹികജീവിതത്തിന്റെ സുഖഭോഗവും, അതിന്റെ അലങ്കാരവും മാത്രമാകുന്നു. അല്ലാഹുവിങ്കലുള്ളത് കൂടുതൽ ഉത്തമവും നീണ്ടുനിൽക്കുന്നതുമത്രെ. എന്നിരിക്കെ നിങ്ങൾ ചിന്തിച്ച് മനസ്സിലാക്കുന്നില്ലേ? [61] അപ്പോൾ നാം ഏതൊരുവന് നല്ലൊരു വാഗ്ദാനം നൽകുകയും എന്നിട്ട് അവൻ അത് (നിറവേറിയതായി)

[45] ഒരു തരം ഉറവു ജലം നിറച്ച കോപ്പകൾ അവരുടെ ചുറ്റും കൊണ്ടു നടക്കപ്പെടും. [46] വെളുത്തതും കുടിക്കുന്ന വർക്ക് ഹൃദ്യവുമായ പാനീയം. [47] അതിൽ യാതൊരു ദോഷവുമില്ല. അത് നിമിത്തം അവർക്ക് ലഹരി ബാധിക്കുകയുമില്ല. [48] ദൃഷ്ടി നിയന്ത്രിക്കുന്നവരും വിശാലമായ കണ്ണുകളുള്ളവരുമായ സ്ത്രീകൾ അവരുടെ അടുത്ത് ഉണ്ടായിരിക്കും. [49] സൂക്ഷിച്ചു വെക്കപ്പെട്ട മുട്ടകൾ പോലെയിരിക്കും അവർ.

[50] ആ സ്വർഗവാസികളിൽ ചിലർ ചിലരുടെ നേരെ തിരിഞ്ഞു കൊണ്ട് പരസ്പരം (പല ചോദ്യങ്ങളും) ചോദിക്കും [51] അവരിൽ നിന്ന് ഒരു വക്താവ് പറയും: തീർച്ചയായും എനിക്ക് ഒരു കൂട്ടുകാരനുണ്ടായിരുന്നു. [52] അവൻ പറയുമായിരുന്നു: തീർച്ചയായും നീ (പരലോകത്തിൽ) വിശ്വസിക്കുന്നവരുടെ കൂട്ടത്തിൽ തന്നെയാണോ? [53] നാം മരിച്ചിട്ട് മണ്ണും അസ്ഥിശകലങ്ങ ളുമായി കഴിഞ്ഞാലും നമുക്ക് നമ്മുടെ കർമ്മഫലങ്ങൾ നൽകപ്പെടുന്നതാണോ? [54] തുടർന്ന് ആ വക്താവ് (കൂടെയുള്ളവരോട്) പറയും: നിങ്ങൾ (ആ കൂട്ടുകാരനെ) എത്തിനോക്കാൻ ഉദ്ദേശിക്കുന്നുണ്ടോ? [55] എന്നിട്ട് അദ്ദേഹം എത്തിനോക്കും. അപ്പോൾ അദ്ദേഹം അവനെ നരകത്തിന്റെ മദ്ധ്യത്തിൽ കാണും. [56] അദ്ദേഹം (അവനോട്) പറയും: അല്ലാഹുവെ തന്നെയാണ! നീ എന്നെ നാശത്തിൽ അകപ്പെടുത്തുക തന്നെ ചെയ്തേക്കുമായിരുന്നു. [57] എന്റെ രക്ഷിതാവിന്റെ അനുഗ്രഹം ഇല്ലായിരുന്നുവെങ്കിൽ (ആ നരകത്തിൽ) ഹാജരാക്കപ്പെടുന്നവരിൽ ഞാനും ഉൾപെടുമായിരുന്നു. [58] (സ്വർഗവാസികൾ പറയും:) ഇനി നാം മരണപ്പെടുന്ന വരല്ലല്ലോ [59] നമ്മുടെ ആദ്യത്തെ മരണമല്ലാതെ. നാം ശിക്ഷിക്കപ്പെടുന്നവരുമല്ല. [60] തീർച്ചയായും ഇതു തന്നെ

യാണ് മഹത്തായ ഭാഗ്യം. [61] ഇതുപോലെയുള്ളതിന് വേണ്ടിയാകട്ടെ പ്രവർത്തകൻമാർ പ്രവർത്തിക്കുന്നത്.

[62] അതാണോ വിശിഷ്ടമായ സൽക്കാരം? അതല്ല സഖ്ഖൂം വൃക്ഷമാണോ? [63] തീർച്ചയായും അതിനെ നാം അക്രമകാരികൾക്ക് ഒരു പരീക്ഷണമാക്കിയിരിക്കുന്നു. [64] നരകത്തിന്റെ അടിയിൽ മുളച്ചു പൊങ്ങുന്ന ഒരു വൃക്ഷമത്രെ അത്. [65] അതിന്റെ കുല പിശാചുക്കളുടെ തലകൾ പോലെയിരിക്കും. [66] തീർച്ചയായും അവർ അതിൽ നിന്ന് തിന്ന് വയറ് നിറക്കുന്നവരായിരിക്കും. [67] പിന്നീട് അവർക്ക് അതിനു മീതെ ചുട്ടുതിളക്കുന്ന വെള്ളത്തിന്റെ ഒരു ചേരുവയുണ്ട്. [68] പിന്നീട് തീർച്ചയായും അവരുടെ മടക്കം നരകത്തിലേക്ക് തന്നെയാകുന്നു. [69] തീർച്ചയായും അവർ തങ്ങളുടെ പിതാക്കളെ കണ്ടെത്തിയത് വഴിപിഴച്ചവരായിട്ടാണ്. [70] അങ്ങനെ ഇവർ അവരുടെ (പിതാക്കളുടെ) കാൽപാടുകളിലൂടെ കുതിച്ചു പായുന്നു. [71] ഇവർക്ക് മുമ്പ് പൂർവ്വികരിൽ അധികപേരും വഴിപിഴച്ചു പോകുക തന്നെയാണുണ്ടായത്. [72] അവരിൽ നാം താക്കീതുകാരെ നിയോഗിക്കുകയുമുണ്ടായിട്ടുണ്ട്. [73] എന്നിട്ട് നോക്കൂ; ആ താക്കീത് നൽകപ്പെട്ടവരുടെ പര്യവസാനം എങ്ങനെയായിരുന്നു വെന്ന്. [74] അല്ലാഹുവിന്റെ നിഷ്കളങ്കരായ ദാസൻമാർ ഒഴികെ.

[75] നൂഹ് നമ്മെ വിളിക്കുകയുണ്ടായി. അപ്പോൾ ഉത്തരം നൽകിയവൻ എത്ര നല്ലവൻ! [76] അദ്ദേഹത്തെയും അദ്ദേഹത്തിന്റെ ആളുകളെയും നാം വമ്പിച്ച ദുരന്തത്തിൽ നിന്ന് രക്ഷപ്പെടുത്തി. [77] അദ്ദേഹത്തിന്റെ സന്തതികളെ നാം (ഭൂമിയിൽ) നിലനിൽക്കുന്നവരാക്കുകയും. [78] പിൽക്കാലത്ത് വന്നവരിൽ അദ്ദേഹത്തെപറ്റിയുള്ള സൽകീർത്തി നാം അവശേഷിപ്പിക്കുകയും ചെയ്തു. [79] ലോകരിൽ നൂഹിന് സമാധാനം! [80] തീർച്ചയായും

അപ്രകാരമാണ് സദ്‌വൃത്തൻമാർക്ക് നാം പ്രതിഫലം നൽകുന്നത്. [81] തീർച്ചയായും അദ്ദേഹം നമ്മുടെ സത്യവിശ്വാസികളായ ദാസൻമാരുടെ കൂട്ടത്തിലാകുന്നു. [82] പിന്നീട് നാം മറ്റുള്ളവരെ മുക്കിനശിപ്പിച്ചു.

[83] തീർച്ചയായും അദ്ദേഹത്തിന്റെ കക്ഷികളിൽ പെട്ട ആൾ തന്നെയാകുന്നു ഇബ്രാഹീം. [84] നിഷ്കളങ്കമായ ഹൃദയത്തോടു കൂടി അദ്ദേഹം തന്റെ രക്ഷിതാവിങ്കൽ വന്ന സന്ദർഭം (ശ്രദ്ധേയമാകുന്നു.) [85] തന്റെ പിതാവിനോടും ജനതയോടും അദ്ദേഹം ഇപ്രകാരം പറഞ്ഞ സന്ദർഭം: എന്തൊന്നിനെയാണ് നിങ്ങൾ ആരാധിക്കുന്നത്? [86] അല്ലാഹുവിന്നു പുറമെ വ്യാജമായി നിങ്ങൾ മറ്റു ദൈവങ്ങളെ ആഗ്രഹിക്കുകയാണോ? [87] അപ്പോൾ ലോകരക്ഷിതാവിനെപ്പറ്റി നിങ്ങളുടെ വിചാരമെന്താണ്?

[88] എന്നിട്ട് അദ്ദേഹം നക്ഷത്രങ്ങളുടെ നേരെ ഒരു നോട്ടം നോക്കി. [89] തുടർന്ന് അദ്ദേഹം പറഞ്ഞു: തീർച്ചയായും എനിക്ക് അസുഖമാകുന്നു. [90] അപ്പോൾ അവർ അദ്ദേഹത്തെ വിട്ട് പിന്തിരിഞ്ഞു പോയി. [91] എന്നിട്ട് അദ്ദേഹം അവരുടെ ദൈവങ്ങളുടെ നേർക്ക് തിരിഞ്ഞിട്ടു പറഞ്ഞു: നിങ്ങൾ തിന്നുന്നില്ലേ? [92] നിങ്ങൾക്കെന്തുപറ്റി? നിങ്ങൾ മിണ്ടുന്നില്ലല്ലോ? [93] തുടർന്ന് അദ്ദേഹം അവയുടെ നേരെ തിരിഞ്ഞു വലതുകൈ കൊണ്ട് ഊക്കോടെ അവയെ വെട്ടിക്കളഞ്ഞു.

[94] എന്നിട്ട് അവർ അദ്ദേഹത്തിന്റെ അടുത്തേക്ക് കുതിച്ച് ചെന്നു. [95] അദ്ദേഹം പറഞ്ഞു: നിങ്ങൾ തന്നെ കൊത്തിയുണ്ടാക്കുന്നവയെയാണോ നിങ്ങൾ ആരാധിക്കുന്നത്? [96] അല്ലാഹുവാണല്ലോ നിങ്ങളെയും നിങ്ങൾ നിർമിക്കുന്നവയെയും സൃഷ്ടിച്ചത്. [97] അവർ (അന്യോന്യം) പറഞ്ഞു: നിങ്ങൾ അവന്ന് (ഇബ്രാഹീമിന്) വേണ്ടി ഒരു ചൂള പണിയുക. എന്നിട്ടവനെ ജ്വലിക്കുന്ന

അഗ്നിയിൽ ഇട്ടേക്കുക. [98] അങ്ങനെ അദ്ദേഹത്തിന്റെ കാര്യത്തിൽ അവർ ഒരു തന്ത്രം ഉദ്ദേശിച്ചു. എന്നാൽ നാം അവരെ ഏറ്റവും അധമൻമാരാക്കുകയാണ് ചെയ്തത്. [99] അദ്ദേഹം പറഞ്ഞു: തീർച്ചയായും ഞാൻ എന്റെ രക്ഷിതാവിങ്കലേക്ക് പോകുകയാണ്. അവൻ എനിക്ക് വഴി കാണിക്കുന്നതാണ്. [100] എന്റെ രക്ഷിതാവേ, സദ്വൃത്തരിൽ ഒരാളെ നീ എനിക്ക് (പുത്രനായി) പ്രദാനം ചെയ്യേണമേ. [101] അപ്പോൾ സഹനശീലനായ ഒരു ബാലനെപ്പറ്റി നാം അദ്ദേഹത്തിന് സന്തോഷവാർത്ത അറിയിച്ചു.

[102] എന്നിട്ട് ആ ബാലൻ അദ്ദേഹത്തോടൊപ്പം പ്രയത്നിക്കാനുള്ള പ്രായമെത്തിയപ്പോൾ അദ്ദേഹം പറഞ്ഞു: എന്റെ കുഞ്ഞുമകനേ! ഞാൻ നിന്നെ അറുക്കണമെന്ന് ഞാൻ സ്വപ്നത്തിൽ കാണുന്നു. അതുകൊണ്ട് നോക്കൂ: നീ എന്താണ് അഭിപ്രായ പ്പെടുന്നത്? അവൻ പറഞ്ഞു: എന്റെ പിതാവേ, കൽപിക്കപ്പെടുന്നതെന്തോ അത് താങ്കൾ ചെയ്തുകൊള്ളുക. അല്ലാഹു ഉദ്ദേശിക്കുന്ന പക്ഷം ക്ഷമാശീലരുടെ കൂട്ടത്തിൽ താങ്കൾ എന്നെ കണ്ടെത്തുന്ന താണ്. [103] അങ്ങനെ അവർ ഇരുവരും (കൽപനക്ക്) കീഴ്പെടുകയും, അവനെ നെറ്റി (ചെന്നി) മേൽ ചെരിച്ചു കിടത്തുകയും ചെയ്ത സന്ദർഭം! [104] നാം അദ്ദേഹത്തെ വിളിച്ചുപറഞ്ഞു: ഹേ! ഇബ്രാഹീം, [105] തീർച്ചയായും നീ സ്വപ്നം സാക്ഷാത്കരിച്ചിരിക്കുന്നു. തീർച്ചയായും അപ്രകാരമാണ് നാം സദ്വൃത്തർക്ക് പ്രതിഫലം നൽകുന്നത്. [106] തീർച്ചയായും ഇത് സ്പഷ്ടമായ പരീക്ഷണം തന്നെയാണ്. [107] അവന്ന് പകരം ബലിയർപ്പിക്കാനായി മഹത്തായ ഒരു ബലിമൃഗത്തെ നാം നൽകുകയും ചെയ്തു. [108] പിൽക്കാലക്കാരിൽ അദ്ദേഹത്തിന്റെ (ഇബ്രാഹീമിന്റെ) സൽകീർത്തി നാം

അവശേഷിപ്പിക്കുകയും ചെയ്തു. [109] ഇബ്രാഹീമിന് സമാധാനം! [110] അപ്രകാരമാണ് നാം സദ്‌വൃത്തർക്ക് പ്രതിഫലം നൽകുന്നത്. [111] തീർച്ചയായും അദ്ദേഹം നമ്മുടെ സത്യവിശ്വാസികളായ ദാസൻമാരിൽ പെട്ടവനാകുന്നു. [112] ഇസ്ഹാഖ് എന്ന മകന്റെ ജനനത്തെപ്പറ്റിയും അദ്ദേഹത്തിന് നാം സന്തോഷവാർത്ത അറിയിച്ചു. സദ്‌വൃത്തരിൽ പെട്ട ഒരു പ്രവാചകൻ എന്ന നിലയിൽ. [113] അദ്ദേഹത്തിനും ഇസ്ഹാഖിനും നാം അനുഗ്രഹം നൽകുകയും ചെയ്തു. അവർ ഇരുവരുടെയും സന്തതികളിൽ സദ്‌വൃത്തരുണ്ട്. സ്വന്തത്തോട് തന്നെ സ്പഷ്ടമായ അന്യായം ചെയ്യുന്നവരുമുണ്ട്.

[114] തീർച്ചയായും മൂസായോടും ഹാറൂനോടും നാം ഔദാര്യം കാണിച്ചു. [115] അവർ ഇരുവരെയും അവരുടെ ജനതയെയും മഹാദുരിതത്തിൽ നിന്ന് നാം രക്ഷപ്പെടുത്തുകയും ചെയ്തു. [116] അവരെ നാം സഹായിക്കുകയും അങ്ങനെ വിജയികൾ അവർ തന്നെ ആകുകയും ചെയ്തു. [117] അവർക്ക് രണ്ടുപേർക്കും നാം (കാര്യങ്ങൾ) വ്യക്തമാക്കുന്ന ഗ്രന്ഥം നൽകുകയും, [118] അവരെ നേരായ പാതയിലേക്ക് നയിക്കുകയും ചെയ്തു. [119] പിൽക്കാലക്കാരിൽ അവരുടെ സൽകീർത്തി നാം അവശേഷിപ്പിക്കുകയും ചെയ്തു. [120] മൂസായ്ക്കും ഹാറൂന്നും സമാധാനം! [121] തീർച്ചയായും അപ്രകാരമാകുന്നു സദ്‌വൃത്തർക്ക് നാം പ്രതിഫലം നൽകുന്നത്. [122] തീർച്ചയായും അവർ ഇരുവരും നമ്മുടെ സത്യവിശ്വാസികളായ ദാസൻമാരുടെ കൂട്ടത്തിലാകുന്നു.

[123] ഇൽയാസും ദൂതൻമാരിലൊരാൾ തന്നെ. [124] അദ്ദേഹം തന്റെ ജനതയോട് ഇപ്രകാരം പറഞ്ഞ സന്ദർഭം: നിങ്ങൾ സൂക്ഷ്മത പാലിക്കുന്നില്ലേ? [125] നിങ്ങൾ

ബഅ്ലിനെ വിളിച്ച് പ്രാർഥിക്കുകയും, ഏറ്റവും നല്ല സൃഷ്ടികർത്താവിനെ വിട്ടുകളയുകയുമാണോ? [126] അഥവാ നിങ്ങളുടെയും നിങ്ങളുടെ പൂർവ്വപിതാക്കളുടെയും രക്ഷിതാവായ അല്ലാഹുവെ. [127] അപ്പോൾ അവർ അദ്ദേഹത്തെ നിഷേധിച്ചു കളഞ്ഞു. അതിനാൽ അവർ (ശിക്ഷയ്ക്ക്) ഹാജരാക്കപ്പെടുക തന്നെ ചെയ്യും. [128] അല്ലാഹുവിന്റെ നിഷ്കളങ്കരായ ദാസൻമാർ ഒഴികെ. [129] പിൽക്കാലക്കാരിൽ അദ്ദേഹത്തിന്റെ സൽകീർത്തി നാം അവശേഷിപ്പിക്കുകയും ചെയ്തു. [130] ഇൽയാസിന് സമാധാനം! [131] തീർച്ചയായും അപ്രകാരമാകുന്നു സദ്വൃത്തർക്ക് നാം പ്രതിഫലം നൽകുന്നത്. [132] തീർച്ചയായും അദ്ദേഹം നമ്മുടെ സത്യവിശ്വാസികളായ ദാസൻമാരുടെ കൂട്ടത്തിലാകുന്നു.

[133] ലൂത്വും ദൂതൻമാരിലൊരാൾ തന്നെ. [134] അദ്ദേഹത്തെയും അദ്ദേഹത്തിന്റെ ആളുകളേയും മുഴുവൻ നാം രക്ഷപ്പെടുത്തിയ സന്ദർഭം (ശ്രദ്ധേയമത്രെ). [135] പിൻമാറി നിന്നവരിൽപ്പെട്ട ഒരു കിഴവിയൊഴികെ. [136] പിന്നെ മറ്റുള്ളവരെ നാം തകർത്തു കളഞ്ഞു. [137] തീർച്ചയായും നിങ്ങൾ രാവിലെ അവരുടെ അടുത്തു കൂടി കടന്നു പോവാറുണ്ട്. [138] രാത്രിയിലും. എന്നിട്ടും നിങ്ങൾ ചിന്തിച്ച് ഗ്രഹിക്കുന്നില്ലേ?

[139] യൂനുസും ദൂതൻമാരിലൊരാൾ തന്നെ. [140] അദ്ദേഹം ഭാരം നിറച്ച കപ്പലിലേക്ക് ഒളിച്ചോടിയ സന്ദർഭം (ശ്രദ്ധേയമത്രെ). [141] എന്നിട്ട് അദ്ദേഹം (കപ്പൽ യാത്രക്കാരോടൊപ്പം) നറുക്കെടുപ്പിൽ പങ്കെടുത്തു. അപ്പോൾ അദ്ദേഹം പരാജിതരുടെ കൂട്ടത്തിലായിപോയി. [142] അങ്ങനെ അദ്ദേഹം ആക്ഷേപത്തിന് അർഹനായിരിക്കെ ആ വൻമത്സ്യം അദ്ദേഹത്തെ വിഴുങ്ങി. [143] എന്നാൽ അദ്ദേഹം അല്ലാഹുവിന്റെ പരിശുദ്ധിയെ പ്രകീർത്തിക്കുന്ന

വരുടെ കൂട്ടത്തിലായിരുന്നില്ലെങ്കിൽ [144] ജനങ്ങൾ ഉയിർത്തെഴുന്നേൽപിക്കപ്പെടുന്ന ദിവസം വരെ അതിന്റെ വയറ്റിൽ തന്നെ അദ്ദേഹത്തിന് കഴിഞ്ഞ് കൂടേണ്ടി വരുമായിരുന്നു. [145] എന്നിട്ട് അദ്ദേഹത്തെ അനാരോഗ്യവാനായ നിലയിൽ തുറന്ന സ്ഥലത്തേക്ക് നാം തള്ളി. [146] അദ്ദേഹത്തിന്റെ മേൽ നാം യഖ്തീൻ വൃക്ഷം മുളപ്പിക്കുകയും ചെയ്തു. [147] അദ്ദേഹത്തെ നാം ഒരു ലക്ഷമോ അതിലധികമോ വരുന്ന ജനവിഭാഗത്തിലേക്ക് നിയോഗിച്ചു. [148] അങ്ങനെ അവർ വിശ്വസിക്കുകയും തൽഫലമായി കുറെ കാലത്തേക്ക് അവർക്ക് നാം സുഖജീവിതം നൽകുകയും ചെയ്തു.

[149] എന്നാൽ (നബിയേ,) നീ അവരോട് (ബഹുദൈവ വിശ്വാസികളോട്) അഭിപ്രായം ആരായുക; നിന്റെ രക്ഷിതാവിന് പെൺമക്കളും അവർക്ക്ആൺമക്കളുമാണോ എന്ന്. [150] അതല്ല നാം മലക്കുകളെ സ്ത്രീകളായി സൃഷ്ടിച്ചതിന് അവർ ദൃക്സാക്ഷികളായിരുന്നോ? [151] അറിഞ്ഞേക്കുക: അവർ പറയുന്നത് തീർച്ചയായും അവരുടെ വ്യാജനിർമിതിയിൽ പെട്ടതാകുന്നു. [152] അല്ലാഹു സന്തതികൾക്കു ജൻമം നൽകിയിട്ടുണ്ടെന്ന്. തീർച്ചയായും അവർ കള്ളം പറയുന്നവർ തന്നെയാകുന്നു. [153] ആൺമക്കളെക്കാളുപരിയായി അവൻ പെൺമക്കളെ തെരഞ്ഞെടുത്തുവെന്നോ? [154] നിങ്ങൾക്കെന്തുപറ്റി? എപ്രകാരമാണ് നിങ്ങൾ വിധികൽപിക്കുന്നത്? [155] നിങ്ങൾ ആലോചിച്ച് നോക്കുന്നില്ലേ? [156] അതല്ല, വ്യക്തമായ വല്ല പ്രമാണവും നിങ്ങൾക്കു കിട്ടിയിട്ടുണ്ടോ? [157] എന്നാൽ നിങ്ങൾ നിങ്ങളുടെ രേഖ കൊണ്ടുവരുവിൻ; നിങ്ങൾ സത്യവാൻമാരാണെങ്കിൽ.

[158] അല്ലാഹുവിനും ജിന്നുകൾക്കുമിടയിൽ അവർ കുടുംബബന്ധം സ്ഥാപിക്കുകയും ചെയ്തിരിക്കുന്നു.

എന്നാൽ തീർച്ചയായും തങ്ങൾ ശിക്ഷയ്ക്ക് ഹാജരാക്ക പ്പെടുക തന്നെ ചെയ്യുമെന്ന് ജിന്നുകൾ മനസ്സിലാക്കി യിട്ടുണ്ട്. [159] അവർ ചമച്ചു പറയുന്നതിൽ നിന്നെല്ലാം അല്ലാഹു എത്രയോ പരിശുദ്ധൻ! [160] എന്നാൽ അല്ലാഹുവി ന്റെ നിഷ്കളങ്കരായ ദാസൻമാർ (ഇതിൽ നിന്നെല്ലാം) ഒഴിവാകുന്നു. [161] എന്നാൽ നിങ്ങൾക്കും നിങ്ങൾ എന്തിനെ ആരാധിക്കുന്നുവോ അവയ്ക്കും [162] അല്ലാഹുവിന്നെതി രായി (ആരെയും) കുഴപ്പത്തിലാക്കാനാവില്ല; തീർച്ച. [163] നരകത്തിൽ വെന്തെരിയാൻ പോകുന്നവനാരോ അവനെയല്ലാതെ. [164] (മലക്കുകൾ ഇപ്രകാരം പറയും:) നിശ്ചിതമായ ഓരോ സ്ഥാനമുള്ളവരായിട്ടല്ലാതെ ഞങ്ങളിൽ ആരും തന്നെയില്ല. [165] തീർച്ചയായും ഞങ്ങൾ തന്നെയാണ് അണിനിരന്ന് നിൽക്കുന്നവർ. [166] തീർച്ചയായും ഞങ്ങൾ തന്നെയാണ് (അല്ലാഹുവിന്റെ) പരിശുദ്ധിയെ പ്രകീർത്തിക്കുന്നവർ.

[167] തീർച്ചയായും അവർ (സത്യനിഷേധികൾ) ഇപ്രകാരം പറയാറുണ്ടായിരുന്നു: [168] പൂർവ്വികൻമാരിൽ നിന്ന് ലഭിച്ച വല്ല ഉൽബോധനവും ഞങ്ങളുടെ പക്കൽ ഉണ്ടായിരുന്നെങ്കിൽ [169] ഞങ്ങൾ അല്ലാഹുവിന്റെ നിഷ്കളങ്കരായ ദാസൻമാരാവുക തന്നെ ചെയ്യുമായിരുന്നു. [170] എന്നിട്ട് അവർ ഇതിൽ (ഈ വേദഗ്രന്ഥത്തിൽ) അവിശ്വസിക്കുകയാണ് ചെയ്തത്. അതിനാൽ അവർ പിന്നീട് (കാര്യം) മനസ്സിലാക്കിക്കൊള്ളും. [171] ദൂതൻമാരായി നിയോഗിക്കപ്പെട്ട നമ്മുടെ ദാസൻമാരോട് നമ്മുടെ വചനം മുമ്പേ ഉണ്ടായിട്ടുണ്ട്. [172] തീർച്ചയായും അവർ തന്നെയായിരിക്കും സഹായം നൽകപ്പെടുന്നവരെന്നും, [173] തീർച്ചയായും നമ്മുടെ സൈന്യം തന്നെയാണ് ജേതാക്കളായിരിക്കുക എന്നും· [174] അതിനാൽ ഒരു അവധി വരെ നീ അവരിൽ നിന്ന് തിരിഞ്ഞുകളയുക. [175] നീ അവരെ

വീക്ഷിക്കുകയും ചെയ്യുക. അവർ പിന്നീട് കണ്ടറിഞ്ഞു കൊള്ളും.

[176] അപ്പോൾ നമ്മുടെ ശിക്ഷയുടെ കാര്യത്തിലാണോ അവർ തിടുക്കം കൂട്ടികൊണ്ടിരിക്കുന്നത്? [177] എന്നാൽ അത് അവരുടെ മുറ്റത്ത് വന്ന് ഇറങ്ങിയാൽ ആ താക്കീത് നൽകപ്പെട്ടവരുടെ പ്രഭാതം എത്ര മോശമായിരിക്കും! [178] (അതിനാൽ) ഒരു അവധി വരെ നീ അവരിൽ നിന്ന് തിരിഞ്ഞുകളയുക. [179] നീ വീക്ഷിച്ചു കൊണ്ടിരിക്കുകയും ചെയ്യുക. അവർ പിന്നീട് കണ്ടറിഞ്ഞു കൊള്ളും. [180] പ്രതാപത്തിന്റെ നാഥനായ നിന്റെ രക്ഷിതാവ് അവർ ചമച്ചു പറയുന്നതിൽ നിന്നെല്ലാം എത്ര പരിശുദ്ധൻ! [181] ദൂതൻമാർക്കു സമാധാനം! [182] ലോകരക്ഷിതാവായ അല്ലാഹുവിന് സ്തുതി!

## 38 സ്വാദ്

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] സ്വാദ്- ഉൽബോധനം ഉൾകൊള്ളുന്ന ഖുർആൻ തന്നെ സത്യം. [2] എന്നാൽ സത്യനിഷേധികൾ ദുരഭിമാനത്തിലും കക്ഷിമാത്സര്യത്തിലുമാകുന്നു. [3] അവർക്ക് മുമ്പ് എത്രയെത്ര തലമുറകളെ നാം നശിപ്പിച്ചു. അപ്പോൾ അവർ മുറവിളികൂട്ടി. എന്നാൽ അത് രക്ഷപ്രാപിക്കാനുള്ള സമയമല്ല.

[4] അവരിൽ നിന്നുതന്നെയുള്ള ഒരു താക്കീതുകാരൻ അവരുടെ അടുത്തു വന്നതിൽ അവർക്ക് ആശ്ചര്യം തോന്നിയിരിക്കുന്നു. സത്യനിഷേധികൾ പറഞ്ഞു: ഇവൻ കള്ളവാദിയായ ഒരു ജാലവിദ്യക്കാരനാകുന്നു. [5] ഇവൻ പല ദൈവങ്ങളെ ഒരൊറ്റ ദൈവമാക്കിയിരിക്കുകയാണോ? തീർച്ചയായും ഇത് ഒരു അത്ഭുതകരമായ കാര്യം തന്നെ

[6] അവരിലെ പ്രധാനികൾ (ഇപ്രകാരം പറഞ്ഞു കൊണ്ട്) പോയി: നിങ്ങൾ മുന്നോട്ട് പോയിക്കൊള്ളുക. നിങ്ങളുടെ ദൈവങ്ങളുടെ കാര്യത്തിൽ നിങ്ങൾ ക്ഷമാപൂർവ്വം ഉറച്ചുനിൽക്കുകയും ചെയ്യുക. തീർച്ചയായും ഇത് ഉദ്ദേശപൂർവ്വം ചെയ്യപ്പെടുന്ന ഒരു കാര്യം തന്നെയാകുന്നു. [7] അവസാനത്തെ മതത്തിൽ ഇതിനെ പറ്റി ഞങ്ങൾ കേൾക്കുകയുണ്ടായിട്ടില്ല. ഇത് ഒരു കൃത്രിമ സൃഷ്ടി മാത്രമാകുന്നു. [8] ഞങ്ങളുടെ ഇടയിൽ നിന്ന് ഉൽബോധനം ഇറക്കപ്പെട്ടത് ഇവന്റെ മേലാണോ? അങ്ങനെയൊന്നുമല്ല. അവർ എന്റെ ഉൽബോധനത്തെപ്പറ്റി തന്നെ സംശയത്തിലാകുന്നു. അല്ല, അവർ എന്റെ ശിക്ഷ ഇതുവരെ ആസ്വദിക്കുകയുണ്ടായിട്ടില്ല.

[9] അതല്ല, പ്രതാപിയും അത്യുദാരനുമായ നിന്റെ രക്ഷിതാവിന്റെ കാരുണ്യത്തിന്റെ ഖജനാവുകൾ അവരുടെ പക്കലാണോ? [10] അതല്ല, ആകാശങ്ങളുടെയും ഭൂമിയുടെയും അവയ്ക്കിടയിലുള്ളതിന്റെയും ആധിപത്യം അവർക്കാണോ? എങ്കിൽ ആ മാർഗങ്ങളിലൂടെ അവർ കയറിനോക്കട്ടെ. [11] പല കക്ഷികളിൽ പെട്ട പരാജയപ്പെടാൻ പോകുന്ന ഒരു സൈനികവ്യൂഹമത്രെ അവിടെയുള്ളത്. [12] അവർക്ക് മുമ്പ് നൂഹിന്റെ ജനതയും, ആദ് സമുദായവും, ആണികളുറപ്പിച്ചിരുന്ന ഫിർഔനും നിഷേധിച്ചു തള്ളിയിട്ടുണ്ട്, [13] ഥമൂദ് സമുദായവും, ലൂത്വിന്റെ ജനതയും, മരക്കൂട്ടങ്ങളിൽ വസിച്ചിരുന്നവരും (സത്യത്തെ നിഷേധിച്ചു തള്ളിയിട്ടുണ്ട്.) അക്കൂട്ടരത്രെ (സത്യത്തിനെതിരിൽ അണിനിരന്ന) കക്ഷികൾ. [14] ഇവരാരും തന്നെ ദൂതൻമാരെ നിഷേധിച്ചു കളയാതിരുന്നിട്ടില്ല. അങ്ങനെ എന്റെ ശിക്ഷ (അവരിൽ) അനിവാര്യമായിത്തീർന്നു. [15] ഒരൊറ്റ ഘോരശബ്ദമല്ലാതെ മറ്റൊന്നും ഇക്കൂട്ടർ നോക്കിയിരിക്കുന്നില്ല. (അതു സംഭവിച്ചു കഴിഞ്ഞാൽ)

ഒട്ടും സാവകാശമുണ്ടായിരിക്കുകയില്ല. [16] അവര്‍ പറഞ്ഞു: ഞങ്ങളുടെ രക്ഷിതാവേ, വിചാരണയുടെ ദിവസത്തിനു മുമ്പ് തന്നെ ഞങ്ങള്‍ക്കുള്ള (ശിക്ഷയുടെ) വിഹിതം ഞങ്ങള്‍ക്കൊന്നു വേഗത്തിലാക്കിതന്നേക്കണേ എന്ന്.

[17] (നബിയേ,) അവര്‍ പറയുന്നതിനെപ്പറ്റി നീ ക്ഷമിച്ചു കൊള്ളുക. നമ്മുടെ കൈയ്യൂക്കുള്ള ദാസനായ ദാവൂദിനെ നീ അനുസ്മരിക്കുകയും ചെയ്യുക. തീര്‍ച്ചയായും അദ്ദേഹം (ദൈവത്തിങ്കലേക്ക്) ഏറ്റവും അധികം ഖേദിച്ചുമടങ്ങിയവനാകുന്നു. [18] സന്ധ്യാസമയത്തും, സൂര്യോദയ സമയത്തും സ്തോത്രകീര്‍ത്തനം നടത്തുന്ന നിലയില്‍ നാം പര്‍വ്വതങ്ങളെ അദ്ദേഹത്തോടൊപ്പം കീഴ്പെടുത്തുക തന്നെ ചെയ്തു. [19] ശേഖരിക്കപ്പെട്ട നിലയില്‍ പറവകളെയും (നാം കീഴ്പെടുത്തി.) എല്ലാം തന്നെ അദ്ദേഹത്തിങ്കലേക്ക് ഏറ്റവും അധികം വിനയത്തോടെ തിരിഞ്ഞവയായിരുന്നു. [20] അദ്ദേഹത്തിന്‍റെ ആധിപത്യം നാം സുശക്തമാക്കുകയും, അദ്ദേഹത്തിന് നാം തത്വജ്ഞാനവും തീര്‍പ്പുകല്‍പിക്കുവാന്‍ വേണ്ട സംസാരവൈഭവവും നല്‍കുകയും ചെയ്തു.

[21] വഴക്ക് കൂടുന്ന കക്ഷികള്‍ പ്രാര്‍ഥനാമണ്ഡപ ത്തിന്‍റെ മതില്‍ കയറിച്ചെന്ന സമയത്തെ വര്‍ത്തമാനം നിനക്ക് ലഭിച്ചിട്ടുണ്ടോ? [22] അവര്‍ ദാവൂദിന്‍റെ അടുത്ത് കടന്നു ചെല്ലുകയും, അദ്ദേഹം അവരെപ്പറ്റി പരിഭ്രാന്ത നാകുകയും ചെയ്ത സന്ദര്‍ഭം! അവര്‍ പറഞ്ഞു. താങ്കള്‍ ഭയപ്പെടേണ്ട. ഞങ്ങള്‍ രണ്ട് എതിര്‍ കക്ഷികളാകുന്നു. ഞങ്ങളില്‍ ഒരു കക്ഷി മറുകക്ഷിയോട് അന്യായം ചെയ്തിരിക്കുന്നു. അതിനാല്‍ ഞങ്ങള്‍ക്കിടയില്‍ താങ്കള്‍ ന്യായപ്രകാരം വിധി കല്‍പിക്കണം. താങ്കള്‍ നീതികേട് കാണിക്കരുത്. ഞങ്ങള്‍ക്ക് നേരായ പാതയിലേക്ക് വഴി കാണിക്കണം.

[23] ഇതാ, ഇവന്‍ എന്‍റെ സഹോദരനാകുന്നു. അവന്ന് തൊണ്ണൂറ്റി ഒമ്പതു പെണ്ണാടുകളുണ്ട്. എനിക്ക് ഒരു

പെണ്ണാടും. എന്നിട്ട് അവൻ പറഞ്ഞു; അതിനെയും കൂടി എനിക്ക് ഏൽപിച്ചു തരണമെന്ന്. സംഭാഷണത്തിൽ അവൻ എന്നെ തോൽപിച്ച് കളയുകയും ചെയ്തു. [24] അദ്ദേഹം (ദാവൂദ്) പറഞ്ഞു: തന്റെ പെണ്ണാടുകളുടെ കൂട്ടത്തിലേക്ക് നിന്റെ പെണ്ണാടിനെ കൂടി ആവശ്യപ്പെട്ടതു മുഖേന അവൻ നിന്നോട് അനീതി കാണിക്കുക തന്നെ ചെയ്തിരിക്കുന്നു. തീർച്ചയായും പങ്കാളികളിൽ (കൂട്ടുകാരിൽ) പലരും പരസ്പരം അതിക്രമം കാണിക്കുകയാണ് ചെയ്യുന്നത്. വിശ്വസിക്കുകയും സൽകർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്തവരൊഴികെ. വളരെ കുറച്ച് പേരേയുള്ളു അത്തരക്കാർ. ദാവൂദ് വിചാരിച്ചു; നാം അദ്ദേഹത്തെ പരീക്ഷിക്കുക തന്നെയാണ് ചെയ്തതെന്ന്. തുടർന്ന് അദ്ദേഹം തന്റെ രക്ഷിതാവിനോട് പാപമോചനം തേടുകയും അദ്ദേഹം കുമ്പിട്ടു കൊണ്ട് വീഴുകയും ഖേദിച്ചുമടങ്ങുകയും ചെയ്തു. [25] അപ്പോൾ അദ്ദേഹത്തിന് നാം അത് പൊറുത്തുകൊടുത്തു. തീർച്ചയായും അദ്ദേഹത്തിന് നമ്മുടെ അടുക്കൽ സാമീപ്യവും മടങ്ങിവരാൻ ഉത്തമമായ സ്ഥാനവുമുണ്ട്.

[26] (അല്ലാഹു പറഞ്ഞു:) ഹേ; ദാവൂദ്, തീർച്ചയായും നിന്നെ നാം ഭൂമിയിൽ ഒരു പ്രതിനിധിയാക്കിയിരിക്കുന്നു. ആകയാൽ ജനങ്ങൾക്കിടയിൽ ന്യായപ്രകാരം നീ വിധികൽപിക്കുക. തന്നിഷ്ടത്തെ നീ പിന്തുടർന്നു പോകരുത്. കാരണം അത് അല്ലാഹുവിന്റെ മാർഗത്തിൽ നിന്ന് നിന്നെ തെറ്റിച്ചുകളയും. അല്ലാഹുവിന്റെ മാർഗത്തിൽ നിന്ന് തെറ്റിപ്പോകുന്നവരാരോ അവർക്ക് തന്നെയാകുന്നു കഠിനമായ ശിക്ഷയുള്ളത്. കണക്കു നോക്കുന്ന ദിവസത്തെ അവർ മറന്നുകളഞ്ഞതിന്റെ ഫലമത്രെ അത്.

[27] ആകാശവും ഭൂമിയും അവയ്ക്കിടയിലുള്ളതും നാം നിരർഥകമായി സൃഷ്ടിച്ചതല്ല. സത്യനിഷേധികളുടെ

ധാരണയത്രെ അത്. ആകയാൽ സത്യനിഷേധികൾക്ക് നരകശിക്ഷയാൽ മഹാനാശം! [28] അതല്ല, വിശ്വസിക്കുകയും സൽകർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്തവരെ ഭൂമിയിൽ കുഴപ്പമുണ്ടാക്കുന്നവരെ പോലെ നാം ആക്കുമോ? അതല്ല, ധർമ്മനിഷ്ഠ പാലിക്കുന്നവരെ ദുഷ്ടൻമാരെ പോലെ നാം ആക്കുമോ? [29] നിനക്ക് നാം അവതരിപ്പിച്ചുതന്ന അനുഗൃഹീത ഗ്രന്ഥമത്രെ ഇത്. ഇതിലെ ദൃഷ്ടാന്തങ്ങളെപ്പറ്റി അവർ ചിന്തിച്ചു നോക്കുന്നതിനും ബുദ്ധിമാൻമാർ ഉൽബുദ്ധരാകേണ്ടതിനും വേണ്ടി.

[30] ദാവൂദിന് നാം സുലൈമാനെ (പുത്രൻ) പ്രദാനം ചെയ്തു. വളരെ നല്ല ദാസൻ! തീർച്ചയായും അദ്ദേഹം (അല്ലാഹുവിങ്കലേക്ക്) ഏറ്റവും അധികം ഖേദിച്ചുമടങ്ങുന്നവനാകുന്നു. [31] കുതിച്ചോടാൻ തയ്യാറായി നിൽക്കുന്ന വിശിഷ്ടമായ കുതിരകൾ വൈകുന്നേരം അദ്ദേഹത്തിന്റെ മുമ്പിൽ പ്രദർശിപ്പിക്കപ്പെട്ട സന്ദർഭം. [32] അപ്പോൾ അദ്ദേഹം പറഞ്ഞു: എന്റെ രക്ഷിതാവിന്റെ സ്മരണയുടെ അടിസ്ഥാനത്തിലാണ് ഐശ്വര്യത്തെ ഞാൻ സ്നേഹിച്ചിട്ടുള്ളത്. അങ്ങനെ അവ (കുതിരകൾ) മറവിൽ പോയി മറഞ്ഞു. [33] (അപ്പോൾ അദ്ദേഹം പറഞ്ഞു:) നിങ്ങൾ അവയെ എന്റെ അടുത്തേക്ക് തിരിച്ചു കൊണ്ട് വരൂ. എന്നിട്ട് അദ്ദേഹം (അവയുടെ) കണങ്കാലുകളിലും കഴുത്തുകളിലും തടവാൻ തുടങ്ങി.

[34] സുലൈമാനെ നാം പരീക്ഷിക്കുകയുണ്ടായി. അദ്ദേഹത്തിന്റെ സിംഹാസനത്തിൻമേൽ നാം ഒരു ജഡത്തെ ഇടുകയും ചെയ്തു. പിന്നീട് അദ്ദേഹം താഴ്മയുള്ളവനായി മടങ്ങി. [35] അദ്ദേഹം പറഞ്ഞു. എന്റെ രക്ഷിതാവേ, നീ എനിക്ക് പൊറുത്തുതരികയും എനിക്ക് ശേഷം ഒരാൾക്കും തരപ്പെടാത്ത ഒരു രാജവാഴ്ച നീ

എനിക്ക് പ്രദാനം ചെയ്യുകയും ചെയ്യേണമേ. തീർച്ചയായും നീ തന്നെയാണ് ഏറ്റവും വലിയ ദാനശീലൻ. [36] അപ്പോൾ അദ്ദേഹത്തിന് കാറ്റിനെ നാം കീഴ്പെടുത്തികൊടുത്തു. അദ്ദേഹത്തിന്റെ കൽപന പ്രകാരം അദ്ദേഹം ലക്ഷ്യമാക്കിയേടത്തേക്ക് സൗമ്യമായ നിലയിൽ അത് സഞ്ചരിക്കുന്നു. [37] എല്ലാ കെട്ടിടനിർമാണ വിദഗ്ദ്ധരും മുങ്ങൽ വിദഗ്ദ്ധരുമായ പിശാചുക്കളെയും (അദ്ദേഹത്തിന്നു കീഴ്പെടുത്തികൊടുത്തു.) [38] ചങ്ങലകളിൽ ബന്ധിക്കപ്പെട്ട മറ്റു ചിലരെ (പിശാചുക്കളെ)യും (അധീനപ്പെടുത്തികൊടുത്തു.) [39] ഇത് നമ്മുടെ ദാനമാകുന്നു. ആകയാൽ നീ ഔദാര്യം ചെയ്യുകയോ കൈവശം വെച്ച് കൊള്ളുകയോ ചെയ്യുക. കണക്കു ചോദിക്കൽ ഉണ്ടാവില്ല. (എന്ന് നാം സുലൈമാനോട് പറയുകയും ചെയ്തു.) [40] തീർച്ചയായും അദ്ദേഹത്തിന് നമ്മുടെ അടുക്കൽ സാമീപ്യമുണ്ട്. മടങ്ങിയെത്താൻ ഉത്തമമായ സ്ഥാനവും.

[41] നമ്മുടെ ദാസനായ അയ്യൂബിനെ ഓർമിക്കുക. പിശാച് എനിക്ക് അവശതയും പീഡനവും ഏൽപിച്ചിരിക്കുന്നു എന്ന് തന്റെ രക്ഷിതാവിനെ വിളിച്ച് അദ്ദേഹം പറഞ്ഞ സന്ദർഭം. [42] (നാം നിർദേശിച്ചു:) നിന്റെ കാലുകൊണ്ട് നീ ചവിട്ടുക, ഇതാ! തണുത്ത സ്നാനജലവും കുടിനീരും. [43] അദ്ദേഹത്തിന് അദ്ദേഹത്തിന്റെ സ്വന്തക്കാരെയും അവരോടൊപ്പം അവരുടെ അത്ര ആളുകളെയും നാം പ്രദാനം ചെയ്യുകയും ചെയ്തു. നമ്മുടെ പക്കൽ നിന്നുള്ള കാരുണ്യവും ബുദ്ധിമാൻമാർക്ക് ഒരു ഉൽബോധനവുമെന്ന നിലയിൽ. [44] നീ ഒരു പിടി പുല്ല് നിന്റെ കൈയിൽ എടുക്കുക. എന്നിട്ട് അതു കൊണ്ട് നീ അടിക്കുകയും ശപഥം ലംഘിക്കാതിരിക്കുകയും ചെയ്യുക. തീർച്ചയായും അദ്ദേഹത്തെ നാം ക്ഷമാശീലനായി കണ്ടു. വളരെ നല്ല

ദാസൻ! തീർച്ചയായും അദ്ദേഹം ഏറെ ഖേദിച്ചുമടങ്ങുന്ന വനാകുന്നു.

[45] കൈക്കരുത്തും കാഴ്ചപ്പാടുകളും ഉള്ളവരായിരുന്ന നമ്മുടെ ദാസൻമാരായ ഇബ്രാഹീം, ഇസ്ഹാഖ്, യഅ്ഖൂബ് എന്നിവരെയും ഓർക്കുക. [46] നിഷ്കളങ്കമായ ഒരു വിചാരം കൊണ്ട് നാം അവരെ ഉൽകൃഷ്ട രാക്കിയിരിക്കുന്നു. പരലോക സ്മരണയത്രെ അത്. [47] തീർച്ചയായും അവർ നമ്മുടെ അടുക്കൽ തെരഞ്ഞെടു ക്കപ്പെട്ട ഉത്തമൻമാരിൽ പെട്ടവരാകുന്നു. [48] ഇസ്മാഈൽ, അൽയസഅ്, ദുൽകിഫ്ൽ എന്നിവരെയും ഓർക്കുക. അവരെല്ലാവരും ഉത്തമൻമാരിൽ പെട്ടവരാകുന്നു.

[49] ഇതൊരു ഉൽബോധനമത്രെ. തീർച്ചയായും സൂക്ഷ്മതയുള്ളവർക്ക് മടങ്ങിച്ചെല്ലാൻ ഉത്തമമായ സ്ഥാനമുണ്ട്. [50] അവർക്ക് വേണ്ടി കവാടങ്ങൾ തുറന്നുവെച്ചിട്ടുള്ള സ്ഥിരവാസത്തിന്റെ സ്വർഗ ത്തോപ്പുകൾ. [51] അവർ അവിടെ ചാരി ഇരുന്നു വിശ്രമിച്ചു കൊണ്ട് സമൃദ്ധമായുള്ള ഫലവർഗങ്ങൾക്കും പാനീയത്തിനും ആവശ്യപ്പെട്ട് കൊണ്ടിരിക്കും. [52] അവരുടെ അടുത്ത് ദൃഷ്ടി നിയന്ത്രിക്കുന്ന സമവയസ്ക്കരായ സ്ത്രീ കളുണ്ടായിരിക്കും. [53] ഇതത്രെ വിചാരണയുടെ ദിവസത്തേക്ക് നിങ്ങൾക്ക് വാഗ്ദാനം നൽകപ്പെടുന്നത്. [54] തീർച്ചയായും ഇത് നാം നൽകുന്ന ഉപജീവനമാകുന്നു. അത് തീർന്നു പോകുന്നതല്ല.

[55] ഇതത്രെ (അവരുടെ അവസ്ഥ). തീർച്ചയായും ധിക്കാരികൾക്ക് മടങ്ങിച്ചെല്ലാൻ മോശപ്പെട്ട സ്ഥാനമാണുള്ളത്. [56] നരകമത്രെ അത്. അവർ അതിൽ കത്തിഎരിയും. അതെത്ര മോശമായ വിശ്രമസ്ഥാനം! [57] ഇതാണവർക്കുള്ളത്. ആകയാൽ അവർ അത് ആസ്വദിച്ചു കൊള്ളട്ടെ. കൊടും ചൂടുള്ള വെള്ളവും

കൊടും തണുപ്പുള്ള വെള്ളവും. [58] ഇത്തരത്തിൽപ്പെട്ട മറ്റു പല ഇനം ശിക്ഷകളും. [59] (നരകത്തിൽ ആദ്യമെത്തിയവരോട് അല്ലാഹു പറയും:) ഇതാ, ഒരുകൂട്ടം നിങ്ങളോടൊപ്പം തള്ളിക്കയറി വരുന്നു. (അപ്പോൾ അവർ പറയും:) അവർക്ക് സ്വാഗതമില്ല. തീർച്ചയായും അവർ നരകത്തിൽ കത്തിഎരിയുന്നവരത്രെ. [60] അവർ (ആ കടന്ന് വരുന്നവർ) പറയും; അല്ല, നിങ്ങൾക്ക് തന്നെയാണ് സ്വാഗതമില്ലാത്തത്. നിങ്ങളാണ് ഞങ്ങൾക്കിത് വരുത്തിവെച്ചത്. അപ്പോൾ വാസസ്ഥലം ചീത്ത തന്നെ. [61] അവർ പറയും: ഞങ്ങളുടെ രക്ഷിതാവേ, ഞങ്ങൾക്ക് ഇത് (ശിക്ഷ) വരുത്തിവെച്ചതാരോ അവന്ന് നീ നരകത്തിൽ ഇരട്ടി ശിക്ഷ വർധിപ്പിച്ചു കൊടുക്കേണമേ. [62] അവർ പറയും: നമുക്കെന്തു പറ്റി! ദുർജനങ്ങളിൽ പെട്ടവരായി നാം ഗണിച്ചിരുന്ന പല ആളുകളെയും നാം കാണുന്നില്ലല്ലോ. [63] നാം അവരെ (അബദ്ധത്തിൽ) പരിഹാസപാത്രമാക്കിയതാണോ? അതല്ല, അവരെയും വിട്ട് കണ്ണുകൾതെന്നിപ്പോയതാണോ? [64] നരകവാസികൾ തമ്മിലുള്ള വഴക്ക്- തീർച്ചയായും അതൊരു യാഥാർഥ്യം തന്നെയാണ്.

[65] (നബിയേ,) പറയുക: ഞാനൊരു മുന്നറിയിപ്പുകാരൻ മാത്രമാണ്. ഏകനും സർവ്വാധിപതിയുമായ അല്ലാഹു വല്ലാതെ യാതൊരു ദൈവവുമില്ല. [66] ആകാശങ്ങളുടെയും ഭൂമിയുടെയും അവയ്ക്കിടയിലുള്ളതിന്റെയും രക്ഷിതാവും പ്രതാപശാലിയും ഏറെ പൊറുക്കുന്നവനുമത്രെ അവൻ. [67] പറയുക: അത് ഒരു ഗൗരവമുള്ള വർത്തമാനമാകുന്നു. [68] നിങ്ങൾ അത് അവഗണിച്ചു കളയുന്നവരാകുന്നു. [69] അത്യുന്നത സമൂഹം വിവാദം നടത്തിയിരുന്ന സന്ദർഭത്തെപ്പറ്റി എനിക്ക് യാതൊരു അറിവും ഉണ്ടായിരുന്നില്ല. [70] ഞാനൊരു സ്പഷ്ടമായ താക്കീതുകാരനായിരി

ക്കേണ്ടതിന് മാത്രമാണ് എനിക്ക് സന്ദേശം നൽകപ്പെടുന്നത്.

[71] നിന്റെ രക്ഷിതാവ് മലക്കുകളോട് പറഞ്ഞ സന്ദർഭം: തീർച്ചയായും ഞാൻ കളിമണ്ണിൽ നിന്നും ഒരു മനുഷ്യനെ സൃഷ്ടിക്കാൻ പോകുകയാണ്. [72] അങ്ങനെ ഞാൻ അവനെ സംവിധാനിക്കുകയും, അവനിൽ എന്റെ ആത്മാവിൽ നിന്ന് ഞാൻ ഊതുകയും ചെയ്താൽ നിങ്ങൾ അവന്ന് പ്രണാമം ചെയ്യുന്നവരായി വീഴണം. [73] അപ്പോൾ മലക്കുകൾ എല്ലാവരും ഒന്നടങ്കം പ്രണാമം ചെയ്തു; [74] ഇബ്ലീസ് ഒഴികെ. അവൻ അഹങ്കരിക്കുകയും സത്യനിഷേധികളുടെ കൂട്ടത്തിലാകുകയും ചെയ്തു. [75] അവൻ (അല്ലാഹു) പറഞ്ഞു: ഇബ്ലീസേ, എന്റെ ഇരുകൈകൾകൊണ്ട് ഞാൻ സൃഷ്ടിച്ചുണ്ടാക്കിയതിനെ നീ പ്രണമിക്കുന്നതിന് നിനക്കെന്ത് തടസ്സമാണുണ്ടായത്? നീ അഹങ്കരിച്ചിരിക്കുകയാണോ, അതല്ല നീ പൊങ്ങച്ചക്കാരുടെ കൂട്ടത്തിൽ പെട്ടിരിക്കുകയാണോ? [76] അവൻ (ഇബ്ലീസ്) പറഞ്ഞു: ഞാൻ അവനെ (മനുഷ്യനെ)ക്കാൾ ഉത്തമനാകുന്നു. എന്നെ നീ അഗ്നിയിൽ നിന്ന് സൃഷ്ടിച്ചു. അവനെ നീ കളിമണ്ണിൽ നിന്നും സൃഷ്ടിച്ചു. [77] അവൻ (അല്ലാഹു) പറഞ്ഞു: എന്നാൽ നീ ഇവിടെ നിന്ന് പുറത്ത് പോകണം. തീർച്ചയായും നീ ആട്ടിയകറ്റപ്പെട്ടവനാകുന്നു. [78] തീർച്ചയായും ന്യായവിധിയുടെ നാൾ വരെയും നിന്റെ മേൽ എന്റെ ശാപം ഉണ്ടായിരിക്കുന്നതാണ്. [79] അവൻ (ഇബ്ലീസ്) പറഞ്ഞു: എന്റെ രക്ഷിതാവേ, എന്നാൽ അവർ ഉയിർത്തെഴുന്നേൽപിക്കപ്പെടുന്ന ദിവസം വരെ നീ എനിക്ക് അവധി അനുവദിച്ചു തരേണമേ. [80] (അല്ലാഹു) പറഞ്ഞു: എന്നാൽ നീ അവധി അനുവദിക്കപ്പെട്ടവരുടെ കൂട്ടത്തിൽ തന്നെയാകുന്നു. [81] നിശ്ചിതമായ ആ സമയം

സമാഗതമാകുന്ന ദിവസം വരെ. [82] അവൻ (ഇബ്‌ലീസ്) പറഞ്ഞു: നിന്റെ പ്രതാപമാണ സത്യം; അവരെ മുഴുവൻ ഞാൻ വഴിതെറ്റിക്കുക തന്നെ ചെയ്യും. [83] അവരിൽ നിന്റെ നിഷ്കളങ്കരായ ദാസൻമാരൊഴികെ [84] അവൻ (അല്ലാഹു) പറഞ്ഞു: അപ്പോൾ സത്യം ഇതത്രെ- സത്യമേ ഞാൻ പറയുകയുള്ളൂ- [85] നിന്നെയും അവരിൽ നിന്ന് നിന്നെ പിന്തുടർന്ന മുഴുവൻ പേരെയും കൊണ്ട് ഞാൻ നരകം നിറക്കുക തന്നെ ചെയ്യും. [86] (നബിയേ,) പറയുക: ഇതിന്റെ പേരിൽ നിങ്ങളോട് ഞാൻ യാതൊരു പ്രതിഫലവും ചോദിക്കുന്നില്ല. ഞാൻ കൃത്രിമം കെട്ടിച്ചമയ്ക്കുന്നവരുടെ കൂട്ടത്തിലുമല്ല. [87] ഇത് ലോകർക്കുള്ള ഒരു ഉൽബോധനം മാത്രമാകുന്നു. [88] ഒരു കാലയളവിനു ശേഷം ഇതിലെ വൃത്താന്തം നിങ്ങൾക്ക് മനസ്സിലാവുക തന്നെ ചെയ്യും.

## 39. സുമർ (കൂട്ടങ്ങൾ)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] ഈ ഗ്രന്ഥത്തിന്റെ അവതരണം പ്രതാപിയും യുക്തിമാനുമായ അല്ലാഹുവിങ്കൽ നിന്നാകുന്നു. [2] തീർച്ചയായും നിനക്ക് നാം ഈ ഗ്രന്ഥം അവതരിപ്പിച്ചു തന്നത് സത്യപ്രകാരമാകുന്നു. അതിനാൽ കീഴ്‌വണക്കം അല്ലാഹുവിന് നിഷ്കളങ്കമാക്കികൊണ്ട് അവനെ നീ ആരാധിക്കുക. [3] അറിയുക: അല്ലാഹുവിന് മാത്രം അവകാശപ്പെട്ടതാകുന്നു നിഷ്കളങ്കമായ കീഴ്‌വണക്കം. അവന്നു പുറമെ രക്ഷാധികാരികളെ സ്വീകരിച്ചവർ (പറയുന്നു:) അല്ലാഹുവിങ്കലേക്ക് ഞങ്ങൾക്ക് കൂടുതൽ അടുപ്പമുണ്ടാക്കിത്തരാൻ വേണ്ടിമാത്രമാകുന്നു ഞങ്ങൾ അവരെ ആരാധിക്കുന്നത്. അവർ ഏതൊരു കാര്യത്തിൽ ഭിന്നത പുലർത്തുന്നുവോ അതിൽ അല്ലാഹു അ

വർക്കിടയിൽ വിധികൽപിക്കുക തന്നെ ചെയ്യും. നുണയനും നന്ദികെട്ടവനുമായിട്ടുള്ളവനാരോ അവനെ അല്ലാഹു നേർവഴിയിലാക്കുകയില്ല; തീർച്ച.

[4] ഒരു സന്താനത്തെ സ്വീകരിക്കണമെന്ന് അല്ലാഹു ഉദ്ദേശിച്ചിരുന്നെങ്കിൽ അവൻ സൃഷ്ടിക്കുന്നതിൽ നിന്ന് അവൻ ഇഷ്ടപ്പെടുന്നത് അവൻ തെരഞ്ഞെടുക്കുമായിരുന്നു. അവൻ എത്ര പരിശുദ്ധൻ! ഏകനും സർവ്വാധിപതിയുമായ അല്ലാഹുവത്രെ അവൻ. [5] ആകാശങ്ങളും ഭൂമിയും അവൻ യാഥാർഥ്യപൂർവ്വം സൃഷ്ടിച്ചിരിക്കുന്നു. രാത്രിയെ ക്കൊണ്ട് അവൻ പകലിൻമേൽ ചുറ്റിപ്പൊതിയുന്നു. പകലിനെക്കൊണ്ട് അവൻ രാത്രിമേലും ചുറ്റിപ്പൊതിയുന്നു. സൂര്യനെയും ചന്ദ്രനെയും അവൻ നിയന്ത്രണവിധേയമാക്കുകയും ചെയ്തിരിക്കുന്നു. എല്ലാം നിശ്ചിതമായ പരിധിവരെ സഞ്ചരിക്കുന്നു. അറിയുക: അവനത്രെ പ്രതാപിയും ഏറെ പൊറുക്കുന്നവനും.

[6] ഒരൊറ്റ അസ്തിത്വത്തിൽ നിന്ന് അവൻ നിങ്ങളെ സൃഷ്ടിച്ചു. പിന്നീട് അതിൽ നിന്ന് അതിന്റെ ഇണയെയും അവൻ ഉണ്ടാക്കി. കന്നുകാലികളിൽ നിന്ന് എട്ടു ജോടികളെയും അവൻ നിങ്ങൾക്ക് ഇറക്കിതന്നു. നിങ്ങളുടെ മാതാക്കളുടെ വയറുകളിൽ നിങ്ങളെ അവൻ സൃഷ്ടിക്കുന്നു. മൂന്ന് തരം അന്ധകാരങ്ങൾക്കുള്ളിൽ സൃഷ്ടിയുടെ ഒരു ഘട്ടത്തിന് ശേഷം മറ്റൊരു ഘട്ടമായിക്കൊണ്ട്. അങ്ങനെയുള്ളവനാകുന്നു നിങ്ങളുടെ രക്ഷിതാവായ അല്ലാഹു. അവന്നാണ് ആധിപത്യം. അവനല്ലാതെ യാതൊരു ദൈവവുമില്ല. എന്നിരിക്കെ നിങ്ങൾ എങ്ങനെയാണ് (സത്യത്തിൽ നിന്ന്) തെറ്റിക്കപ്പെടുന്നത്?

[7] നിങ്ങൾ നന്ദികേട് കാണിക്കുകയാണെങ്കിൽ

തീർച്ചയായും അല്ലാഹു നിങ്ങളുടെ ആശ്രയത്തിൽ നിന്ന് മുക്തനാകുന്നു. തന്റെ ദാസൻമാർ നന്ദികേട് കാണിക്കുന്നത് അവൻ തൃപ്തിപ്പെടുകയില്ല. നിങ്ങൾ നന്ദികാണിക്കുന്ന പക്ഷം നിങ്ങളോട് അത് വഴി അവൻ സംതൃപ്തനായിരിക്കുന്നതാണ്. പാപഭാരം വഹിക്കുന്ന യാതൊരാളും മറ്റൊരാളുടെ ഭാരം വഹിക്കുകയില്ല. പിന്നീട് നിങ്ങളുടെ രക്ഷിതാവിങ്കലേക്കാകുന്നു നിങ്ങളുടെ മടക്കം. നിങ്ങൾ പ്രവർത്തിച്ചിരുന്നതിനെ പറ്റി അപ്പോൾ അവൻ നിങ്ങളെ വിവരം അറിയിക്കുന്നതാണ്. തീർച്ചയായും അവൻ ഹൃദയങ്ങളിലുള്ളതിനെ പറ്റി അറിവുള്ള വനാകുന്നു.

[8] മനുഷ്യന് വല്ല വിഷമവും ബാധിച്ചാൽ അവൻ തന്റെ രക്ഷിതാവിങ്കലേക്ക് താഴ്മയോടെ മടങ്ങിക്കൊണ്ട് പ്രാർഥിക്കും. എന്നിട്ട് തന്റെ പക്കൽ നിന്നുള്ള വല്ല അനുഗ്രഹവും അല്ലാഹു അവന്ന് പ്രദാനം ചെയ്താൽ ഏതൊന്നിനായി അവൻ മുമ്പ് പ്രാർഥിച്ചിരുന്നുവോ അതവൻ മറന്നുപോകുന്നു. അല്ലാഹുവിന്റെ മാർഗത്തിൽ നിന്ന് വഴിതെറ്റിച്ച് കളയുവാൻ വേണ്ടി അവന്ന് സമൻമാരെ സ്ഥാപിക്കുകയും ചെയ്യുന്നു. (നബിയേ,) പറയുക: നീ അൽപകാലം നിന്റെ ഈ സത്യനിഷേധവും കൊണ്ട് സുഖിച്ചു കൊള്ളുക. തീർച്ചയായും നീ നരകാവകാ ശികളുടെ കൂട്ടത്തിലാകുന്നു. [9] അതല്ല, പരലോകത്തെ പറ്റി ജാഗ്രത പുലർത്തുകയും, തന്റെ രക്ഷിതാവിന്റെ കാരുണ്യം ആശിക്കുകയും ചെയ്തു കൊണ്ട് സാഷ്ടാംഗം ചെയ്തും, നിന്നു പ്രാർഥിച്ചും രാത്രി സമയങ്ങളിൽ കീഴ്വണക്കം ചെയ്യുന്നവനോ (അതല്ല സത്യനിഷേധിയോ ഉത്തമൻ?) പറയുക: അറിവുള്ളവരും അറിവില്ലാത്തവരും സമമാകുമോ? ബുദ്ധിമാൻമാർ മാത്രമേ ആലോചിച്ചു മനസ്സിലാക്കുകയുള്ളൂ.

[10] പറയുക: വിശ്വസിച്ചവരായ എന്റെ ദാസൻമാരേ, നിങ്ങൾ നിങ്ങളുടെ രക്ഷിതാവിനെ സൂക്ഷിക്കുക. ഈ ഐഹികജീവിതത്തിൽ നൻമ പ്രവർത്തിച്ചവർക്കാണ് സൽഫലമുള്ളത്. അല്ലാഹുവിന്റെ ഭൂമിയാകട്ടെ വിശാലമാകുന്നു. ക്ഷമാശീലർക്കു തന്നെയാകുന്നു തങ്ങളുടെ പ്രതിഫലം കണക്കുനോക്കാതെ നിറവേറ്റികൊടുക്കപ്പെടുന്നത്.

[11] പറയുക: കീഴ്വണക്കം അല്ലാഹുവിന് നിഷ്കളങ്കമാക്കിക്കൊണ്ട് അവനെ ആരാധിക്കുവാനാണ് ഞാൻ കൽപിക്കപ്പെട്ടിട്ടുള്ളത് [12] ഞാൻ കീഴ്പെടുന്നവരിൽ ഒന്നാമനായിരിക്കണമെന്നും എനിക്ക് കൽപന നൽകപ്പെട്ടിരിക്കുന്നു. [13] പറയുക: ഞാൻ എന്റെ രക്ഷിതാവിനെ ധിക്കരിക്കുന്ന പക്ഷം ഭയങ്കരമായ ഒരു ദിവസത്തെ ശിക്ഷ തീർച്ചയായും ഞാൻ പേടിക്കുന്നു. [14] പറയുക: അല്ലാഹുവെയാണ് ഞാൻ ആരാധിക്കുന്നത്.; എന്റെ കീഴ്വണക്കം അവന്ന് നിഷ്കളങ്കമാക്കിക്കൊണ്ട്. [15] എന്നാൽ നിങ്ങൾ അവന്നു പുറമെ നിങ്ങൾ ഉദ്ദേശിച്ചതിന് ആരാധന ചെയ്തുകൊള്ളുക. പറയുക: ഉയിർത്തെഴുന്നേൽപിന്റെ നാളിൽ സ്വദേഹങ്ങൾക്കും തങ്ങളുടെ ആളുകൾക്കും നഷ്ടം വരുത്തിവെച്ചതാരോ അവരത്രെ തീർച്ചയായും നഷ്ടക്കാർ. അതു തന്നെയാണ് വ്യക്തമായ നഷ്ടം [16] അവർക്ക് അവരുടെ മുകൾ ഭാഗത്ത് തീയിന്റെ തട്ടുകളുണ്ട്. അവരുടെ കീഴ്ഭാഗത്തുമുണ്ട് തട്ടുകൾ. അതിനെ പറ്റിയാകുന്നു അല്ലാഹു തന്റെ ദാസൻമാരെ ഭയപ്പെടുത്തുന്നത്. ആകയാൽ എന്റെ ദാസൻമാരേ, നിങ്ങൾ എന്നെ സൂക്ഷിക്കുവിൻ.

[17] ദുർമൂർത്തിയെ -അതിനെ ആരാധിക്കുന്നത്- വർജ്ജിക്കുകയും, അല്ലാഹുവിലേക്ക് വിനയത്തോടെ മടങ്ങുകയും ചെയ്തവരാരോ അവർക്കാണ്

സന്തോഷവാർത്ത. അതിനാൽ എന്റെ ദാസൻമാർക്ക് നീ സന്തോഷവാർത്ത അറിയിക്കുക. [18] അതായത് വാക്ക് ശ്രദ്ധിച്ചു കേൾക്കുകയും അതിൽ ഏറ്റവും നല്ലത് പിൻപറ്റുകയും ചെയ്യുന്നവർക്ക് .അക്കൂട്ടർക്കാകുന്നു അല്ലാഹു മാർഗദർശനം നൽകിയിട്ടുള്ളത്. അവർ തന്നെയാകുന്നു ബുദ്ധിമാൻമാർ. [19] അപ്പോൾ വല്ലവന്റെ കാര്യത്തിലും ശിക്ഷയുടെ വചനം സ്ഥിരപ്പെട്ടു കഴിഞ്ഞിട്ടുണ്ടെങ്കിലും (അവനെ നിനക്ക് സഹായിക്കാനാകുമോ?) അപ്പോൾ നരകത്തിലുള്ളവനെ നിനക്ക് രക്ഷപ്പെടുത്താനാകുമോ? [20] പക്ഷെ, തങ്ങളുടെ രക്ഷിതാവിനെ സൂക്ഷിച്ച് ജീവിച്ചവരാരോ അവർക്കാണ് മേൽക്കുമേൽ തട്ടുകളായി നിർമിക്കപ്പെട്ടിട്ടുള്ള മണിമേടകളുള്ളത്. അവയുടെ താഴ്ഭാഗത്തു കൂടി അരുവികൾ ഒഴുകികൊണ്ടിരിക്കുന്നു. അല്ലാഹുവിന്റെ വാഗ്ദാനമത്രെ അത്. അല്ലാഹു വാഗ്ദാനം ലംഘിക്കുകയില്ല.

[21] നീ കണ്ടില്ലേ, അല്ലാഹു ആകാശത്തു നിന്ന് വെള്ളം ചൊരിഞ്ഞു. എന്നിട്ട് ഭൂമിയിലെ ഉറവിടങ്ങളിൽ അതവൻ പ്രവേശിപ്പിച്ചു. അനന്തരം അത് മുഖേന വ്യത്യസ്ത വർണങ്ങളിലുള്ള വിള അവൻ ഉൽപാദിപ്പിക്കുന്നു. പിന്നെ അത് ഉണങ്ങിപോകുന്നു. അപ്പോൾ അത് മഞ്ഞനിറം പൂണ്ടതായി നിനക്ക് കാണാം. പിന്നീട് അവൻ അതിനെ വൈക്കോൽ തുരുമ്പാക്കുന്നു. തീർച്ചയായും അതിൽ ബുദ്ധിമാൻമാർക്ക് ഒരു ഗുണപാഠമുണ്ട്. [22] അപ്പോൾ ഏതൊരാളുടെ ഹൃദയത്തിന് ഇസ്ലാം സ്വീകരിക്കാൻ അല്ലാഹു വിശാലത നൽകുകയും അങ്ങനെ അവൻ തന്റെ രക്ഷിതാവിങ്കൽ നിന്നുള്ള പ്രകാശത്തിലായിരിക്കുകയും ചെയ്തുവോ (അവൻ ഹൃദയം കടുത്തുപോയവനെപ്പേലെയാണോ?) എന്നാൽ

അല്ലാഹുവിന്റെ സ്മരണയിൽ നിന്ന് അകന്ന് ഹൃദയങ്ങൾ കടുത്തുപോയവർക്കാകുന്നു നാശം. അത്തരക്കാർ വ്യക്തമായ ദുർമാർഗത്തിലത്രെ.

[23] അല്ലാഹുവാണ് ഏറ്റവും ഉത്തമമായ വർത്തമാനം അവതരിപ്പിച്ചിരിക്കുന്നത്. അഥവാ വചനങ്ങൾക്ക് പരസ്പരം സാമ്യമുള്ളതും ആവർത്തിക്കപ്പെടുന്ന വചനങ്ങളുള്ളതുമായ ഒരു ഗ്രന്ഥം. തങ്ങളുടെ രക്ഷിതാവിനെ ഭയപ്പെടുന്നവരുടെ ചർമ്മങ്ങൾ അതു നിമിത്തം രോമാഞ്ചമണിയുന്നു. പിന്നീട് അവരുടെ ചർമ്മങ്ങളും ഹൃദയങ്ങളും അല്ലാഹുവെ സ്മരിക്കുന്നതിനായി വിനീതമാവുകയും ചെയ്യുന്നു. അതത്രെ അല്ലാഹുവിന്റെ മാർഗദർശനം. അതുമുഖേന താൻ ഉദ്ദേശിക്കുന്നവരെ അവൻ നേർവഴിയിലാക്കുന്നു. വല്ലവനെയും അവൻ പിഴവിലാക്കുന്ന പക്ഷം അവന് വഴി കാട്ടാൻ ആരും തന്നെയില്ല.

[24] എന്നാൽ ഉയിർത്തെഴുന്നേൽപിന്റെ നാളിൽ കടുത്ത ശിക്ഷയെ സ്വന്തം മുഖം കൊണ്ട് തടുക്കേണ്ടിവരുന്ന ഒരാൾ (അന്ന് നിർഭയനായിരിക്കുന്നവനെ പോലെ ആകുമോ?) നിങ്ങൾ സമ്പാദിച്ചു കൊണ്ടിരിക്കുന്നത്, നിങ്ങൾ ആസ്വദിച്ചു കൊള്ളുക. എന്ന് അക്രമികളോട് പറയപ്പെടുകയും ചെയ്യും. [25] അവർക്ക് മുമ്പുള്ളവരും സത്യത്തെ നിഷേധിച്ചു കളഞ്ഞു. അപ്പോൾ അവർ അറിയാത്ത ഭാഗത്ത്കൂടി അവർക്ക് ശിക്ഷ വന്നെത്തി. [26] അങ്ങനെ ഐഹികജീവിതത്തിൽ അല്ലാഹു അവർക്ക് അപമാനം ആസ്വദിപ്പിച്ചു. പരലോകശിക്ഷ തന്നെയാകുന്നു ഏറ്റവും ഗുരുതരമായത്. അവർ അത് മനസ്സിലാക്കിയിരുന്നെങ്കിൽ!

[27] തീർച്ചയായും ഈ ഖുർആനിൽ ജനങ്ങൾക്ക് വേണ്ടി നാം എല്ലാവിധത്തിലുമുള്ള ഉപമകൾ വിവരിച്ചിട്ടുണ്ട്;

അവർ ആലോചിച്ച് മനസ്സിലാക്കുവാൻ വേണ്ടി. [28] അതെ, ഒട്ടും വക്രതയുള്ളതല്ലാത്ത, അറബിഭാഷയിലുള്ള ഒരു ഖുർആൻ. അവർ സൂക്ഷ്മത പാലിക്കുവാൻ വേണ്ടി. [29] അല്ലാഹു ഇതാ ഒരു മനുഷ്യനെ ഉപമയായി എടുത്തുകാണിച്ചിരിക്കുന്നു. പരസ്പരം വഴക്കടിക്കുന്ന ഏതാനും പങ്കുകാരാണ് അവന്റെ യജമാനൻമാർ. ഒരു യജമാനന് മാത്രം കീഴ്പെടേണ്ടവനായ മറ്റൊരാളെയും (ഉപമയായി എടുത്തുകാണിച്ചിരിക്കുന്നു.) ഉപമയിൽ ഇവർ രണ്ടുപേരും ഒരുപോലെയാകുമോ? അല്ലാഹുവിന് സ്തുതി. പക്ഷെ അവരിൽ അധികപേരും അറിയുന്നില്ല. [30] തീർച്ചയായും നീ മരിക്കുന്നവനാകുന്നു. അവരും മരിക്കുന്നവരാകുന്നു. [31] പിന്നീട് നിങ്ങൾ ഉയിർത്തെഴുന്നേൽപിന്റെ നാളിൽ നിങ്ങളുടെ രക്ഷിതാവിന്റെ അടുക്കൽ വെച്ച് വഴക്ക് കൂടുന്നതാണ്.

[32] അപ്പോൾ അല്ലാഹുവിന്റെ പേരിൽ കള്ളം പറയുകയും, സത്യം തനിക്ക് വന്നെത്തിയപ്പോൾ അതിനെ നിഷേധിച്ചു തള്ളുകയും ചെയ്തവനെക്കാൾ കടുത്ത അക്രമി ആരുണ്ട്? നരകത്തിലല്ലയോ സത്യനിഷേധികൾക്കുള്ള പാർപ്പിടം? [33] സത്യവും കൊണ്ട് വരുകയും അതിൽ വിശ്വസിക്കുകയും ചെയ്തതാരോ അത്തരക്കാർ തന്നെയാകുന്നു സൂക്ഷ്മത പാലിച്ചവർ. [34] അവർക്ക് തങ്ങളുടെ രക്ഷിതാവിങ്കൽ അവർ ഉദ്ദേശിക്കുന്നതെന്തോ അതുണ്ടായിരിക്കും. അതത്രെ സദ്വൃത്തർക്കുള്ള പ്രതിഫലം. [35] അവർ പ്രവർത്തിച്ചതിൽ നിന്ന് ഏറ്റവും ചീത്തയായതു പോലും അല്ലാഹു അവരിൽ നിന്ന് മായ്ച്ചുകളയും. അവർ പ്രവർത്തിച്ചതിൽ ഏറ്റവും ഉത്തമമായതനുസരിച്ച് അവർക്കവൻ പ്രതിഫലം നൽകുകയും ചെയ്യും.

[36] തന്റെ ദാസന്ന് അല്ലാഹു മതിയായവനല്ലയോ?

അവന്ന് പുറമെയുള്ളവരെ പറ്റി അവർ നിന്നെ പേടിപ്പിക്കുന്നു. വല്ലവനെയും അല്ലാഹു പിഴവിലാക്കുന്ന പക്ഷം അവനെ നേർവഴിയിലാക്കാൻ ആരുമില്ല. [37] വല്ലവനെയും അല്ലാഹു നേർവഴിയിലാക്കുന്ന പക്ഷം അവനെ വഴിപിഴപ്പിക്കുവാനും ആരുമില്ല. അല്ലാഹു പ്രതാപിയും ശിക്ഷാനടപടി എടുക്കുന്നവനും അല്ലയോ?

[38] ആകാശങ്ങളും ഭൂമിയും സൃഷ്ടിച്ചത് ആരെന്ന് നീ അവരോട് ചോദിക്കുന്ന പക്ഷം തീർച്ചയായും അവർ പറയും: അല്ലാഹു എന്ന്. നീ പറയുക: എങ്കിൽ അല്ലാഹുവിന് പുറമെ നിങ്ങൾ വിളിച്ച് പ്രാർഥിക്കുന്ന വയെപ്പറ്റി നിങ്ങൾ ചിന്തിച്ച് നോക്കിയിട്ടുണ്ടോ? എനിക്ക് വല്ല ഉപദ്രവവും വരുത്താൻ അല്ലാഹു ഉദ്ദേശിച്ചിട്ടു ണ്ടെങ്കിൽ അവയ്ക്ക് അവന്റെ ഉപദ്രവം നീക്കം ചെയ്യാനാവുമോ? അല്ലെങ്കിൽ അവൻ എനിക്ക് വല്ല അനുഗ്രഹവും ചെയ്യുവാൻ ഉദ്ദേശിച്ചാൽ അവയ്ക്ക് അവന്റെ അനുഗ്രഹം പിടിച്ചുവെക്കാനാകുമോ? പറയുക: എനിക്ക് അല്ലാഹു മതി. അവന്റെ മേലാകുന്നു ഭരമേൽപിക്കുന്നവർ ഭരമേൽപിക്കുന്നത്. [39] പറയുക: എന്റെ ജനങ്ങളേ, നിങ്ങളുടെ നിലപാടനുസരിച്ച് നിങ്ങൾ പ്രവർത്തിച്ചുകൊള്ളുക. ഞാനും പ്രവർത്തിച്ചു കൊണ്ടിരിക്കുക തന്നെയാകുന്നു. എന്നാൽ വഴിയെ നിങ്ങൾക്ക് അറിയുമാറാകും; [40] അപമാനകരമായ ശിക്ഷ വന്നെത്തുന്നതും, ശാശ്വതമായ ശിക്ഷ വന്നിറങ്ങുന്നതും ആർക്കാണെന്ന്. [41] തീർച്ചയായും നാം മനുഷ്യർക്ക് വേണ്ടി സത്യപ്രകാരമുള്ള വേദഗ്രന്ഥം നിന്റെ മേൽ ഇറക്കിത്തന്നിരിക്കുന്നു. ആകയാൽ വല്ലവനും സൻമാർഗം സ്വീകരിച്ചാൽ അത് അവന്റെ ഗുണത്തിന് തന്നെയാണ്. വല്ലവനും വഴിപിഴച്ചു പോയാൽ അവൻ വഴിപിഴച്ചു പോകുന്നതിന്റെ ദോഷവും അവന് തന്നെ. നീ അവരുടെ മേൽ കൈകാര്യകർത്താവൊന്നുമല്ല.

[42] ആത്മാവുകളെ അവയുടെ മരണവേളയിൽ അല്ലാഹു പൂർണമായി ഏറ്റെടുക്കുന്നു. മരണപ്പെടാത്തവയെ അവയുടെ ഉറക്കത്തിലും. എന്നിട്ട് ഏതൊക്കെ ആത്മാവിന് അവൻ മരണം വിധിച്ചിരിക്കുന്നുവോ അവയെ അവൻ പിടിച്ചു വെയ്ക്കുന്നു. മറ്റുള്ളവയെ നിശ്ചിതമായ ഒരു അവധിവരെ അവൻ വിട്ടയക്കുകയും ചെയ്യുന്നു. തീർച്ചയായും അതിൽ ചിന്തിക്കുന്ന ജനങ്ങൾക്ക് ദൃഷ്ടാന്തങ്ങളുണ്ട്.

[43] അതല്ല, അല്ലാഹുവിനു പുറമെ അവർ ശുപാർശക്കാരെ സ്വീകരിച്ചിരിക്കുകയാണോ? പറയുക: അവർ ശുപാർശക്കാർ) യാതൊന്നും അധീനപ്പെടുത്തുകയോ ചിന്തിച്ചു മനസ്സിലാക്കുകയോ ചെയ്യുന്നില്ലെങ്കിൽ പോലും (അവരെ ശുപാർശക്കാരാക്കുകയോ?) [44] പറയുക: അല്ലാഹുവിനാകുന്നു ശുപാർശ മുഴുവൻ. അവന്നാകുന്നു ആകാശങ്ങളുടെയും, ഭൂമിയുടെയും ആധിപത്യം. പിന്നീട് അവങ്കലേക്ക് തന്നെയാകുന്നു നിങ്ങൾ മടക്കപ്പെടുന്നത്. [45] അല്ലാഹുവെപ്പറ്റി മാത്രം പ്രസ്താവിക്കപ്പെട്ടാൽ പരലോകത്തിൽ വിശ്വാസമില്ലാത്തവരുടെ ഹൃദയങ്ങൾക്ക് അസഹ്യത അനുഭവപ്പെടുന്നതാണ്. അല്ലാഹുവിന് പുറമെയുള്ളവരെപ്പറ്റി പ്രസ്താവിക്കപ്പെട്ടാലോ അപ്പോഴതാ അവർ സന്തുഷ്ടചിത്തരാകുന്നു. [46] പറയുക: ആകാശങ്ങളുടെയും ഭൂമിയുടെയും സ്രഷ്ടാവും, അദൃശ്യവും ദൃശ്യവും അറിയുന്നവനുമായ അല്ലാഹുവേ, നിന്റെ ദാസൻമാർക്കിടയിൽ അവർ ഭിന്നിച്ചു കൊണ്ടിരിക്കുന്ന വിഷയത്തിൽ നീ തന്നെയാണ് വിധികൽപിക്കുന്നത്. [47] ഭൂമിയിലുള്ളത് മുഴുവനും അതോടൊപ്പം അത്രയും കൂടിയും അക്രമം പ്രവർത്തിച്ചവരുടെ അധീനത്തിൽ ഉണ്ടായിരുന്നാൽ പോലും ഉയിർത്തെഴുന്നേൽപിന്റെ

നാളിലെ കടുത്ത ശിക്ഷയിൽ നിന്ന് രക്ഷപ്പെടാൻ അതവർ പ്രായശ്ചിത്തമായി നൽകിയേക്കും. അവർ കണക്ക് കൂട്ടിയിട്ടില്ലായിരുന്ന പലതും അല്ലാഹുവിങ്കൽ നിന്ന് അവർക്ക് വെളിപ്പെടുകയും ചെയ്യും. [48] അവർ സമ്പാദിച്ചതിന്റെ ദൂഷ്യങ്ങൾ അവർക്ക് വെളിപ്പെടുകയും ചെയ്യും. എന്തൊന്നിനെ പറ്റി അവർ പരിഹസിച്ചു കൊണ്ടിരിക്കുന്നുവോ അത് അവരെ വലയം ചെയ്യുകയും ചെയ്യും.

[49] എന്നാൽ മനുഷ്യന് വല്ല ദോഷവും ബാധിച്ചാൽ നമ്മോടവൻ പ്രാർഥിക്കുന്നു. പിന്നീട് നാം അവന്ന് നമ്മുടെ പക്കൽ നിന്നുള്ള വല്ല അനുഗ്രഹവും പ്രദാനം ചെയ്താൽ അവൻ പറയും; അറിവിന്റെ അടിസ്ഥാനത്തിൽ തന്നെയാണ് തനിക്ക് അത് നൽകപ്പെട്ടിട്ടുള്ളത് എന്ന്. പക്ഷെ, അത് ഒരു പരീക്ഷണമാകുന്നു. എന്നാൽ അവരിൽ അധികപേരും അത് മനസ്സിലാക്കുന്നില്ല. [50] ഇവരുടെ മുമ്പുള്ളവരും ഇപ്രകാരം പറയുകയുണ്ടായിട്ടുണ്ട്. എന്നാൽ അവർ സമ്പാദിച്ചിരുന്നത് അവർക്ക് പ്രയോജനപ്പെടുകയുണ്ടായില്ല. [51] അങ്ങനെ അവർ സമ്പാദിച്ചിരുന്നതിന്റെ ദൂഷ്യങ്ങൾ അവർക്ക് ബാധിച്ചു. ഇക്കൂട്ടരിൽ നിന്ന് അക്രമം ചെയ്തിട്ടുള്ളവർക്കും തങ്ങൾ സമ്പാദിച്ചതിന്റെ ദൂഷ്യങ്ങൾ ബാധിക്കാൻ പോകുകയാണ്. അവർക്ക് (നമ്മെ) തോൽപിച്ചു കളയാനാവില്ല. [52] അല്ലാഹു താൻ ഉദ്ദേശിക്കുന്നവർക്ക് ഉപജീവനം വിശാലമാക്കി കൊടുക്കുകയും താൻ ഉദ്ദേശിക്കുന്നവർക്ക് ഇടുങ്ങിയതാക്കുകയും ചെയ്യുന്നു എന്ന് അവർ മനസ്സിലാക്കിയിട്ടില്ലേ? വിശ്വസിക്കുന്ന ജനങ്ങൾക്ക് തീർച്ചയായും അതിൽ ദൃഷ്ടാന്തങ്ങളുണ്ട്. [53] പറയുക: സ്വന്തം ആത്മാക്കളോട് അതിക്രമം പ്രവർത്തിച്ച് പോയ എന്റെ ദാസൻമാരേ, അല്ലാഹുവിന്റെ കാരുണ്യത്തെപ്പറ്റി

നിങ്ങൾ നിരാശപ്പെടരുത്. തീർച്ചയായും അല്ലാഹു പാപങ്ങളെല്ലാം പൊറുക്കുന്നതാണ്. തീർച്ചയായും അവൻ തന്നെയാകുന്നു ഏറെ പൊറുക്കുന്നവനും കരുണാനിധിയും. [54] നിങ്ങൾക്ക് ശിക്ഷ വന്നെത്തുന്നതിനു മുമ്പായി നിങ്ങൾ നിങ്ങളുടെ രക്ഷിതാവിങ്കലേക്ക് താഴ്മയോടെ മടങ്ങുകയും, അവന്നു കീഴ്പെടുകയും ചെയ്യുവിൻ. പിന്നെ (അത് വന്നതിന് ശേഷം)നിങ്ങൾ സഹായിക്കപ്പെടുന്നതല്ല.

[55] നിങ്ങൾ ഓർക്കാതിരിക്കെ പെട്ടെന്ന് നിങ്ങൾക്ക് ശിക്ഷ വന്നെത്തുന്നതിന് മുമ്പായി നിങ്ങളുടെ രക്ഷിതാവിങ്കൽ നിന്ന് നിങ്ങൾക്ക് അവതരിപ്പിക്കപ്പെട്ടതിൽ നിന്ന് ഏറ്റവും ഉത്തമമായത് നിങ്ങൾ പിൻപറ്റുകയും ചെയ്യുക. [56] എന്റെ കഷ്ടമേ, അല്ലാഹുവിന്റെ ഭാഗത്തേക്ക് ഞാൻ ചെയ്യേണ്ടതിൽ ഞാൻ വീഴ്ചവരുത്തിയല്ലോ. തീർച്ചയായും ഞാൻ കളിയാക്കുന്നവരുടെ കൂട്ടത്തിൽ തന്നെ ആയിപ്പോയല്ലോ എന്ന് വല്ല വ്യക്തിയും പറഞ്ഞേക്കും എന്നതിനാലാണിത്. [57] അല്ലെങ്കിൽ അല്ലാഹു എന്നെ നേർവഴിയിലാക്കിയിരുന്നെങ്കിൽ ഞാൻ സൂക്ഷ്മത പാലിക്കുന്നവരുടെ കൂട്ടത്തിൽ ആകുമായിരുന്നു. എന്ന് പറഞ്ഞേക്കുമെന്നതിനാൽ. [58] അല്ലെങ്കിൽ ശിക്ഷ നേരിൽ കാണുന്ന സന്ദർഭത്തിൽ എനിക്കൊന്ന് മടങ്ങിപ്പോകാൻ കഴിഞ്ഞിരുന്നെങ്കിൽ ഞാൻ സദ്വൃത്തരുടെ കൂട്ടത്തിൽ ആകുമായിരുന്നു എന്ന് പറഞ്ഞേക്കുമെന്നതിനാൽ. [59] അതെ, തീർച്ചയായും എന്റെ ദൃഷ്ടാന്തങ്ങൾ നിനക്ക് വന്നെത്തുകയുണ്ടായി. അപ്പോൾ നീ അവയെ നിഷേധിച്ച് തള്ളുകയും അഹങ്കരിക്കുകയും സത്യനിഷേധികളുടെ കൂട്ടത്തിലാകുകയും ചെയ്തു. [60] ഉയിർത്തെഴുന്നേൽപിന്റെ നാളിൽ, അല്ലാഹുവിന്റെ പേരിൽ കള്ളം പറഞ്ഞവരുടെ മുഖങ്ങൾ കറുത്തിരു

ണ്ടതായി നിനക്ക് കാണാം. നരകത്തിലല്ലയോ അഹങ്കാരികൾക്കുള്ള വാസസ്ഥലം! [61] സൂക്ഷ്മത പുലർത്തിയവരെ രക്ഷപ്പെടുത്തി അവർക്കുള്ളതായ സുരക്ഷിതസ്ഥാനത്ത് അല്ലാഹു എത്തിക്കുകയും ചെയ്യും. ശിക്ഷ അവരെ സ്പർശിക്കുകയില്ല. അവർ ദുഃഖിക്കേണ്ടി വരികയുമില്ല.

[62] അല്ലാഹു എല്ലാ വസ്തുക്കളുടെയും സ്രഷ്ടാവാകുന്നു. അവൻ എല്ലാ വസ്തുക്കളുടെ മേലും കൈകാര്യകർത്താവുമാകുന്നു. [63] ആകാശങ്ങളുടെയും ഭൂമിയുടെയും താക്കോലുകൾ അവന്റെ അധീനത്തിലാകുന്നു. അല്ലാഹുവിന്റെ ദൃഷ്ടാന്തങ്ങളെ നിഷേധിച്ചവരാരോ അവർ തന്നെയാകുന്നു നഷ്ടക്കാർ. [64] (നബിയേ,) പറയുക: ഹേ; വിവരംകെട്ടവരേ, അപ്പോൾ അല്ലാഹുവല്ലാത്തവരെ ഞാൻ ആരാധിക്കണമെന്നാണോ നിങ്ങൾ എന്നോട് കൽപിക്കുന്നത്? [65] തീർച്ചയായും നിനക്കും നിന്റെ മുമ്പുള്ളവർക്കും സന്ദേശം നൽകപ്പെട്ടിട്ടുള്ളത് ഇതത്രെ: (അല്ലാഹുവിന്) നീ പങ്കാളിയെ ചേർക്കുന്ന പക്ഷം തീർച്ചയായും നിന്റെ കർമ്മം നിഷ്ഫലമായിപ്പോകുകയും തീർച്ചയായും നീ നഷ്ടക്കാരുടെ കൂട്ടത്തിൽ ആകുകയും ചെയ്യും. [66] അല്ല, അല്ലാഹുവെ തന്നെ നീ ആരാധിക്കുകയും നീ നന്ദിയുള്ളവരുടെ കൂട്ടത്തിലായിരിക്കുകയും ചെയ്യുക. [67] അല്ലാഹുവെ കണക്കാക്കേണ്ട നിലയിൽ അവർ കണക്കാക്കിയിട്ടില്ല. ഉയിർത്തെഴുന്നേൽപിന്റെ നാളിൽ ഭൂമി മുഴുവൻ അവന്റെ ഒരു കൈപിടിയിൽ ഒതുങ്ങുന്നതായിരിക്കും. ആകാശങ്ങൾ അവന്റെ വലതുകൈയ്യിൽ ചുരുട്ടിപിടിക്കപ്പെട്ടവയുമായിരിക്കും. അവനെത്ര പരിശുദ്ധൻ! അവർ പങ്കുചേർക്കുന്നതിനെല്ലാം അവൻ അതീതനായിരിക്കുന്നു. [68] കാഹളത്തിൽ ഊതപ്പെടും.

അപ്പോൾ ആകാശങ്ങളിലുള്ളവരും ഭൂമിയിലുള്ളവരും ച ലനമറ്റവരായിത്തീരും; അല്ലാഹു ഉദ്ദേശിച്ചവരൊഴികെ. പിന്നീട് അതിൽ (കാഹളത്തിൽ) മറ്റൊരിക്കൽ ഊതപ്പെടും. അപ്പോഴതാ അവർ എഴുന്നേറ്റ് നോക്കുന്നു. [69] ഭൂമി അതിന്റെ രക്ഷിതാവിന്റെ പ്രഭകൊണ്ട് പ്രകാശിക്കുകയും ചെയ്യും. (കർമ്മങ്ങളുടെ) രഖവെക്കപ്പെടുകയും പ്രവാചകൻമാരും സാക്ഷികളും കൊണ്ട് വരപ്പെടുകയും ജനങ്ങൾക്കിടയിൽ സത്യപ്രകാരം വിധിക്കപ്പെടുകയും ചെയ്യും. അവരോട് അനീതി കാണിക്കപ്പെടുകയില്ല. [70] ഓരോ വ്യക്തിക്കും താൻ പ്രവർത്തിച്ചത് നിറവേറ്റികൊടുക്കപ്പെടുകയും ചെയ്യും. അ വർ പ്രവർത്തിക്കുന്നതിനെ പറ്റി അവൻ നല്ലവണ്ണം അറിയുന്നവനത്രെ.

[71] സത്യനിഷേധികൾ കൂട്ടം കൂട്ടമായി നരകത്തിലേക്ക് നയിക്കപ്പെടുകയും ചെയ്യും. അങ്ങനെ അവർ അതിന്നടുത്തു വന്നാൽ അതിന്റെ വാതിലുകൾ തുറക്കപ്പെടും. നിങ്ങൾക്ക് നിങ്ങളുടെ രക്ഷിതാവിന്റെ ദൃഷ്ടാന്തങ്ങൾ ഓതികേൾപിക്കുകയും, നിങ്ങൾക്കുള്ള തായ ഈ ദിവസത്തെ കണ്ടുമുട്ടുന്നതിനെ പറ്റി നിങ്ങൾക്ക് താക്കീത് നൽകുകയും ചെയ്യുന്ന നിങ്ങളുടെ കൂട്ടത്തിൽ നിന്നുതന്നെയുള്ള ദൂതൻമാർ നിങ്ങളുടെ അടുക്കൽ വന്നിട്ടില്ലേ. എന്ന് അതിന്റെ (നരകത്തിന്റെ) കാവൽക്കാർ അവരോട് ചോദിക്കുകയും ചെയ്യും. അവർ പറയും: അതെ. പക്ഷെ സത്യനിഷേധികളുടെ മേൽ ശിക്ഷയുടെ വചനം സ്ഥിരപ്പെട്ടു പോയി. [72] (അവരോട്) പറയപ്പെടും: നിങ്ങൾ നരകത്തിന്റെ വാതിലുകളിലൂടെ പ്രവേശിക്കുക. നിങ്ങളതിൽ നിത്യവാസികളായിരിക്കും. എന്നാൽ അഹങ്കാരികളുടെ പാർപ്പിടം എത്ര ചീത്ത!

[73] തങ്ങളുടെ രക്ഷിതാവിനെ സൂക്ഷിച്ചു ജീവിച്ചവർ

സ്വർഗത്തിലേക്ക് കൂട്ടംകൂട്ടമായി നയിക്കപ്പെടും. അങ്ങനെ അതിന്റെ കവാടങ്ങൾ തുറന്ന് വെക്കപ്പെട്ട നിലയിൽ അവർ അതിന്നടുത്ത് വരുമ്പോൾ അവരോട് അതിന്റെ കാവൽക്കാർ പറയും: നിങ്ങൾക്ക് സമാധാനം. നിങ്ങൾ സംശുദ്ധരായിരിക്കുന്നു. അതിനാൽ നിത്യവാസികളെന്ന നിലയിൽ നിങ്ങൾ അതിൽ പ്രവേശിച്ചു കൊള്ളുക. [74] അവർ പറയും: നമ്മളോടുള്ള തന്റെ വാഗ്ദാനം സത്യമായി പാലിക്കുകയും സ്വർഗത്തിൽ നിന്ന് നാം ഉദ്ദേശിക്കുന്ന സ്ഥലത്ത് നമുക്ക് താമസിക്കാവുന്ന വിധം ഈ (സ്വർഗ) ഭൂമി നമുക്ക് അവകാശപ്പെടുത്തിത്തരികയും ചെയ്ത അല്ലാഹുവിന് സ്തുതി. അപ്പോൾ പ്രവർത്തിച്ചവർക്കുള്ള പ്രതിഫലം എത്ര വിശിഷ്ടം! [75] മലക്കുകൾ തങ്ങളുടെ രക്ഷിതാവിനെ സ്തുതിക്കുന്നതോടൊപ്പം കീർത്തനം ചെയ്തുകൊണ്ട് സിംഹാസനത്തിന്റെ ചുറ്റും വലയം ചെയ്യുന്നതായി നിനക്ക് കാണാം. അവർക്കിടയിൽ സത്യപ്രകാരം വിധികൽപിക്കപ്പെടും. ലോകരക്ഷിതാവായ അല്ലാഹുവിന് സ്തുതി എന്ന് പറയപ്പെടുകയും ചെയ്യും.

## 40. മുഅ്മിൻ (വിശ്വാസി)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] ഹാ-മീം.

[2] ഈ ഗ്രന്ഥത്തിന്റെ അവതരണം പ്രതാപിയും സർവ്വജ്ഞനുമായ അല്ലാഹുവിങ്കൽ നിന്നാകുന്നു. [3] പാപം പൊറുക്കുന്നവനും പശ്ചാത്താപം സ്വീകരിക്കുന്നവനും കഠിനമായി ശിക്ഷിക്കുന്നവനും വിപുലമായ കഴിവുള്ളവനുമത്രെ അവൻ. അവനല്ലാതെ യാതൊരു ദൈവവുമില്ല. അവങ്കലേക്ക് തന്നെയാകുന്നു മടക്കം.

[4] സത്യനിഷേധികളല്ലാതെ അല്ലാഹുവിന്റെ ദൃഷ്ടാന്തങ്ങളെ പറ്റി തർക്കിക്കുകയില്ല. അതിനാൽ നാടുകളിൽ അവരുടെ സൈ്വരവിഹാരം നിന്നെ വഞ്ചിതനാക്കാതിരിക്കട്ടെ. [5] അവർക്ക് മുമ്പ് നൂഹിന്റെ ജനതയും അവരുടെ ശേഷമുള്ള കക്ഷികളും (സത്യത്തെ) നിഷേധിച്ചു തള്ളിക്കളയുകയുണ്ടായി. ഓരോ സമുദായവും തങ്ങളുടെ റസൂലിനെ പിടികൂടാൻ ഉദ്യമിക്കുകയും, അസത്യത്തെകൊണ്ട് സത്യത്തെ തകർക്കുവാൻ വേണ്ടി അവർ തർക്കം നടത്തുകയും ചെയ്തു. തന്നിമിത്തം ഞാൻ അവരെ പിടികൂടി. അപ്പോൾ എന്റെ ശിക്ഷ എങ്ങനെയുണ്ടായിരുന്നു! [6] സത്യനിഷേധികളുടെ മേൽ, അവർ നരകാവകാശികളാണ് എന്നുള്ള നിന്റെ രക്ഷിതാവിന്റെ വചനം അപ്രകാരം സ്ഥിരപ്പെട്ട് കഴിഞ്ഞു.

[7] സിംഹാസനം വഹിക്കുന്നവരും അതിന്റെ ചുറ്റിലുള്ളവരും (മലക്കുകൾ) തങ്ങളുടെ രക്ഷിതാവിനെ സ്തുതിക്കുന്നതോടൊപ്പം കീർത്തനം നടത്തുകയും അവനിൽ വിശ്വസിക്കുകയും, വിശ്വസിച്ചവർക്ക് വേണ്ടി (ഇപ്രകാരം) പാപമോചനം തേടുകയും ചെയ്യുന്നു: ഞങ്ങളുടെ രക്ഷിതാവേ! നിന്റെ കാരുണ്യവും അറിവും സകല വസ്തുക്കളെയും ഉൾകൊള്ളുന്നതായിരിക്കുന്നു. ആകയാൽ പശ്ചാത്തപിക്കുകയും നിന്റെ മാർഗം പിന്തുടരുകയും ചെയ്യുന്നവർക്ക് നീ പൊറുത്തു കൊടുക്കേണമേ. അവരെ നീ നരകശിക്ഷയിൽ നിന്ന് കാക്കുകയും ചെയ്യേണമേ. [8] ഞങ്ങളുടെ രക്ഷിതാവേ, അവർക്ക് നീ വാഗ്ദാനം ചെയ്തിട്ടുള്ള സ്ഥിരവാസത്തിനുള്ള സ്വർഗങ്ങളിൽ അവരെയും അവരുടെ മാതാപിതാക്കളെയും, ഭാര്യമാർ, സന്തതികൾ എന്നിവരിൽ നിന്നു സദ്വൃത്തരായിട്ടുള്ളവരെയും നീ പ്രവേശിപ്പി

ക്കേണമേ. തീർച്ചയായും നീ തന്നെയാകുന്നു പ്രതാപിയും യുക്തിമാനും. [9] അവരെ നീ തിൻമകളിൽ നിന്ന് കാക്കുകയും ചെയ്യേണമേ. അന്നേ ദിവസം നീ ഏതൊരാളെ തിൻമകളിൽ നിന്ന് കാക്കുന്നുവോ, അവനോട് തീർച്ചയായും നീ കരുണ കാണിച്ചിരിക്കുന്നു. അതു തന്നെയാകുന്നു മഹാഭാഗ്യം.

[10] തീർച്ചയായും സത്യനിഷേധികളോട് ഇപ്രകാരം വിളിച്ചുപറയപ്പെടും: നിങ്ങൾ വിശ്വാസത്തിലേക്ക് ക്ഷണിക്കപ്പെടുകയും, എന്നിട്ട് നിങ്ങൾ അവിശ്വസിക്കുകയും ചെയ്തിരുന്ന സന്ദർഭത്തിൽ അല്ലാഹുവിന് (നിങ്ങളോടുള്ള) അമർഷം നിങ്ങൾ തമ്മിലുള്ള അമർഷത്തെക്കാൾ വലുതാകുന്നു. [11] അവർ പറയും: ഞങ്ങളുടെ നാഥാ! രണ്ടുപ്രാവശ്യം നീ ഞങ്ങളെ നിർജീവാവസ്ഥയിലാക്കുകയും രണ്ടുപ്രാവശ്യം നീ ഞങ്ങൾക്ക് ജീവൻ നൽകുകയും ചെയ്തു. എന്നാൽ ഞങ്ങളിതാ ഞങ്ങളുടെ കുറ്റങ്ങൾ സമ്മതിച്ചിരിക്കുന്നു. ആകയാൽ ഒന്നു പുറത്ത് പോകേണ്ടതിലേക്ക് വല്ല മാർഗവുമുണ്ടോ? [12] അല്ലാഹുവോട് മാത്രം പ്രാർഥിക്കപ്പെട്ടാൽ നിങ്ങൾ അവിശ്വസിക്കുകയും, അവനോട് പങ്കാളികൾ കൂട്ടിചേർക്കപ്പെട്ടാൽ നിങ്ങൾ വിശ്വസിക്കുകയും ചെയ്തിരുന്നത് നിമിത്തമത്രെ അത്. എന്നാൽ (ഇന്ന്) വിധികൽപിക്കാനുള്ള അധികാരം ഉന്നതനും മഹാനുമായ അല്ലാഹുവിനാകുന്നു.

[13] അവനാണ് നിങ്ങൾക്ക് തന്റെ ദൃഷ്ടാന്തങ്ങൾ കാണിച്ചുതരുന്നത്. ആകാശത്ത് നിന്ന് അവൻ നിങ്ങൾക്ക് ഉപജീവനം ഇറക്കിത്തരികയും ചെയ്യുന്നു. (അവങ്കലേക്ക്) മടങ്ങുന്നവർ മാത്രമേ ആലോചിച്ച് ഗ്രഹിക്കുകയുള്ളൂ. [14] അതിനാൽ കീഴ്വണക്കം അല്ലാഹുവിന് നിഷ്കളങ്കമാക്കികൊണ്ട് അവനോട് നിങ്ങൾ പ്രാർഥിക്കുക.

അവിശ്വാസികൾക്ക് അനിഷ്ടകരമായാലും ശരി. [15] അവൻ പദവികൾ ഉയർന്നവനും സിംഹാസനത്തിന്റെ അധിപനുമാകുന്നു. തന്റെ ദാസൻമാരിൽ നിന്ന് താൻ ഉദ്ദേശിക്കുന്നവർക്ക് തന്റെ സന്ദേശമാകുന്ന ചൈതന്യം അവൻ നൽകുന്നു. (മനുഷ്യർ) പരസ്പരം കണ്ടുമുട്ടുന്ന ദിവസത്തെപ്പറ്റി താക്കീത് നൽകുന്നതിന് വേണ്ടിയത്രെ അത്. [16] അവർ വെളിക്കു വരുന്ന ദിവസമത്രെ അത്. അവരെ സംബന്ധിച്ച് യാതൊരു കാര്യവും അല്ലാഹുവിന്ന് ഗോപ്യമായിരിക്കുകയില്ല. ഈ ദിവസം ആർക്കാണ് രാജാധികാരം? ഏകനും സർവ്വാധിപതിയുമായ അല്ലാഹുവിന്. [17] ഈ ദിവസം ഓരോ വ്യക്തിക്കും താൻ സമ്പാദിച്ചതിനുള്ള പ്രതിഫലം നൽകപ്പെടും. ഈ ദിവസം അനീതിയില്ല. തീർച്ചയായും അല്ലാഹു അതിവേഗം കണക്കു നോക്കുന്നവനാകുന്നു.

[18] ആസന്നമായ ആ സംഭവത്തിന്റെ ദിവസത്തെപ്പറ്റി നീ അവർക്ക് മുന്നറിയിപ്പു നൽകുക. അതായത് ഹൃദയങ്ങൾ തൊണ്ടക്കുഴികളുടെ അടുത്തെത്തുന്ന, അവർ ശ്വാസമടക്കിപ്പിടിച്ചവരായിരിക്കുന്ന സന്ദർഭം. അക്രമകാരികൾക്ക് ഉറ്റബന്ധുവായോ സ്വീകാര്യനായ ശുപാർശകനായോ ആരും തന്നെയില്ല. [19] കണ്ണുകളുടെ കള്ളനോട്ടവും, ഹൃദയങ്ങൾ മറച്ച് വെക്കുന്നതും അവൻ (അല്ലാഹു) അറിയുന്നു. [20] അല്ലാഹു സത്യപ്രകാരം തീർപ്പുകൽപിക്കുന്നു. അവന്ന് പുറമെ അവർ വിളിച്ച് പ്രാർഥിക്കുന്നവരാകട്ടെ യാതൊന്നിലും തീർപ്പുകൽപിക്കുകയില്ല. തീർച്ചയായും അല്ലാഹു തന്നെയാകുന്നു എല്ലാം കേൾക്കുന്നവനും കണ്ടറിയുന്നവനും.

[21] ഇവർ ഭൂമിയിലൂടെ സഞ്ചരിച്ചിട്ടില്ലേ? അപ്പോൾ ഇവർക്ക് മുമ്പുണ്ടായിരുന്നവരുടെ പര്യവസാനം എങ്ങനെയായിരുന്നുവെന്ന് ഇവർക്ക് നോക്കാമല്ലോ. അവർ

ശക്തികൊണ്ടും ഭൂമിയിൽ (അവശേഷിപ്പിച്ച) സ്മാരക ങ്ങൾകൊണ്ടും ഇവരെക്കാൾ കരുത്തരായിരുന്നു. എന്നിട്ട് അവരുടെ പാപങ്ങൾ നിമിത്തം അല്ലാഹു അവരെ പിടികൂടി. അല്ലാഹുവിന്റെ ശിക്ഷയിൽ നിന്ന് അവർക്ക് കാവൽ നൽകാൻ ആരുമുണ്ടായില്ല. [22] അതെന്തു കൊണ്ടെന്നാൽ അവരിലേക്കുള്ള ദൈവദൂതൻമാർ വ്യക്തമായ തെളിവുകളും കൊണ്ട് അവരുടെ അടുക്കൽ ചെല്ലാറുണ്ടായിരുന്നു. എന്നിട്ട് അവർ അവിശ്വസിച്ചു കള ഞ്ഞു. അപ്പോൾ അല്ലാഹു അവരെ പിടികൂടി. തീർച്ചയായും അവൻ ശക്തനും കഠിനമായി ശിക്ഷിക്കുന്നവനുമത്രെ.

[23] തീർച്ചയായും നാം നമ്മുടെ ദൃഷ്ടാന്തങ്ങളും വ്യക്തമായ പ്രമാണവും കൊണ്ട് മൂസായെ അയക്കുകയുണ്ടായി [24] ഫിർഔന്റെയും ഹാമാന്റെയും ഖാറൂന്റെയും അടുക്കലേക്ക് . അപ്പോൾ അവർ പറഞ്ഞു: വ്യാജവാദിയായ ഒരു ജാലവിദ്യക്കാരൻ എന്ന്. [25] അങ്ങനെ നമ്മുടെ പക്കൽ നിന്നുള്ള സത്യവും കൊണ്ട് അദ്ദേഹം അവരുടെ അടുക്കൽ ചെന്നപ്പോൾ അവർ പറഞ്ഞു: ഇവനോടൊപ്പം വിശ്വസിച്ചവരുടെ ആൺമക്കളെ നിങ്ങൾ കൊന്നുകളയുകയും അവരുടെ സ്ത്രീകളെ ജീവിക്കാൻ അനുവദിക്കുകയും ചെയ്യുക. (പക്ഷെ) സത്യനിഷേധി കളുടെ കുതന്ത്രം വഴികേടിൽ മാത്രമേ കലാശിക്കൂ.

[26] ഫിർഔൻ പറഞ്ഞു: നിങ്ങൾ എന്നെ വിടൂ; മൂസായെ ഞാൻ കൊല്ലും. അവൻ അവന്റെ രക്ഷിതാവിനെ വിളിച്ചു പ്രാർഥിച്ചു കൊള്ളട്ടെ. അവൻ നിങ്ങളുടെ മതം മാറ്റി മറിക്കുകയോ ഭൂമിയിൽ കുഴപ്പം കുത്തിപ്പൊക്കുകയോ ചെയ്യുമെന്ന് തീർച്ചയായും ഞാൻ ഭയപ്പെടുന്നു. [27] മൂസാ പറഞ്ഞു: എന്റെ രക്ഷിതാവും നിങ്ങളുടെ രക്ഷിതാവുമായിട്ടുള്ളവനോട്, വിചാരണയുടെ

ദിവസത്തിൽ വിശ്വസിക്കാത്ത എല്ലാ അഹങ്കാരികളിൽ നിന്നും ഞാൻ ശരണം തേടുന്നു.

[28] ഫിർഔന്റെ ആൾക്കാരിൽപ്പെട്ട - തന്റെ വിശ്വാസം മറച്ചു വെച്ചുകൊണ്ടിരുന്ന - ഒരു വിശ്വാസിയായ മനുഷ്യൻ പറഞ്ഞു: എന്റെ രക്ഷിതാവ് അല്ലാഹുവാണ് എന്ന് പറയുന്നതിനാൽ നിങ്ങൾ ഒരു മനുഷ്യനെ കൊല്ലുകയോ? അദ്ദേഹം നിങ്ങൾക്ക് നിങ്ങളുടെ രക്ഷിതാവിങ്കൽ നിന്നുള്ള വ്യക്തമായ തെളിവുകൾ കൊണ്ടു വന്നിട്ടുണ്ട്. അദ്ദേഹം കള്ളം പറയുന്നവനാണെങ്കിൽ കള്ളം പറയുന്നതിന്റെ ദോഷം അദ്ദേഹത്തിന് തന്നെയാണ്. അദ്ദേഹം സത്യം പറയുന്നവനാണെങ്കിലോ അദ്ദേഹം നിങ്ങൾക്ക് താക്കീത് നൽകുന്ന ചില കാര്യങ്ങൾ (ശിക്ഷകൾ) നിങ്ങളെ ബാധിക്കുകയും ചെയ്യും. അതിക്രമകാരിയും വ്യാജവാദിയുമായിട്ടുള്ള ഒരാളെയും അല്ലാഹു നേർവഴിയിലാക്കുകയില്ല; തീർച്ച. [29] എന്റെ ജനങ്ങളേ, ഭൂമിയിൽ മികച്ചുനിൽക്കുന്നവർ എന്ന നിലയിൽ ഇന്ന് ആധിപത്യം നിങ്ങൾക്ക് തന്നെ. എന്നാൽ അല്ലാഹുവിന്റെ ശിക്ഷ നമുക്ക് വന്നാൽ അതിൽ നിന്ന് നമ്മെ രക്ഷിച്ചു സഹായിക്കാൻ ആരുണ്ട്? ഫിർഔൻ പറഞ്ഞു: ഞാൻ (ശരിയായി) കാണുന്ന മാർഗം മാത്രമാണ് ഞാൻ നിങ്ങൾക്ക് കാണിച്ചുതരുന്നത്. ശരിയായ മാർഗത്തിലേക്കല്ലാതെ ഞാൻ നിങ്ങളെ നയിക്കുകയില്ല.

[30] ആ വിശ്വസിച്ച ആൾ പറഞ്ഞു: എന്റെ ജനങ്ങളേ, ആ കക്ഷികളുടെ ദിവസം പോലെയുള്ള ഒന്ന് തീർച്ചയായും നിങ്ങളുടെ കാര്യത്തിലും ഞാൻ ഭയപ്പെടുന്നു. [31] അതായത് നൂഹിന്റെ ജനതയുടെയും ആദിന്റെയും ഥമൂദിന്റെയും അവർക്ക് ശേഷമുള്ളവരുടെയും അനുഭവത്തിന് തുല്യമായത്. ദാസൻമാരോട് യാതൊരു അക്രമവും ചെയ്യാൻ അല്ലാഹു ഉദ്ദേശിക്കുന്നില്ല.

[32] എന്റെ ജനങ്ങളേ, (നിങ്ങൾ) പരസ്പരം വിളിച്ചുകേഴുന്ന ദിവസത്തെ നിങ്ങളുടെ കാര്യത്തിൽ തീർച്ചയായും ഞാൻ ഭയപ്പെടുന്നു. [33] അതായത് നിങ്ങൾ പിന്നോക്കം തിരിഞ്ഞോടുന്ന ദിവസം. അല്ലാഹുവിന്റെ ശിക്ഷയിൽ നിന്നും രക്ഷനൽകുന്ന ഒരാളും നിങ്ങൾക്കില്ല. ഏതൊരാളെ അല്ലാഹു വഴിതെറ്റിക്കുന്നുവോ, അവന് നേർവഴി കാണിക്കാൻ ആരുമില്ല.

[34] വ്യക്തമായ തെളിവുകളും കൊണ്ട് മുമ്പ് യൂസുഫ് നിങ്ങളുടെ അടുത്ത് വരികയുണ്ടായിട്ടുണ്ട്. അപ്പോൾ അദ്ദേഹം നിങ്ങൾക്ക് കൊണ്ടുവന്നതിനെ പറ്റി നിങ്ങൾ സംശയത്തിലായിക്കൊണ്ടേയിരുന്നു. എന്നിട്ട് അദ്ദേഹം മരണപ്പെട്ടപ്പോൾ ഇദ്ദേഹത്തിനു ശേഷം അല്ലാഹു ഇനി ഒരു ദൂതനെയും നിയോഗിക്കുകയേ ഇല്ല എന്ന് നിങ്ങൾ പറഞ്ഞു. അപ്രകാരം അതിക്രമകാരിയും സംശയാലുവുമായിട്ടുള്ളതാരോ അവരെ അല്ലാഹു വഴിതെറ്റിക്കുന്നു. [35] അതായത് തങ്ങൾക്ക് യാതൊരു ആധികാരിക പ്രമാണവും വന്നുകിട്ടാതെ അല്ലാഹുവിന്റെ ദൃഷ്ടാന്തങ്ങളിൽ തർക്കം നടത്തുന്നവരെ. അത് അല്ലാഹുവിന്റെ അടുക്കലും സത്യവിശ്വാസികളുടെ അടുക്കലും വലിയ കോപഹേതുവായിരിക്കുന്നു. അപ്രകാരം അഹങ്കാരികളും ഗർവ്വിഷ്ഠരും ആയിട്ടുള്ളവരുടെ ഹൃദയങ്ങളിലെല്ലാം അല്ലാഹു മുദ്രവെക്കുന്നു.

[36] ഫിർഔൻ പറഞ്ഞു. ഹാമാനേ, എനിക്ക് ആ മാർഗങ്ങളിൽ എത്താവുന്ന വിധം എനിക്കു വേണ്ടി നീ ഒരു ഉന്നത സൗധം പണിതു തരൂ! [37] അഥവാ ആകാശമാർഗങ്ങളിൽ. എന്നിട്ടു മൂസായുടെ ദൈവത്തിന്റെ അടുത്തേക്ക് എത്തിനോക്കുവാൻ. തീർച്ചയായും അവൻ

(മൂസാ) കളവു പറയുകയാണെന്നാണ് ഞാൻ വിചാരിക്കുന്നത്. അപ്രകാരം ഫിർഔന് തന്റെ ദുഷ്പ്രവൃത്തി അലംകൃതമായി തോന്നിക്കപ്പെട്ടു. നേരായ മാർഗത്തിൽ നിന്ന് അവൻ തടയപ്പെടുകയും ചെയ്തു. ഫറോവയുടെ തന്ത്രം നഷ്ടത്തിൽ തന്നെയായിരുന്നു.

[38] ആ വിശ്വസിച്ച വ്യക്തി പറഞ്ഞു: എന്റെ ജനങ്ങളേ, നിങ്ങൾ എന്നെ പിന്തുടരൂ. ഞാൻ നിങ്ങൾക്ക് വിവേകത്തിന്റെ മാർഗം കാട്ടിത്തരാം. [39] എന്റെ ജനങ്ങളേ, ഈ ഐഹികജീവിതം ഒരു താൽക്കാലിക വിഭവം മാത്രമാണ്. തീർച്ചയായും പരലോകം തന്നെയാണ് സ്ഥിരവാസത്തിനുള്ള ഭവനം. [40] ആരെങ്കിലും ഒരു തിൻമപ്രവർത്തിച്ചാൽ തത്തുല്യമായ പ്രതിഫലമേ അവന്നു നൽകപ്പെടുകയുള്ളൂ. സത്യവിശ്വാസിയായി കൊണ്ട് സൽകർമ്മം പ്രവർത്തിക്കുന്നതാരോ -പുരുഷനോ സ്ത്രീയോ ആകട്ടെ- അവർ സ്വർഗത്തിൽ പ്രവേശിക്കുന്നതാണ്. കണക്കുനോക്കാതെ അവർക്ക് അവിടെ ഉപജീവനം നൽകപ്പെട്ടുകൊണ്ടിരിക്കും. [41] എന്റെ ജനങ്ങളേ, എനിക്കെന്തൊരനുഭവം! ഞാൻ നിങ്ങളെ രക്ഷയിലേക്ക് ക്ഷണിക്കുന്നു. നിങ്ങളാകട്ടെ എന്നെ നരകത്തിലേക്കും ക്ഷണിക്കുന്നു. [42] ഞാൻ അല്ലാഹുവിൽ അവിശ്വസിക്കുവാനും എനിക്ക് യാതൊരു അറിവുമില്ലാത്തത് അവനോട് ഞാൻ പങ്കുചേർക്കുവാനും നിങ്ങളെന്നെ ക്ഷണിക്കുന്നു. ഞാനാകട്ടെ, പ്രതാപശാലിയും ഏറെ പൊറുക്കുന്നവനുമായ അല്ലാഹുവിലേക്ക് നിങ്ങളെ ക്ഷണിക്കുന്നു. [43] നിങ്ങൾ എന്നെ ഏതൊന്നിലേക്ക് ക്ഷണിച്ചു കൊണ്ടിരിക്കുന്നുവോ അതിന് ഇഹലോകത്താകട്ടെ പരലോകത്താകട്ടെ യാതൊരു പ്രാർഥനയും ഉണ്ടാകാവുന്നതല്ല എന്നതും, നമ്മുടെ മടക്കം അല്ലാഹുവിങ്കലേക്കാണ് എന്നതും,

അതിക്രമകാരികൾ തന്നെയാണ് നരകാവകാശികൾ എന്നതും ഉറപ്പായ കാര്യമാകുന്നു. [44] എന്നാൽ ഞാൻ നിങ്ങളോട് പറയുന്നത് വഴിയെ നിങ്ങൾ ഓർക്കും. എന്റെ കാര്യം ഞാൻ അല്ലാഹുവിങ്കലേക്ക് ഏൽപിച്ച് വിടുന്നു. തീർച്ചയായും അല്ലാഹു ദാസൻമാരെപ്പറ്റി കണ്ടറിയുന്ന വനാകുന്നു.

[45] അപ്പോൾ അവർ നടത്തിയ കുതന്ത്രങ്ങളുടെ ദുഷ്ഫലങ്ങളിൽ നിന്ന് അല്ലാഹു അദ്ദേഹത്തെ കാത്തു. ഫിർഔന്റെ ആളുകളെ കടുത്ത ശിക്ഷ വലയം ചെയ്യുകയുമുണ്ടായി. [46] നരകം! രാവിലെയും വൈകുന്നേരവും അവർ അതിനുമുമ്പിൽ പ്രദർശിപ്പിക്കപ്പെടും. ആ അന്ത്യസമയം നിലവിൽ വരുന്ന ദിവസം ഫിർഔന്റെ ആളുകളെ ഏറ്റവും കഠിനമായ ശിക്ഷയിൽ നിങ്ങൾ പ്രവേശിപ്പിക്കുക. (എന്ന് കൽപിക്കപ്പെടും) [47] നരകത്തിൽ അവർ അന്യോന്യം ന്യായവാദം നടത്തുന്ന സന്ദർഭം (ശ്രദ്ധേയമാകുന്നു.) അപ്പോൾ ദുർബലർ അഹംഭാവം നടിച്ചവരോട് പറയും: തീർച്ചയായും ഞങ്ങൾ നിങ്ങളെ പിന്തുടർന്ന് ജീവിക്കുകയായിരുന്നു. അതിനാൽ നരകശിക്ഷയിൽ നിന്നുള്ള വല്ല വിഹിതവും ഞങ്ങളിൽ നിന്ന് ഒഴിവാക്കിത്തരാൻ നിങ്ങൾക്ക് കഴിയുമോ? [48] അഹംഭാവം നടിച്ചവർ പറയും: തീർച്ചയായും നമ്മളെല്ലാം ഇതിൽ തന്നെയാകുന്നു. തീർച്ചയായും അല്ലാഹു ദാസൻമാർക്കിടയിൽ വിധി കൽപിച്ചു കഴിഞ്ഞു. [49] നരകത്തിലുള്ളവർ നരകത്തിന്റെ കാവൽക്കാരോട് പറയും: നിങ്ങൾ നിങ്ങളുടെ രക്ഷിതാവിനോടൊന്ന് പ്രാർഥിക്കുക. ഞങ്ങൾക്ക് ഒരു ദിവസത്തെ ശിക്ഷയെങ്കിലും അവൻ ലഘൂകരിച്ചു തരട്ടെ. [50] അവർ (കാവൽക്കാർ) പറയും: നിങ്ങളിലേക്കുള്ള ദൂതൻമാർ

സന്താനങ്ങൾ വിശ്വാസത്തിൽ അവരെ പിന്തുടരുകയും ചെയ്തിരിക്കുന്നുവോ അവരുടെ സന്താനങ്ങളെ നാം അവരോടൊപ്പം ചേർക്കുന്നതാണ്. അവരുടെ കർമ്മഫലത്തിൽ നിന്ന് യാതൊന്നും നാം അവർക്കു കുറവു വരുത്തുകയുമില്ല. ഏതൊരു മനുഷ്യനും താൻ സമ്പാദിച്ച് വെച്ചതിന് (സ്വന്തം കർമ്മങ്ങൾക്ക്) പണയം വെക്കപ്പെട്ടവനാകുന്നു. [22] അവർ കൊതിക്കുന്ന തരത്തിലുള്ള പഴവും മാംസവും നാം അവർക്ക് അധികമായി നൽകുകയും ചെയ്യും. [23] അവിടെ അവർ പാനപാത്രം അന്യോന്യം കൈമാറികൊണ്ടിരിക്കും. അവിടെ അനാവശ്യവാക്കോ, അധാർമ്മിക വൃത്തിയോ ഇല്ല. [24] അവർക്ക് (പരിചരണത്തിനായി) ചെറുപ്പക്കാർ അവരുടെ അടുത്ത് ചുറ്റിത്തിരിഞ്ഞു കൊണ്ടിരിക്കും. അവർ സൂക്ഷിച്ച് വെക്കപ്പെട്ട മുത്തുകൾ പോലെയിരിക്കും [25] പരസ്പരം പലതും ചോദിച്ചു കൊണ്ട് അവരിൽ ചിലർ ചിലരെ അഭിമുഖീകരിക്കും. [26] അവർ പറയും: തീർച്ചയായും നാം മുമ്പ് നമ്മുടെ കുടുംബത്തിലായിരിക്കുമ്പോൾ ഭയഭക്തിയുള്ളവരായിരുന്നു. [27] അതിനാൽ അല്ലാഹു നമുക്ക് അനുഗ്രഹം നൽകുകയും, രോമകൂപങ്ങളിൽ തുളച്ചു കയറുന്ന നരകാഗ്നിയുടെ ശിക്ഷയിൽ നിന്ന് അവൻ നമ്മെ കാത്തുരക്ഷിക്കുകയും ചെയ്തു. [28] തീർച്ചയായും നാം മുമ്പേ അവനോട് പ്രാർഥിക്കുന്നവരായിരുന്നു. തീർച്ചയായും അവൻ തന്നെയാകുന്നു ഔദാര്യവാനും കരുണാനിധിയും. [29] ആകയാൽ നീ ഉൽബോധനം ചെയ്യുക. നിന്റെ രക്ഷിതാവിന്റെ അനുഗ്രഹത്താൽ നീ ഒരു ജ്യോത്സ്യനോ, ഭ്രാന്തനോ അല്ല. [30] അതല്ല, (മുഹമ്മദ്) ഒരു കവിയാണ്, അവന്ന് കാലവിപത്ത് വരുന്നത് ഞങ്ങൾ കാത്തിരിക്കുകയാണ് എന്നാണോ അവർ പറയുന്നത്? [31] നീ പറഞ്ഞേക്കുക:

നിങ്ങൾ കാത്തിരുന്നോളൂ. തീർച്ചയായും ഞാനും നിങ്ങളോടൊപ്പം കാത്തിരിക്കുന്നവരുടെ കൂട്ടത്തിലാകുന്നു. [32] അതല്ല, അവരുടെ മനസ്സുകൾ അവരോട് ഇപ്രകാരം കൽപിക്കുകയാണോ? അതല്ല, അവർ ധിക്കാരികളായ ഒരു ജനത തന്നെയാണോ? [33] അതല്ല, അദ്ദേഹം (നബി) അത് കെട്ടിച്ചമച്ചു പറഞ്ഞതാണ് എന്ന് അവർ പറയുകയാണോ? അല്ല, അവർ വിശ്വസിക്കുന്നില്ല. [34] എന്നാൽ അവർ സത്യവാൻമാരാണെങ്കിൽ ഇതു പോലുള്ള ഒരു വൃത്താന്തം അവർ കൊണ്ടുവരട്ടെ.

[35] അതല്ല, യാതൊരു വസ്തുവിൽ നിന്നുമല്ലാതെ അവർ സൃഷ്ടിക്കപ്പെട്ടിരിക്കുകയാണോ? അതല്ല, അവർ തന്നെയാണോ സ്രഷ്ടാക്കൾ? [36] അതല്ല, അവരാണോ ആകാശങ്ങളും ഭൂമിയും സൃഷ്ടിച്ചിരിക്കുന്നത്? അല്ല, അവർ ദൃഢമായി വിശ്വസിക്കുന്നില്ല. [37] അതല്ല, അവരുടെ പക്കലാണോ നിന്റെ രക്ഷിതാവിന്റെ ഖജനാവുകൾ! അതല്ല, അവരാണോ അധികാരം നടത്തുന്നവർ? [38] അതല്ല, അവർക്ക് (ആകാശത്തു നിന്ന്) വിവരങ്ങൾ ശ്രദ്ധിച്ചു കേൾക്കാൻ വല്ല കോണിയുമുണ്ടോ? എന്നാൽ അവരിലെ ശ്രദ്ധിച്ച് കേൾക്കുന്ന ആൾ വ്യക്തമായ വല്ല പ്രമാണവും കൊണ്ടുവരട്ടെ. [39] അതല്ല, അവന്നു (അല്ലാഹുവിനു)ള്ളത് പെൺമക്കളും നിങ്ങൾക്കുള്ളത് ആൺമക്കളുമാണോ?

[40] അതല്ല, നീ അവരോട് വല്ല പ്രതിഫലവും ചോദിച്ചിട്ട് അവർ കടബാധ്യതയാൽ ഭാരം പേറേണ്ടവരായിരിക്കുകയാണോ? [41] അതല്ല, അവർക്ക് അദൃശ്യജ്ഞാനം കരഗതമാവുകയും, അത് അവർ രേഖപ്പെടുത്തിവെക്കുകയും ചെയ്യുന്നുണ്ടോ? [42] അതല്ല, അവർ വല്ല കുതന്ത്രവും നടത്താൻ ഉദ്ദേശിക്കുകയാണോ? എന്നാൽ സത്യനിഷേധികളാരോ അവർ തന്നെയാണ്

കുതന്ത്രത്തിൽ അകപ്പെടുന്നവർ. [43] അതല്ല, അവർക്ക് അല്ലാഹുവല്ലാത്ത വല്ല ദൈവവുമുണ്ടോ? അവർ പങ്കുചേർക്കുന്നതിൽ നിന്നെല്ലാം അല്ലാഹു എത്രയോ പരിശുദ്ധനായിരിക്കുന്നു.

[44] ആകാശത്തുനിന്ന് ഒരു കഷ്ണം വീഴുന്നതായി അവർ കാണുകയാണെങ്കിലും അവർ പറയും: അത് അടുക്കടുക്കായ മേഘമാണെന്ന്. [45] അതിനാൽ അവർ ബോധരഹിതരായി വീഴ്ത്തപ്പെടുന്ന അവരുടെ ആ ദിവസം അവർ കണ്ടുമുട്ടുന്നത് വരെ നീ അവരെ വിട്ടേക്കുക. [46] അവരുടെ കുതന്ത്രം അവർക്ക് ഒട്ടും പ്രയോജനം ചെയ്യാത്ത, അവർക്ക് സഹായം ലഭിക്കാത്ത ഒരു ദിവസം. [47] തീർച്ചയായും അക്രമം പ്രവർത്തിച്ചവർക്ക് അതിനു പുറമെയും ശിക്ഷയുണ്ട്. പക്ഷെ അവരിൽ അധികപേരും മനസ്സിലാക്കുന്നില്ല. [48] നിന്റെ രക്ഷിതാവിന്റെ തീരുമാനത്തിന് നീ ക്ഷമാപൂർവ്വം കാത്തിരിക്കുക. തീർച്ചയായും നീ നമ്മുടെ ദൃഷ്ടിയിലാകുന്നു. നീ എഴുന്നേൽക്കുന്ന സമയത്ത് നിന്റെ രക്ഷിതാവിനെ സ്തുതിക്കുന്നതോടൊപ്പം അവന്റെ പരിശുദ്ധിയെ നീ പ്രകീർത്തിക്കുകയും ചെയ്യുക. [49] രാത്രിയിൽ കുറച്ച് സമയവും നക്ഷത്രങ്ങൾ പിൻവാങ്ങുമ്പോഴും നീ അവന്റെ പരിശുദ്ധിയെ പ്രകീർത്തിക്കുക.

## 53. നജ്മ് (നക്ഷത്രം)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] നക്ഷത്രം അസ്തമിക്കുമ്പോൾ അതിനെ തന്നെയാണ, സത്യം. [2] നിങ്ങളുടെ കൂട്ടുകാരൻ വഴിതെറ്റിയിട്ടില്ല. ദുർമാർഗിയായിട്ടുമില്ല. [3] അദ്ദേഹം തന്നിഷ്ടപ്രകാരം സംസാരിക്കുന്നുമില്ല. [4] അത് അദ്ദേഹത്തിന് ദിവ്യസന്ദേ

നൽകപ്പെടുന്ന ഒരു ഉൽബോധനം മാത്രമാകുന്നു. [5] ശക്തിമത്തായ കഴിവുള്ളവനാണ് (ജിബ്‌രീൽ എന്ന മലക്കാണ്) അദ്ദേഹത്തെ പഠിപ്പിച്ചിട്ടുള്ളത്. [6] കരുത്തുള്ള ഒരു വ്യക്തി. അങ്ങനെ അദ്ദേഹം (സാക്ഷാൽ രൂപത്തിൽ) നിലകൊണ്ടു. [7] അദ്ദേഹമാകട്ടെ അത്യുന്നതമായ മണ്ഡലത്തിലായിരുന്നു. [8] പിന്നെ അദ്ദേഹം അടുത്തു വന്നു. അങ്ങനെ കൂടുതൽ അടുത്തു. [9] അങ്ങനെ അദ്ദേഹം രണ്ടു വില്ലുകളുടെ അകലത്തിലോ അതിനെക്കാൾ അടുത്തോ ആയിരുന്നു. [10] അപ്പോൾ അവൻ (അല്ലാഹു) തന്റെ ദാസന് അവൻ ബോധനം നൽകിയതെല്ലാം ബോധനം നൽകി. [11] അദ്ദേഹം കണ്ട ആ കാഴ്ച (അദ്ദേഹത്തിന്റെ) ഹൃദയം നിഷേധിച്ചിട്ടില്ല. [12] എന്നിരിക്കെ അദ്ദേഹം (നേരിൽ) കാണുന്നതിന്റെ പേരിൽ നിങ്ങൾ അദ്ദേഹത്തോട് തർക്കിക്കുകയാണോ? [13] മറ്റൊരു ഇറക്കത്തിലും അദ്ദേഹം മലക്കിനെ കണ്ടിട്ടുണ്ട്. [14] അറ്റത്തെ ഇലന്തമരത്തിനടുത്ത് വെച്ച്. [15] അതിന്നടുത്താകുന്നു താമസിക്കാനുള്ള സ്വർഗം. [16] ആ ഇലന്തമരത്തെ ആവരണം ചെയ്യുന്നതൊക്കെ അതിനെ ആവരണം ചെയ്തിരുന്നപ്പോൾ. [17] (നബിയുടെ) ദൃഷ്ടി തെറ്റിപോയിട്ടില്ല. അതിക്രമിച്ചുപോയിട്ടുമില്ല. [18] തീർച്ചയായും തന്റെ രക്ഷിതാവിന്റെ അതിമഹത്തായ ദൃഷ്ടാന്തങ്ങളിൽ ചിലത് അദ്ദേഹം കാണുകയുണ്ടായി.

[19] ലാത്തയെയും ഉസ്സയെയും പറ്റി നിങ്ങൾ ചിന്തിച്ചു നോക്കിയിട്ടുണ്ടോ? [20] വേറെ മൂന്നാമതായുള്ള മനാത്തയെ പറ്റിയും. [21] (സന്താനമായി) നിങ്ങൾക്ക് ആണും അല്ലാഹുവിന് പെണ്ണുമാണെന്നോ? [22] എങ്കിൽ അത് നീതിയില്ലാത്ത ഒരു ഓഹരി വെക്കൽ തന്നെ. [23] നിങ്ങളും നിങ്ങളുടെ പിതാക്കളും നാമകരണം ചെയ്ത ചില പേരുകളല്ലാതെ മറ്റൊന്നുമല്ല അവ (ദേവതകൾ.)

അവയെപ്പറ്റി അല്ലാഹു യാതൊരു പ്രമാണവും ഇറക്കിതന്നിട്ടില്ല. ഊഹത്തെയും മനസ്സുകൾ ഇച്ഛിക്കുന്നതിനെയും മാത്രമാണ് അവർ പിന്തുടരുന്നത്. അവർക്ക് തങ്ങളുടെ രക്ഷിതാവിങ്കൽ നിന്ന് സൻമാർഗം വന്നിട്ടുണ്ട് താനും. [24] അതല്ല, മനുഷ്യന് അവൻ മോഹിച്ചതാണോ ലഭിക്കുന്നത്? [25] എന്നാൽ അല്ലാഹുവിന്നാകുന്നു ഇഹലോകവും പരലോകവും.

[26] ആകാശങ്ങളിൽ എത്ര മലക്കുകളാണുള്ളത്! അവരുടെ ശുപാർശ യാതൊരു പ്രയോജനവും ചെയ്യുകയില്ല; അല്ലാഹു അവൻ ഉദ്ദേശിക്കുകയും തൃപ്തിപ്പെടുകയും ചെയ്യുന്നവർക്ക് (ശുപാർശയ്ക്ക്) അനുവാദം നൽകിയതിന്റെ ശേഷമല്ലാതെ. [27] തീർച്ചയായും പരലോകത്തിൽ വിശ്വസിക്കാത്തവർ മലക്കുകൾക്ക് പേരിടുന്നത് സ്ത്രീ നാമങ്ങളാകുന്നു. [28] അവർക്ക് അതിനെ പറ്റി യാതൊരു അറിവുമില്ല. അവർ ഊഹത്തെ മാത്രമാകുന്നു പിന്തുടരുന്നത്. തീർച്ചയായും ഊഹം സത്യത്തെ സംബന്ധിച്ചേടത്തോളം ഒട്ടും പ്രയോജനം ചെയ്യുകയില്ല. [29] ആകയാൽ നമ്മുടെ സ്മരണ വിട്ടു തിരിഞ്ഞുകളയുകയും ഐഹികജീവിതം മാത്രം ലക്ഷ്യമാക്കുകയും ചെയ്തവരിൽ നിന്ന് നീ തിരിഞ്ഞുകളയുക. [30] അറിവിൽനിന്ന് അവർ ആകെ എത്തിയിട്ടുള്ളത് അത്രത്തോളമാകുന്നു. തീർച്ചയായും നിന്റെ രക്ഷിതാവാകുന്നു അവന്റെ മാർഗത്തിൽ നിന്ന് തെറ്റിപ്പോയവരെപ്പറ്റി കൂടുതൽ അറിവുള്ളവൻ. സൻമാർഗം പ്രാപിച്ചവരെ പറ്റി കൂടുതൽ അറിവുള്ളവനും അവൻ തന്നെയാകുന്നു.

[31] അല്ലാഹുവിന്നുള്ളതാകുന്നു ആകാശങ്ങളിലുള്ളതും ഭൂമിയിലുള്ളതും. തിൻമ പ്രവർത്തിച്ചവർക്ക് അവർ ചെയ്യുന്നതിനനുസരിച്ച് പ്രതിഫലം നൽകുവാൻ

വേണ്ടിയത്രെ അത്. നൻമ പ്രവർത്തിച്ചവർക്ക് ഏറ്റവും നല്ല പ്രതിഫലം നൽകുവാൻ വേണ്ടിയും. [32] അതായത് വലിയ പാപങ്ങളിൽ നിന്നും, നിസ്സാരമായതൊഴിച്ചുള്ള നീചവൃത്തികളിൽ നിന്നും വിട്ടകന്നു നിൽക്കുന്നവർക്ക്. തീർച്ചയായും നിന്റെ രക്ഷിതാവ് വിശാലമായി പാപമോചനം നൽകുന്നവനാകുന്നു. നിങ്ങളെ ഭൂമിയിൽ നിന്ന് സൃഷ്ടിച്ചുണ്ടാക്കിയ സന്ദർഭത്തിലും, നിങ്ങൾ നിങ്ങളുടെ ഉമ്മമാരുടെ വയറുകളിൽ ഗർഭസ്ഥശിശുക്കളായിരിക്കുന്ന സന്ദർഭത്തിലും അവനാകുന്നു നിങ്ങളെ പറ്റി കൂടുതൽ അറിവുള്ളവൻ. അതിനാൽ നിങ്ങൾ ആത്മപ്രശംസ നടത്താതിരിക്കുക. അവനാകുന്നു സൂക്ഷ്മത പാലിച്ചവരെപ്പറ്റി നന്നായി അറിയുന്നവൻ.

[33] എന്നാൽ പിൻമാറിക്കളഞ്ഞ ഒരുത്തനെ നീ കണ്ടുവോ? [34] അൽപമൊക്കെ അവൻ ദാനം നൽകുകയും എന്നിട്ട് അത് നിർത്തിക്കളയുകയും ചെയ്തു. [35] അവന്റെ അടുക്കൽ അദൃശ്യജ്ഞാനമുണ്ടായിട്ട് അതു മുഖേന അവൻ കണ്ടറിഞ്ഞ് കൊണ്ടിരിക്കുകയാണോ? [36] അതല്ല, മൂസായുടെ പത്രികകളിൽ ഉള്ളതിനെ പറ്റി അവന് വിവരം അറിയിക്കപ്പെട്ടിട്ടില്ലേ? [37] (കടമകൾ) നിറവേറ്റിയ ഇബ്രാഹീമിന്റെയും (പത്രികകളിൽ) [38] അതായത് പാപഭാരം വഹിക്കുന്ന ഒരാളും മറ്റൊരാളുടെ പാപഭാരം വഹിക്കുകയില്ലെന്നും, [39] മനുഷ്യന്ന് താൻ പ്രയത്നിച്ചതല്ലാതെ മറ്റൊന്നുമില്ല എന്നും. [40] അവന്റെ പ്രയത്നഫലം വഴിയെ കാണിച്ചുകൊടുക്കപ്പെടും എന്നുമുള്ള കാര്യം. [41] പിന്നീട് അവന് അതിന് ഏറ്റവും പൂർണമായ പ്രതിഫലം നൽകപ്പെടുന്നതാണെന്നും, [42] നിന്റെ രക്ഷിതാവിങ്കലേക്കാണ് എല്ലാം ചെന്ന് അവസാനിക്കുന്നതെന്നും, [43] അവൻ തന്നെയാണ് ചിരിപ്പിക്കുകയും കരയിക്കുകയും ചെയ്തതെന്നും,

[44] അവൻ തന്നെയാണ് മരിപ്പിക്കുകയും ജീവിപ്പിക്കുകയും ചെയ്തതെന്നും, [45] ആൺ, പെൺ എന്നീ രണ്ട് ഇണകളെ അവനാണ് സൃഷ്ടിച്ചതെന്നും [46] ഒരു ബീജം സ്രവിക്കപ്പെടുമ്പോൾ അതിൽ നിന്ന് [47] രണ്ടാമത് ജനിപ്പിക്കുക എന്നത് അവന്റെ ചുമതലയിലാണെന്നും, [48] ഐശ്വര്യം നൽകുകയും സംതൃപ്തി വരുത്തുകയും ചെയ്തത് അവൻ തന്നെയാണ് എന്നും, [49] അവൻ തന്നെയാണ് ശിഅ്റാ നക്ഷത്രത്തിന്റെ രക്ഷിതാവ് എന്നുമുള്ള കാര്യങ്ങൾ.

[50] ആദിമ ജനതയായ ആദിനെ അവനാണ് നശിപ്പിച്ചതെന്നും, [51] ഥമൂദിനെയും. എന്നിട്ട് (ഒരാളെയും) അവൻ അവശേഷിപ്പിച്ചില്ല. [52] അതിന് മുമ്പ് നൂഹിന്റെ ജനതയെയും (അവൻ നശിപ്പിച്ചു.) തീർച്ചയായും അവർ കൂടുതൽ അക്രമവും, കൂടുതൽ ധിക്കാരവും കാണിച്ചവരായിരുന്നു. [53] കീഴ്മേൽ മറിഞ്ഞ രാജ്യത്തെയും, അവൻ തകർത്തു കളഞ്ഞു. [54] അങ്ങനെ ആ രാജ്യത്തെ അവൻ ഭയങ്കരമായ ഒരു (ശിക്ഷയുടെ) ആവരണം കൊണ്ട് പൊതിഞ്ഞു. [55] അപ്പോൾ നിന്റെ രക്ഷിതാവിന്റെ അനുഗ്രഹങ്ങളിൽ ഏതൊന്നിനെപ്പറ്റിയാണ് നീ തർക്കിച്ചുകൊണ്ടിരിക്കുന്നത്?

[56] ഇദ്ദേഹം (മുഹമ്മദ് നബി) പൂർവ്വികരായ താക്കീതുകാരുടെ കൂട്ടത്തിൽപെട്ട ഒരു താക്കീതുകാരൻ ആകുന്നു. [57] സമീപസ്ഥമായ ആ സംഭവം ആസന്നമായിരിക്കുന്നു. [58] അല്ലാഹുവിന് പുറമെ അതിനെ തട്ടിനീക്കാൻ ആരുമില്ല. [59] അപ്പോൾ ഈ വാർത്തയെപ്പറ്റി നിങ്ങൾ അത്ഭുതപ്പെടുകയും, [60] നിങ്ങൾ ചിരിച്ച് കൊണ്ടിരിക്കുകയും നിങ്ങൾ കരയാതിരിക്കുകയും, [61] നിങ്ങൾ അശ്രദ്ധയിൽ കഴിയുകയുമാണോ?. [62] അതിനാൽ നിങ്ങൾ അല്ലാഹുവിന് പ്രണാമം ചെയ്യുകയും (അവനെ) ആരാധിക്കുകയും ചെയ്യുവിൻ.

## 54. ഖമർ (ചന്ദ്രൻ)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] ആ (അന്ത്യ) സമയം അടുത്തു. ചന്ദ്രൻ പിളരുകയും ചെയ്തു. [2] ഏതൊരു ദൃഷ്ടാന്തം അവർ കാണുകയാണെങ്കിലും അവർ പിന്തിരിഞ്ഞു കളയുകയും, ഇത് നിലനിന്നു വരുന്ന ജാലവിദ്യയാകുന്നു എന്ന് അവർ പറയുകയും ചെയ്യും. [3] അവർ നിഷേധിച്ചു തള്ളുകയും തങ്ങളുടെ തന്നിഷ്ടങ്ങളെ പിൻപറ്റുകയും ചെയ്തിരിക്കുന്നു. ഏതൊരു കാര്യവും ഒരു നിശ്ചിത സ്ഥാനം പ്രാപിക്കുന്നതാകുന്നു. [4] (ദൈവ നിഷേധത്തിൽ നിന്ന്) അവർ ഒഴിഞ്ഞു നിൽക്കാൻ പര്യാപ്തമായ കാര്യങ്ങളടങ്ങിയ ചില വൃത്താന്തങ്ങൾ തീർച്ചയായും അവർക്ക് വന്നുകിട്ടിയിട്ടുണ്ട്. [5] അതെ, പരിപൂർണമായ വിജ്ഞാനം. എന്നിട്ടും താക്കീതുകൾ പര്യാപ്തമാകുന്നില്ല. [6] ആകയാൽ (നബിയേ,) നീ അവരിൽ നിന്ന് പിന്തിരിഞ്ഞ് കളയുക. അനിഷ്ടകരമായ ഒരു കാര്യത്തിലേക്ക് വിളിക്കുന്നവൻ വിളിക്കുന്ന ദിവസം. [7] ദൃഷ്ടികൾ താഴ്ന്നു പോയവരായ നിലയിൽ ഖബ്റുകളിൽ നിന്ന് (നാലുപാടും) പരന്ന വെട്ടുകിളികളെന്നോണം അവർ പുറപ്പെട്ട് വരും. [8] വിളിക്കുന്നവന്റെ അടുത്തേക്ക് അവർ ധൃതിപ്പെട്ട് ചെല്ലുന്നവരായിരിക്കും. സത്യനിഷേധികൾ (അന്ന്) പറയും: ഇതൊരു പ്രയാസകരമായ ദിവസമാകുന്നു.

[9] അവർക്ക് മുമ്പ് നൂഹിന്റെ ജനതയും നിഷേധിച്ചു കളഞ്ഞിട്ടുണ്ട്. അങ്ങനെ നമ്മുടെ ദാസനെ അവർ നിഷേധിച്ച് തള്ളുകയും ഭ്രാന്തൻ എന്നു പറയുകയും ചെയ്തു. അദ്ദേഹം വിരട്ടി ഓടിക്കപ്പെടുകയും ചെയ്തു. [10] അപ്പോൾ അദ്ദേഹം തന്റെ രക്ഷിതാവിനെ വിളിച്ചു പ്രാർഥിച്ചു: ഞാൻ പരാജിതനാകുന്നു. അതിനാൽ (എന്റെ)

രക്ഷയ്ക്കായി നീ നടപടി സ്വീകരിക്കണമേ. [11] അപ്പോൾ കുത്തിച്ചൊരിയുന്ന വെള്ളവും കൊണ്ട് ആകാശത്തിന്റെ കവാടങ്ങൾ നാം തുറന്നു. [12] ഭൂമിയിൽ നാം ഉറവുകൾ പൊട്ടിക്കുകയും ചെയ്തു. അങ്ങനെ നിർണയിക്കപ്പെട്ടു കഴിഞ്ഞ ഒരു കാര്യത്തിന്നായി വെള്ളം സന്ധിച്ചു. [13] പലകകളും ആണികളുമുള്ള ഒരു കപ്പലിൽ അദ്ദേഹത്തെ നാം വഹിക്കുകയും ചെയ്തു. [14] നമ്മുടെ മേൽനോട്ടത്തിൽ അത് സഞ്ചരിക്കുന്നു. നിഷേധിച്ചു തള്ളപ്പെട്ടിരുന്നവന്നു (ദൈവദൂതന്ന്) ഉള്ള പ്രതിഫലമത്രെ അത്. [15] തീർച്ചയായും അതിനെ(പ്രളയത്തെ)നാം ഒരു ദൃഷ്ടാന്തമായി അവശേഷിപ്പിച്ചിരിക്കുന്നു. എന്നാൽ ആലോചിച്ച് മനസ്സിലാക്കുന്നവരായി ആരെങ്കിലുമുണ്ടോ? [16] അപ്പോൾ എന്റെ ശിക്ഷയും താക്കീതുകളും എങ്ങനെയായിരുന്നു.(എന്നു നോക്കുക) [17] തീർച്ചയായും ആലോചിച്ചു മനസ്സിലാക്കാൻ ഖുർആൻ നാം എളുപ്പമുള്ളതാക്കിയിരിക്കുന്നു. എന്നാൽ ആലോചിച്ചു മനസ്സിലാക്കുന്നവരായി ആരെങ്കിലുമുണ്ടോ?

[18] ആദ് സമുദായം (സത്യത്തെ) നിഷേധിച്ചു കളഞ്ഞു. എന്നിട്ട് എന്റെ ശിക്ഷയും എന്റെ താക്കീതുകളും എങ്ങനെയായിരുന്നു.(എന്ന് നോക്കുക.) [19] വിട്ടുമാറാത്ത ദുശ്ശകുനത്തിന്റെ ഒരു ദിവസത്തിൽ ഉഗ്രമായ ഒരു കാറ്റ് നാം അവരുടെ നേർക്ക് അയക്കുക തന്നെ ചെയ്തു. [20] കടപുഴകി വീഴുന്ന ഈന്തപ്പനത്തടികളെന്നോണം അത് മനുഷ്യരെ പറിച്ചെറിഞ്ഞു കൊണ്ടിരുന്നു. [21] അപ്പോൾ എന്റെ ശിക്ഷയും എന്റെ താക്കീതുകളും എങ്ങനെയായിരുന്നു.(എന്നു നോക്കുക.) [22] തീർച്ചയായും ആലോചിച്ച് മനസ്സിലാക്കുവാൻ ഖുർആൻ നാം എളുപ്പമുള്ളതാക്കിയിരിക്കുന്നു. എന്നാൽ ആലോചിച്ച് മനസ്സിലാക്കുന്നവരായി ആരെങ്കിലുമുണ്ടോ?

[23] ഥമൂദ് സമുദായം താക്കീതുകളെ നിഷേധിച്ചു കളഞ്ഞു. [24] അങ്ങനെ അവർ പറഞ്ഞു. നമ്മളിൽ പെട്ട ഒരു മനുഷ്യനെ, ഒറ്റപ്പെട്ട ഒരുത്തനെ നാം പിന്തുടരുകയോ? എങ്കിൽ തീർച്ചയായും നാം വഴിപിഴവിലും ബുദ്ധിശൂന്യതയിലും തന്നെയായിരിക്കും [25] നമ്മുടെ കൂട്ടത്തിൽ നിന്ന് അവന്നു പ്രത്യേകമായി ഉൽബോധനം നൽകപ്പെട്ടു എന്നോ? അല്ല, അവൻ അഹങ്കാരിയായ ഒരു വ്യാജവാദിയാകുന്നു. [26] എന്നാൽ നാളെ അവർ അറിഞ്ഞ് കൊള്ളും; ആരാണ് അഹങ്കാരിയായ വ്യാജവാദിയെന്ന്. [27] (അവരുടെ പ്രവാചകൻ സ്വാലിഹിനോട് നാം പറഞ്ഞു:) തീർച്ചയായും അവർക്ക് ഒരു പരീക്ഷണമെന്ന നിലയിൽ നാം ഒട്ടകത്തെ അയക്കുകയാകുന്നു. അത് കൊണ്ട് നീ അവരെ നിരീക്ഷിച്ച് കൊണ്ടിരിക്കുക. ക്ഷമ കൈക്കൊള്ളുകയും ചെയ്യുക. [28] വെള്ളം അവർക്കിടയിൽ (അവർക്കും ഒട്ടകത്തിനുമിടയിൽ) പങ്കുവെക്കപ്പെട്ടതാണ് എന്ന് നീ അവർക്ക് വിവരം അറിയിക്കുകയും ചെയ്യുക. ഓരോരുത്തരുടെയും ജലപാനത്തിന്നുള്ള ഊഴത്തിൽ (അതിന്ന് അവകാശപ്പെട്ടവർ) ഹാജരാകേണ്ടതാണ്. [29] അപ്പോൾ അവർ അവരുടെ ചങ്ങാതിയെ വിളിച്ചു. അങ്ങനെ അവൻ (ആ കൃത്യം) ഏറ്റെടുത്തു. (ആ ഒട്ടകത്തെ) അറുകൊലചെയ്തു. [30] അപ്പോൾ എന്റെ ശിക്ഷയും എന്റെ താക്കീതുകളും എങ്ങനെയായിരുന്നു (എന്നു നോക്കുക.) [31] നാം അവരുടെ നേരെ ഒരു ഘോരശബ്ദം അയക്കുക തന്നെ ചെയ്തു. അപ്പോൾ അവർ ആല വളച്ച് കെട്ടുന്നവർ വിട്ടേച്ചുപോയ ചുള്ളിത്തുരുമ്പുകൾ പോലെ ആയിത്തീർന്നു. [32] തീർച്ചയായും ആലോചിച്ചു മനസ്സിലാക്കുവാൻ ഖുർആൻ നാം എളുപ്പമുള്ളതാക്കിയിരിക്കുന്നു. എന്നാൽ ആലോചിച്ച് മനസ്സിലാക്കുന്നവരായി ആരെങ്കിലുമുണ്ടോ?

[33] ലൂത്വിന്റെ ജനത താക്കീതുകളെ നിഷേധിച്ചു കളഞ്ഞു. [34] തീർച്ചയായും നാം അവരുടെ നേരെ ഒരു ചരൽകാറ്റ് അയച്ചു. ലൂത്വിന്റെ കുടുംബം അതിൽ നിന്ന് ഒഴിവായിരുന്നു. രാത്രിയുടെ അന്ത്യവേളയിൽ നാം അവരെ രക്ഷപ്പെടുത്തി. [35] നമ്മുടെ പക്കൽ നിന്നുള്ള ഒരു അനുഗ്രഹമെന്ന നിലയിൽ. അപ്രകാരമാകുന്നു നന്ദികാണിച്ചവർക്ക് നാം പ്രതിഫലം നൽകുന്നത്. [36] നമ്മുടെ ശിക്ഷയെപറ്റി അദ്ദേഹം (ലൂത്വ്) അവർക്കു താക്കീത് നൽകുകയുണ്ടായി. അപ്പോൾ അവർ താക്കീതുകൾ സംശയിച്ച് തള്ളുകയാണ് ചെയ്തത്. [37] അദ്ദേഹത്തോട് (ലൂത്വിനോട്) അദ്ദേഹത്തിന്റെ അതിഥികളെ (ദുർവൃത്തിക്കായി) വിട്ടുകൊടുക്കുവാനും അവർ ആവശ്യപ്പെടുകയുണ്ടായി. അപ്പോൾ അവരുടെ കണ്ണുകളെ നാം തുടച്ചുനീക്കി. എന്റെ ശിക്ഷയും എന്റെ താക്കീതുകളും നിങ്ങൾ അനുഭവിച്ച് കൊള്ളുക (എന്ന് നാം അവരോട് പറഞ്ഞു.) [38] അതിരാവിലെ അവർക്ക് സുസ്ഥിരമായ ശിക്ഷ വന്നെത്തുക തന്നെ ചെയ്തു. [39] എന്റെ ശിക്ഷയും എന്റെ താക്കീതുകളും നിങ്ങൾ അനുഭവിച്ചു കൊള്ളുക.(എന്ന് നാം അവരോട് പറഞ്ഞു.) [40] തീർച്ചയായും ആലോചിച്ചു മനസ്സിലാക്കുന്നതിന് ഖുർആൻ നാം എളുപ്പമുള്ളതാക്കിയിരിക്കുന്നു. എന്നാൽ ആലോചിച്ച് നസ്സിലാക്കുന്നവരായി ആരെങ്കിലുമുണ്ടോ?

[41] ഫിർഔൻ കുടുംബത്തിനും താക്കീതുകൾ വന്നെത്തുകയുണ്ടായി. [42] അവർ നമ്മുടെ ദൃഷ്ടാന്തങ്ങളെ മുഴുവൻ നിഷേധിച്ചു തള്ളിക്കളഞ്ഞു.അപ്പോൾ പ്രതാപിയും ശക്തനുമായ ഒരുത്തൻ പിടികൂടുന്ന വിധം നാം അവരെ പിടികൂടി.

[43] (ഹേ, അറബികളേ,) നിങ്ങളുടെ കൂട്ടത്തിലെ സത്യനിഷേധികൾ അവരെക്കാളൊക്കെ ഉത്തമൻ

മാരാണോ? അതല്ല, വേദപ്രമാണങ്ങളിൽ നിങ്ങൾക്ക് (മാത്രം) വല്ല ഒഴിവുമുണ്ടോ? [44] അതല്ല, അവർ പറയുന്നുവോ; ഞങ്ങൾ സംഘടിതരും സ്വയം പ്രതിരോധിക്കാൻ കഴിവുള്ളവരുമാണ് എന്ന്. [45] എന്നാൽ വഴിയെ ആ സംഘം തോൽപിക്കപ്പെടുന്നതാണ്. അവർ പിന്തിരിഞ്ഞ് ഓടുകയും ചെയ്യും. [46] തന്നെയുമല്ല, ആ അന്ത്യസമയമാകുന്നു അവർക്കുള്ള നിശ്ചിത സന്ദർഭം. ആ അന്ത്യസമയം ഏറ്റവും ആപൽക്കരവും അത്യന്തം കയ്പേറിയതുമാകുന്നു. [47] തീർച്ചയായും ആ കുറ്റവാളികൾ വഴിപിഴവിലും ബുദ്ധിശൂന്യതയിലുമാകുന്നു. [48] മുഖം നിലത്തു കുത്തിയനിലയിൽ അവർ നരകാഗ്നിയിലൂടെ വലിച്ചിഴക്കപ്പെടുന്ന ദിവസം. (അവരോട് പറയപ്പെടും:) നിങ്ങൾ നരകത്തിന്റെ സ്പർശനം അനുഭവിച്ച് കൊള്ളുക.

[49] തീർച്ചയായും ഏതു വസ്തുവെയും നാം സൃഷ്ടിച്ചിട്ടുള്ളത് ഒരു വ്യവസ്ഥപ്രകാരമാകുന്നു. [50] നമ്മുടെ കൽപന ഒരൊറ്റ പ്രഖ്യാപനം മാത്രമാകുന്നു. കണ്ണിന്റെ ഒരു ഇമവെട്ടൽ പോലെ. [51] (ഹേ, സത്യനിഷേധികളേ,) തീർച്ചയായും നിങ്ങളുടെ കക്ഷിക്കാരെ നാം നശിപ്പിക്കുകയുണ്ടായിട്ടുണ്ട്. എന്നാൽ ആലോചിച്ച് മനസ്സിലാക്കുന്നവരായി ആരെങ്കിലുമുണ്ടോ? [52] അവർ പ്രവർത്തിച്ച ഏത് കാര്യവും രേഖകളിലുണ്ട്. [53] ഏത് ചെറിയകാര്യവും വലിയ കാര്യവും രേഖപ്പെടുത്തി വെക്കപ്പെടുന്നതാണ്. [54] തീർച്ചയായും ധർമ്മനിഷ്ഠ പാലിച്ചവർ ഉദ്യാനങ്ങളിലും അരുവികളിലുമായിരിക്കും. [55] സത്യത്തിന്റെ ഇരിപ്പിടത്തിൽ, ശക്തനായ രാജാവിന്റെ അടുക്കൽ.

# 55. റഹ്മാൻ (പരമകാരുണികൻ)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] പരമകാരുണികൻ [2] ഈ ഖുർആൻ പഠിപ്പിച്ചു. [3] അവൻ മനുഷ്യനെ സൃഷ്ടിച്ചു. [4] അവനെ അവൻ സംസാരിക്കാൻ പഠിപ്പിച്ചു. [5] സൂര്യനും ചന്ദ്രനും ഒരു കണക്കനുസരിച്ചാകുന്നു (സഞ്ചരിക്കുന്നത്.) [6] ചെടികളും വൃക്ഷങ്ങളും (അല്ലാഹുവിന്) പ്രണാമം അർപ്പിച്ചു കൊണ്ടിരിക്കുന്നു. [7] ആകാശത്തെ അവൻ ഉയർത്തുകയും, (എല്ലാകാര്യവും തൂക്കികണക്കാക്കുവാനുള്ള) തുലാസ് അവൻ സ്ഥാപിക്കുകയും ചെയ്തിരിക്കുന്നു. [8] നിങ്ങൾ തുലാസിൽ ക്രമക്കേട് വരുത്താതിരിക്കുവാൻ വേണ്ടിയാണത്. [9] നിങ്ങൾ നീതി പൂർവ്വം തൂക്കം ശരിയാക്കുവിൻ. തുലാസിൽ നിങ്ങൾ കമ്മി വരുത്തരുത്.

[10] ഭൂമിയെ അവൻ മനുഷ്യർക്കായി വെച്ചിരിക്കുന്നു. [11] അതിൽ പഴങ്ങളും കൂമ്പോളകളുള്ള ഈന്തപ്പനകളുമുണ്ട്. [12] വൈക്കോലുള്ള ധാന്യങ്ങളും സുഗന്ധച്ചെടികളുമുണ്ട്. [13] അപ്പോൾ നിങ്ങൾ ഇരു വിഭാഗത്തിന്റെയും രക്ഷിതാവ് ചെയ്ത അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്? [14] കലം പോലെ മുട്ടിയാൽ മുഴക്കമുണ്ടാകുന്ന (ഉണങ്ങിയ) കളിമണ്ണിൽ നിന്ന് മനുഷ്യനെ അവൻ സൃഷ്ടിച്ചു. [15] തിയ്യിന്റെ പുകയില്ലാത്ത ജ്വാലയിൽ നിന്ന് ജിന്നിനെയും അവൻ സൃഷ്ടിച്ചു. [16] അപ്പോൾ നിങ്ങൾ ഇരുവിഭാഗത്തിന്റെയും രക്ഷിതാവ് ചെയ്ത അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്? [17] രണ്ട് ഉദയസ്ഥാനങ്ങളുടെ രക്ഷിതാവും രണ്ട് അസ്തമന സ്ഥാനങ്ങളുടെ രക്ഷിതാവുമാകുന്നു അവൻ. [18] അപ്പോൾ നിങ്ങൾ ഇരു വിഭാഗത്തിന്റെയും രക്ഷിതാവ് ചെയ്ത അനുഗ്രഹങ്ങളിൽ

ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്? [19] രണ്ട് കടലുകളെ (ജലാശയങ്ങളെ) തമ്മിൽ കൂടിച്ചേരത്തക്ക വിധം അവൻ അയച്ചുവിട്ടിരിക്കുന്നു. [20] അവ രണ്ടിനുമിടക്ക് അവ അന്യോന്യം അതിക്രമിച്ച് കടക്കാതിരിക്കത്തക്കവിധം ഒരു തടസ്സമുണ്ട്. [21] അപ്പോൾ നിങ്ങൾ ഇരു വിഭാഗത്തിന്റെയും രക്ഷിതാവിന്റെ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്? [22] അവ രണ്ടിൽ നിന്നും മുത്തും പവിഴവും പുറത്തു വരുന്നു. [23] അപ്പോൾ നിങ്ങൾ ഇരു വിഭാഗത്തിന്റെയും രക്ഷിതാവിന്റെ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധി ക്കുന്നത്? [24] സമുദ്രത്തിൽ (സഞ്ചരിക്കുവാൻ) മലകൾ പോലെ പൊക്കി ഉണ്ടാക്കപ്പെടുന്ന കപ്പലുകളും അവന്റെ നിയന്ത്രണത്തിലാകുന്നു. [25] അപ്പോൾ നിങ്ങൾ ഇരു വിഭാഗത്തിന്റെയും രക്ഷിതാവിന്റെ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്?

[26] അവിടെ (ഭൂമുഖത്ത്)യുള്ള എല്ലാവരും നശിച്ച് പോകുന്നവരാകുന്നു. [27] മഹത്വവും ഉദാരതയും ഉള്ള നിന്റെ രക്ഷിതാവിന്റെ മുഖം അവശേഷിക്കുന്നതാണ്. [28] അപ്പോൾ നിങ്ങൾ ഇരു വിഭാഗത്തിന്റെയും രക്ഷിതാവിന്റെ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്? [29] ആകാശങ്ങളിലും ഭൂമിയിലും ഉള്ളവർ അവനോട് ചോദിച്ചു കൊണ്ടിരിക്കുന്നു. എല്ലാ ദിവസവും അവൻ കാര്യനിർവഹണത്തിലാകുന്നു. [30] അപ്പോൾ നിങ്ങൾ ഇരു വിഭാഗത്തിന്റെയും രക്ഷിതാവിന്റെ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധി ക്കുന്നത്?

[31] ഹേ; ഭാരിച്ച രണ്ട് സമൂഹങ്ങളേ, നിങ്ങളുടെ കാര്യത്തിനായി നാം ഒഴിഞ്ഞിരിക്കുന്നതാണ്. [32] അപ്പോൾ നിങ്ങൾ ഇരു വിഭാഗത്തിന്റെയും രക്ഷിതാവിന്റെ

അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്? [33] ജിന്നുകളുടെയും മനുഷ്യരുടെയും സമൂഹമേ, ആകാശങ്ങളുടെയും ഭൂമിയുടെയും മേഖലകളിൽ നിന്ന് പുറത്ത് കടന്നു പോകാൻ നിങ്ങൾക്ക് സാധിക്കുന്ന പക്ഷം നിങ്ങൾ കടന്നു പോയിക്കൊള്ളുക. ഒരു അധികാരം ലഭിച്ചിട്ടല്ലാതെ നിങ്ങൾ കടന്നു പോകുകയില്ല. [34] അപ്പോൾ നിങ്ങൾ ഇരു വിഭാഗത്തിന്റെയും രക്ഷിതാവിന്റെ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്? [35] നിങ്ങൾ ഇരുവിഭാഗത്തിന്റെയും നേർക്ക് തീജ്വാലയും പുകയും അയക്കപ്പെടും. അപ്പോൾ നിങ്ങൾക്ക് രക്ഷാമാർഗം സ്വീകരിക്കാനാവില്ല. [36] അപ്പോൾ നിങ്ങൾ ഇരുവിഭാഗത്തിന്റെയും രക്ഷിതാവിന്റെ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്.

[37] എന്നാൽ ആകാശം പൊട്ടിപ്പിളരുകയും, അത് കുഴമ്പു പോലുള്ളതും റോസ് നിറമുള്ളതും ആയിത്തീരുകയും ചെയ്താൽ [38] അപ്പോൾ നിങ്ങൾ ഇരു വിഭാഗത്തിന്റെയും രക്ഷിതാവിന്റെ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്? [39] ഒരു മനുഷ്യനോടോ, ജിന്നിനോടോ അന്നേ ദിവസം അവന്റെ പാപത്തെപ്പറ്റി അന്വേഷിക്കപ്പെടുകയില്ല. [40] അപ്പോൾ നിങ്ങൾ ഇരു വിഭാഗത്തിന്റെയും രക്ഷിതാവിന്റെ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്? [41] കുറ്റവാളികൾ അവരുടെ അടയാളം കൊണ്ട് തിരിച്ചറിയപ്പെടും. എന്നിട്ട് (അവരുടെ) കുടുമകളിലും പാദങ്ങളിലും പിടിക്കപ്പെടും. [42] അപ്പോൾ നിങ്ങൾ ഇരു വിഭാഗത്തിന്റെയും രക്ഷിതാവിന്റെ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്? [43] ഇതാകുന്നു കുറ്റവാളികൾ നിഷേധിച്ച് തള്ളുന്നതായ നരകം.

[44] അതിന്നും തിളച്ചുപൊള്ളുന്ന ചുടുവെള്ളത്തിനുമിടക്ക് അവർ ചുറ്റിത്തിരിയുന്നതാണ്. [45] അപ്പോൾ നിങ്ങൾ ഇരു വിഭാഗത്തിന്റെയും രക്ഷിതാവിന്റെ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്?

[46] തന്റെ രക്ഷിതാവിന്റെ സന്നിധിയെ ഭയപ്പെട്ടവന്ന് രണ്ട് സ്വർഗത്തോപ്പുകളുണ്ട്. [47] അപ്പോൾ നിങ്ങൾ ഇരു വിഭാഗത്തിന്റെയും രക്ഷിതാവിന്റെ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്? [48] പല തരം സുഖൈശ്വര്യങ്ങളുള്ള രണ്ടു (സ്വർഗത്തോപ്പുകൾ) [49] അപ്പോൾ നിങ്ങൾ ഇരു വിഭാഗത്തിന്റെയും രക്ഷിതാവിന്റെ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്? [50] അവ രണ്ടിലും ഒഴുകികൊണ്ടിരിക്കുന്ന രണ്ടു അരുവികളുണ്ട്. [51] അപ്പോൾ നിങ്ങൾ ഇരു വിഭാഗത്തിന്റെയും രക്ഷിതാവിന്റെ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്? [52] അവ രണ്ടിലും ഓരോ പഴവർഗത്തിൽ നിന്നുമുള്ള ഈ രണ്ടു ഇനങ്ങളുണ്ട്. [53] അപ്പോൾ നിങ്ങൾ ഇരു വിഭാഗത്തിന്റെയും രക്ഷിതാവിന്റെ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്? [54] അവർ ചില മെത്തകളിൽ ചാരി ഇരിക്കുന്നവരായിരിക്കും. അവയുടെ ഉൾഭാഗങ്ങൾ കട്ടികൂടിയ പട്ടുകൊണ്ട് നിർമിക്കപ്പെട്ടതാകുന്നു. ആ രണ്ട് തോപ്പുകളിലെയും കായ്കനികൾ താഴ്ന്നു നിൽക്കുകയായിരിക്കും. [55] അപ്പോൾ നിങ്ങൾ ഇരു വിഭാഗത്തിന്റെയും രക്ഷിതാവിന്റെ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്? [56] അവയിൽ ദൃഷ്ടി നിയന്ത്രിക്കുന്നവരായ സ്ത്രീകളുണ്ടായിരിക്കും. അവർക്ക് മുമ്പ് മനുഷ്യനോ, ജിന്നോ അവരെ സ്പർശിച്ചിട്ടില്ല. [57] അപ്പോൾ നിങ്ങൾ ഇരു വിഭാഗത്തിന്റെയും രക്ഷിതാവിന്റെ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്? [58] അവർ

മാണിക്യവും പവിഴവും പോലെയായിരിക്കും. [59] അപ്പോൾ നിങ്ങൾ ഇരു വിഭാഗത്തിന്റെയും രക്ഷിതാവിന്റെ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്? [60] നല്ല പ്രവൃത്തിക്കുള്ള പ്രതിഫലം നല്ലത് ചെയ്ത് കൊടുക്കലല്ലാതെ മറ്റു വല്ലതുമാണോ? [61] അപ്പോൾ നിങ്ങൾ ഇരു വിഭാഗത്തിന്റെയും രക്ഷിതാവിന്റെ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്?

[62] അവ രണ്ടിനും പുറമെ വേറെയും രണ്ടു സ്വർഗത്തോപ്പുകളുണ്ട്. [63] അപ്പോൾ നിങ്ങൾ ഇരു വിഭാഗത്തിന്റെയും രക്ഷിതാവിന്റെ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്? [64] കടും പച്ചയണിഞ്ഞ രണ്ടു സ്വർഗത്തോപ്പുകൾ [65] അപ്പോൾ നിങ്ങൾ ഇരു വിഭാഗത്തിന്റെയും രക്ഷിതാവിന്റെ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്? [66] അവ രണ്ടിലും കുതിച്ചൊഴുകുന്ന രണ്ടു അരുവികളുണ്ട്. [67] അപ്പോൾ നിങ്ങൾ ഇരു വിഭാഗത്തിന്റെയും രക്ഷിതാവിന്റെ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്? [68] അവ രണ്ടിലും പഴവർഗങ്ങളുണ്ട്. ഈന്തപ്പനകളും റുമാമ്പഴവുമുണ്ട്. [69] അപ്പോൾ നിങ്ങൾ ഇരു വിഭാഗത്തിന്റെയും രക്ഷിതാവിന്റെ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്? [70] അവയിൽ സുന്ദരികളായ ഉത്തമ തരുണികളുണ്ട്. [71] അപ്പോൾ നിങ്ങൾ ഇരു വിഭാഗത്തിന്റെയും രക്ഷിതാവിന്റെ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്? [72] കൂടാരങ്ങളിൽ ഒതുക്കി നിർത്തപ്പെട്ട വെളുത്ത തരുണികൾ! [73] അപ്പോൾ നിങ്ങൾ ഇരു വിഭാഗത്തിന്റെയും രക്ഷിതാവിന്റെ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്? [74] അവർക്ക് മുമ്പ് മനുഷ്യനോ ജിന്നോ

അവരെ സ്പർശിച്ചിട്ടില്ല. [75] അപ്പോൾ നിങ്ങൾ ഇരു വിഭാഗത്തിന്റെയും രക്ഷിതാവിന്റെ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്? [76] പച്ചനിറമുള്ള തലയണകളിലും അഴകുള്ള പരവതാനികളിലും ചാരി കിടക്കുന്നവർ ആയിരിക്കും അവർ. [77] അപ്പോൾ നിങ്ങൾ ഇരു വിഭാഗത്തിന്റെയും രക്ഷിതാവിന്റെ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്? [78] മഹത്വവും ഔദാര്യവും ഉള്ളവനായ നിന്റെ രക്ഷിതാവിന്റെ നാമം ഉൽകൃഷ്ടമായിരിക്കുന്നു.

## 56. വാഖിഅഃ (സംഭവം)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] ആ സംഭവം സംഭവിച്ച് കഴിഞ്ഞാൽ. [2] അതിന്റെ സംഭവ്യതയെ നിഷേധിക്കുന്ന ആരും ഉണ്ടായിരിക്കുകയില്ല. [3] (ആ സംഭവം, ചിലരെ) താഴ്ത്തുന്നതും (ചിലരെ) ഉയർത്തുന്നതുമായിരിക്കും. [4] ഭൂമി കിടുകിടാ വിറപ്പിക്കപ്പെടുകയും, [5] പർവ്വതങ്ങൾ ഇടിച്ച് പൊടിയാക്കപ്പെടുകയും; [6] അങ്ങനെ അത് പാറിപ്പറക്കുന്ന ധൂളിയായിത്തീരുകയും, [7] നിങ്ങൾ മൂന്ന് തരക്കാരായിത്തീരുകയും ചെയ്യുന്ന സന്ദർഭമത്രെ അത്.

[8] അപ്പോൾ ഒരു വിഭാഗം വലതുപക്ഷക്കാർ. എന്താണ് ഈ വലതുപക്ഷക്കാരുടെ അവസ്ഥ! [9] മറ്റൊരു വിഭാഗം ഇടതുപക്ഷക്കാർ. എന്താണ് ഈ ഇടതുപക്ഷക്കാരുടെ അവസ്ഥ! [10] (സത്യവിശ്വാസത്തിലും സൽപ്രവൃത്തികളിലും) മുന്നേറിയവർ (പരലോകത്തും) മുന്നോക്കക്കാർ തന്നെ. [11] അവരാകുന്നു സാമീപ്യം നൽകപ്പെട്ടവർ. [12] സുഖാനുഭൂതികളുടെ സ്വർഗത്തോപ്പുകളിൽ. [13] പൂർവ്വികൻമാരിൽ നിന്ന് ഒരു വിഭാഗവും [14] പിൽക്കാലക്കാരിൽ

നിന്ന് കുറച്ചു പേരുമത്രെ ഇവർ. [15] സ്വർണനൂലുകൊണ്ട് മെടഞ്ഞുണ്ടാക്കപ്പെട്ട കട്ടിലുകളിൽ ആയിരിക്കും. അവർ. [16] അവയിൽ അവർ പരസ്പരം അഭിമുഖമായി ചാരിയിരിക്കുന്നവരായിരിക്കും. [17] നിത്യജീവിതം നൽകപ്പെട്ട ബാലൻമാർ അവരുടെ ഇടയിൽ ചുറ്റി നടക്കും. [18] കോപ്പകളും കൂജകളും ശുദ്ധമായ ഉറവു ജലം നിറച്ച പാനപാത്രവും കൊണ്ട്. [19] അതു (കുടിക്കുക) മൂലം അവർക്ക് തലവേദനയുണ്ടാവുകയോ, ലഹരി ബാധിക്കുകയോ ഇല്ല. [20] അവർ ഇഷ്ടപ്പെട്ടു തെരഞ്ഞെടുക്കുന്ന തരത്തിൽ പെട്ട പഴവർഗങ്ങളും. [21] അവർ കൊതിക്കുന്ന തരത്തിൽ പെട്ട പക്ഷിമാംസവും കൊണ്ട് (അവർ ചുറ്റി നടക്കും.) [22] വിശാലമായ നയനങ്ങളുള്ള വെളുത്ത തരുണികളും. (അവർക്കുണ്ട്.) [23] (ചിപ്പികളിൽ) ഒളിച്ചു വെക്കപ്പെട്ട മുത്തുപോലെയുള്ളവർ, [24] അവർ പ്രവർത്തിച്ച് കൊണ്ടിരുന്നതിനുള്ള പ്രതിഫലമായി കൊണ്ടാണ് (അതെല്ലാം നൽകപ്പെടുന്നത്) [25] അനാവശ്യ വാക്കോ കുറ്റപ്പെടുത്തലോ അവർ അവിടെ വെച്ച് കേൾക്കുകയില്ല. [26] സമാധാനം! സമാധാനം! എന്നുള്ള വാക്കല്ലാതെ.

[27] വലതുപക്ഷക്കാർ! എന്താണീ വലതുപക്ഷക്കാരുടെ അവസ്ഥ! [28] മുള്ളില്ലാത്ത ഇലന്തമരം, [29] അടുക്കടുക്കായി കുലകളുള്ള വാഴ, [30] വിശാലമായ തണൽ, [31] സദാ ഒഴുക്കപ്പെട്ടു കൊണ്ടിരിക്കുന്ന വെള്ളം, [32] ധാരാളം പഴവർഗങ്ങൾ, [33] നിലച്ചു പോവാത്തതും തടസ്സപ്പെട്ടുപോവാത്തതുമായ [34] ഉയർന്നമെത്തകൾ എന്നീസുഖാനുഭവങ്ങളിലായിരിക്കും അവർ. [35] തീർച്ചയായും അവരെ (സ്വർഗസ്ത്രീകളെ) നാം ഒരു പ്രത്യേക പ്രകൃതിയോടെ സൃഷ്ടിച്ചുണ്ടാക്കിയിരിക്കുകയാണ്. [36] അങ്ങനെ അവരെ നാം കന്യകമാരാക്കിയിരിക്കുന്നു. [37] സ്നേഹവതികളും സമപ്രായക്കാരും

ആക്കിയിരിക്കുന്നു. [38] വലതുപക്ഷക്കാർക്ക് വേണ്ടിയത്രെ അത്. [39] പൂർവ്വികൻമാരിൽ നിന്ന് ഒരു വിഭാഗവും [40] പിൻഗാമികളിൽ നിന്ന് ഒരു വിഭാഗവും ആയിരിക്കും അവർ.

[41] ഇടതുപക്ഷക്കാർ, എന്താണീ ഇടതുപക്ഷക്കാരുടെ അവസ്ഥ! [42] തുളച്ചു കയറുന്ന ഉഷ്ണകാറ്റ്, ചുട്ടുതിളക്കുന്ന വെള്ളം, [43] കരിമ്പുകയുടെ തണൽ [44] തണുപ്പുള്ളതോ, സുഖദായകമോ അല്ലാത്ത (എന്നീ ദുരിതങ്ങളിലായി രിക്കും അവർ.) [45] എന്തുകൊണ്ടെന്നാൽ തീർച്ചയായും അവർ അതിനു മുമ്പ് സുഖലോലുപൻമാരാ യിരുന്നു. [46] അവർ ഗുരുതരമായ പാപത്തിൽ ശഠിച്ചുനിൽക്കുന്നവരു മായിരുന്നു. [47] അവർ ഇപ്രകാരം പറയുകയും ചെയ്തിരുന്നു: ഞങ്ങൾ മരിച്ചിട്ട് മണ്ണും അസ്ഥിശകലങ്ങ ളുമായിക്കഴിഞ്ഞിട്ടാണോ ഞങ്ങൾ ഉയിർത്തെഴുന്നേ ൽപിക്കപ്പെടാൻ പോകുന്നത്? [48] ഞങ്ങളുടെ പൂർവ്വികരായ പിതാക്കളും (ഉയിർത്തെഴുന്നേൽപിക്കപ്പെടുമെന്നോ?) [49] നീ പറയുക: തീർച്ചയായും പൂർവ്വികരും പിൽക്കാലക്കാരും എല്ലാം- [50] ഒരു നിശ്ചിത ദിവസത്തെ കൃത്യമായ ഒരു അവധിക്ക് ഒരുമിച്ചുകൂട്ടപ്പെടുന്നവർ തന്നെയാകുന്നു. [51] എന്നിട്ട്, ഹേ; സത്യനിഷേധികളായ ദുർമാർഗികളേ, [52] തീർച്ചയായും നിങ്ങൾ ഒരു വൃക്ഷത്തിൽ നിന്ന് അതായത് സഖ്ഖൂമിൽ നിന്ന് ഭക്ഷിക്കു ന്നവരാകുന്നു. [53] അങ്ങനെ അതിൽ നിന്ന് വയറുകൾ നിറക്കുന്നവരും, [54] അതിന്റെ മീതെ തിളച്ചുപൊള്ളുന്ന വെള്ളത്തിൽ നിന്ന് കുടിക്കുന്നവരുമാകുന്നു. [55] അങ്ങനെ ദാഹിച്ചു വലഞ്ഞ ഒട്ടകം കുടിക്കുന്നപോലെ കുടിക്കുന്നവരാകുന്നു. [56] ഇതായിരിക്കും പ്രതിഫലത്തിന്റെ നാളിൽ അവർക്കുള്ള സൽക്കാരം.

[57] നാമാണ് നിങ്ങളെ സൃഷ്ടിച്ചിരിക്കുന്നത്.

എന്നിരിക്കെ നിങ്ങളെന്താണ് (എന്റെ സന്ദേശങ്ങളെ) സത്യമായി അംഗീകരിക്കാത്തത്? [58] അപ്പോൾ നിങ്ങൾ സ്രവിക്കുന്ന ശുക്ലത്തെപ്പറ്റി നിങ്ങൾ ചിന്തിച്ചു നോക്കിയിട്ടുണ്ടോ? [59] നിങ്ങളാണോ അത് സൃഷ്ടിച്ചു ണ്ടാക്കുന്നത്. അതല്ല, നാമാണോ സൃഷ്ടികർത്താവ്? [60] നാം നിങ്ങൾക്കിടയിൽ മരണം കണക്കാക്കിയിരിക്കുന്നു. നാം ഒരിക്കലും തോൽപിക്കപ്പെടുന്നവനല്ല. [61] (നിങ്ങൾക്കു) പകരം നിങ്ങളെ പോലുള്ളവരെ കൊണ്ടുവരികയും, നിങ്ങൾക്ക് അറിവില്ലാത്ത വിധത്തിൽ നിങ്ങളെ (വീണ്ടും) സൃഷ്ടിച്ചുണ്ടാക്കുകയും ചെയ്യുന്ന കാര്യത്തിൽ [62] ആദ്യതവണ സൃഷ്ടിക്കപ്പെട്ടതിനെപ്പറ്റി തീർച്ചയായും നിങ്ങൾ മനസ്സിലാക്കിയിട്ടുണ്ട്. എന്നിട്ടും നിങ്ങൾ എന്തുകൊണ്ട് ആലോചിച്ചു നോക്കുന്നില്ല? [63] എന്നാൽ നിങ്ങൾ കൃഷി ചെയ്യുന്നതിനെ പറ്റി നിങ്ങൾ ചിന്തിച്ചു നോക്കിയിട്ടുണ്ടോ? [64] നിങ്ങളാണോ അത് മുളപ്പിച്ചു വളർത്തുന്നത്. അതല്ല നാമാണോ, അത് മുളപ്പിച്ച് വളർത്തുന്നവൻ? [65] നാം ഉദ്ദേശിച്ചിരുന്നെങ്കിൽ അത് (വിള) നാം തുരുമ്പാക്കിത്തീർക്കുമായിരുന്നു. അപ്പോൾ നിങ്ങൾ അതിശയപ്പെട്ടു പറഞ്ഞുകൊണ്ടേയിരിക്കുമായിരന്നു; [66] തീർച്ചയായും ഞങ്ങൾ കടബാധിതർ തന്നെയാകുന്നു. [67] അല്ല, ഞങ്ങൾ (ഉപജീവന മാർഗം) തടയപ്പെട്ടവരാകുന്നു എന്ന്. [68] ഇനി, നിങ്ങൾ കുടിക്കുന്ന വെള്ളത്തെപ്പറ്റി നിങ്ങൾ ചിന്തിച്ചു നോക്കിയിട്ടുണ്ടോ? [69] നിങ്ങളാണോ അത് മേഘത്തിൻ നിന്ന് ഇറക്കിയത്? അതല്ല, നാമാണോ ഇറക്കിയവൻ?. [70] നാം ഉദ്ദേശിച്ചിരുന്നെങ്കിൽ അത് നാം ദുസ്സ്വാദുള്ള ഉപ്പുവെള്ളമാക്കുമായിരുന്നു. എന്നിരിക്കെ നിങ്ങൾ നന്ദികാണിക്കാത്തതെന്താണ്? [71] നിങ്ങൾ ഉരസികത്തിക്കുന്നതായ തീയിനെ പറ്റി നിങ്ങൾ ചിന്തിച്ചു നോക്കിയിട്ടുണ്ടോ? [72] നിങ്ങളാണോ അതിന്റെ മരം

സൃഷ്ടിച്ചുണ്ടാക്കിയത്? അതല്ല നാമാണോ സൃഷ്ടിച്ചുണ്ടാക്കിയവൻ? [73] നാം അതിനെ ഒരു ചിന്താവിഷയമാക്കിയിരിക്കുന്നു. ദരിദ്രരായ സഞ്ചാരികൾക്ക് ഒരു ജീവിതസൗകര്യവും. [74] ആകയാൽ നിന്റെ മഹാനായ രക്ഷിതാവിന്റെ നാമത്തെ നീ പ്രകീർത്തിക്കുക.

[75] അല്ല, നക്ഷത്രങ്ങളുടെ അസ്തമന സ്ഥാനങ്ങളെ കൊണ്ട് ഞാൻ സത്യം ചെയ്തു പറയുന്നു. [76] തീർച്ചയായും, നിങ്ങൾക്കറിയാമെങ്കിൽ, അതൊരു വമ്പിച്ച സത്യം തന്നെയാണ്. [77] തീർച്ചയായും ഇത് ആദരണീയമായ ഒരു ഖുർആൻ തന്നെയാകുന്നു. [78] ഭദ്രമായി സൂക്ഷിക്കപ്പെട്ട ഒരു രേഖയിലാകുന്നു അത്. [79] പരിശുദ്ധി നൽകപ്പെട്ടവരല്ലാതെ അത് സ്പർശിക്കുകയില്ല. [80] ലോകരക്ഷിതാവിങ്കൽ നിന്ന് അവതരിപ്പിക്കപ്പെട്ടതത്രെ അത്. [81] അപ്പോൾ ഈ വർത്തമാനത്തിന്റെ കാര്യത്തിലാണോ നിങ്ങൾ പുറംപൂച്ച് കാണിക്കുന്നത്? [82] സത്യത്തെ നിഷേധിക്കുക എന്നത് നിങ്ങൾ നിങ്ങളുടെ വിഹിതമാക്കുകയാണോ?

[83] എന്നാൽ അത് (ആത്മാവ്) തൊണ്ടക്കുഴിയിൽ എത്തുമ്പോൾ എന്തുകൊണ്ടാണ് (നിങ്ങൾക്കത് പിടിച്ചു നിർത്താനാകാത്തത്?) [84] നിങ്ങൾ അന്നേരത്ത് നോക്കിക്കൊണ്ടിരിക്കുമല്ലോ. [85] നാമാണ് ആ വ്യക്തിയെ സംബന്ധിച്ചിടത്തോളം നിങ്ങളെക്കാളും അടുത്തവൻ. പക്ഷെ നിങ്ങൾ കണ്ടറിയുന്നില്ല. [86] അപ്പോൾ നിങ്ങൾ (ദൈവിക നിയമത്തിന്) വിധേയരല്ലാത്തവരാണെങ്കിൽ [87] നിങ്ങൾക്കെന്തുകൊണ്ട് അത് (ജീവൻ) മടക്കി എടുക്കാനാവുന്നില്ല; നിങ്ങൾ സത്യവാദികളാണെങ്കിൽ. [88] അപ്പോൾ അവൻ (മരിച്ചവൻ) സാമീപ്യം സിദ്ധിച്ചവരിൽ പെട്ടവനാണെങ്കിൽ- [89] (അവന്ന്) ആശ്വാസവും വിശിഷ്ടമായ ഉപജീവനവും സുഖാനുഭൂതിയുടെ

സ്വർഗത്തോപ്പും ഉണ്ടായിരിക്കും. [90] എന്നാൽ അവൻ വലതുപക്ഷക്കാരിൽ പെട്ടവനാണെങ്കിലോ, [91] വലതുപക്ഷക്കാരിൽപെട്ട നിനക്ക് സമാധാനം എന്നായിരിക്കും (അവന്നു ലഭിക്കുന്ന അഭിവാദ്യം) [92] ഇനി അവൻ ദുർമാർഗികളായ സത്യനിഷേധികളിൽ പെട്ടവനാണെങ്കിലോ, [93] ചുട്ടുതിളക്കുന്ന വെള്ളം കൊണ്ടുള്ള സൽക്കാരവും [94] നരകത്തിൽ വെച്ചുള്ള ചുട്ടെരിക്കലുമാണ്. (അവന്നുള്ളത്.) [95] തീർച്ചയായും ഇതു തന്നെയാണ് ഉറപ്പുള്ള യാഥാർഥ്യം. [96] ആകയാൽ നീ നിന്റെ മഹാനായ രക്ഷിതാവിന്റെ നാമം പ്രകീർത്തിക്കുക.

## 57. ഹദീദ് (ഇരുമ്പ്)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] ആകാശങ്ങളിലും ഭൂമിയിലുമുള്ളതെല്ലാം അല്ലാഹുവിന് പ്രകീർത്തനം ചെയ്തിരിക്കുന്നു. അവൻ പ്രതാപിയും യുക്തിമാനുമത്രെ. [2] അവന്നാകുന്നു ആകാശങ്ങളുടെയും ഭൂമിയുടെയും ആധിപത്യം. അവൻ ജീവിപ്പിക്കുകയും മരിപ്പിക്കുകയും ചെയ്യുന്നു. അവൻ സർവ്വകാര്യത്തിനും കഴിവുള്ളവനുമാണ്. [3] അവൻ ആദിയും അന്തിമനും പ്രത്യക്ഷമായവനും പരോക്ഷമായവനുമാണ്. അവൻ സർവ്വകാര്യങ്ങളെക്കുറിച്ചും അറിവുള്ളവനുമാണ്. [4] ആകാശങ്ങളും ഭൂമിയും ആറുദിവസങ്ങളിലായി സൃഷ്ടിച്ചവനാണ് അവൻ. പിന്നീട് അവൻ സിംഹാസനസ്ഥനായി. ഭൂമിയിൽ പ്രവേശിക്കുന്നതും അതിൽ നിന്ന് പുറത്തു വരുന്നതും, ആകാശത്ത് നിന്ന് ഇറങ്ങുന്നതും അതിലേക്ക് കയറിച്ചെല്ലുന്നതും അവൻ അറിഞ്ഞ് കൊണ്ടിരിക്കുന്നു. നിങ്ങൾ എവിടെയായിരുന്നാലും അവൻ നിങ്ങളുടെ കൂടെയുണ്ട് താനും. അല്ലാഹു

നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി കണ്ടറിയുന്ന വനാകുന്നു. [5] അവന്നാണ് ആകാശങ്ങളുടെയും ഭൂമിയുടെയും ആധിപത്യം. അല്ലാഹുവിങ്കലേക്ക് തന്നെ കാര്യങ്ങൾ മടക്കപ്പെടുകയും ചെയ്യുന്നു. [6] അവൻ രാത്രിയെ പകലിൽ പ്രവേശിപ്പിക്കുന്നു. അവൻ പകലിനെ രാത്രിയിൽ പ്രവേശിപ്പിക്കുകയും ചെയ്യുന്നു. അവൻ ഹൃദയങ്ങളിലുള്ളവയെപ്പറ്റി അറിയുന്നവനുമാകുന്നു.

[7]നിങ്ങൾ അല്ലാഹുവിലും അവന്റെ ദൂതനിലും വിശ്വസിക്കുകയും, അവൻ നിങ്ങളെ ഏതൊരു സ്വത്തിൽ പിന്തുടർച്ച നൽകപ്പെട്ടവരാക്കിയിരിക്കുന്നോ അതിൽ നിന്നു ചെലവഴിക്കുകയും ചെയ്യുക. അങ്ങനെ നിങ്ങളുടെ കൂട്ടത്തിൽ നിന്ന് വിശ്വസിക്കുകയും ചെലവഴിക്കുകയും ചെയ്തവരാരോ അവർക്ക് വലിയ പ്രതിഫലമുണ്ടായിരി ക്കുന്നതാണ്. [8] അല്ലാഹുവിൽ വിശ്വസിക്കാതിരിക്കാൻ നിങ്ങൾക്കെന്താണ് ന്യായം? ഈ ദൂതനാകട്ടെ നിങ്ങളുടെ രക്ഷിതാവിൽ വിശ്വസിക്കാൻ വേണ്ടി നിങ്ങളെ ക്ഷണിച്ചു കൊണ്ടിരിക്കുകയുമാണ്. അല്ലാഹു നിങ്ങളുടെ ഉറപ്പ് വാങ്ങിയിട്ടുമുണ്ട്. നിങ്ങൾ വിശ്വസിക്കുന്നവരാണെങ്കിൽ! [9] നിങ്ങളെ ഇരുട്ടിൽ നിന്ന് പ്രകാശത്തിലേക്ക് കൊണ്ടുവരാൻ വേണ്ടി തന്റെ ദാസന്റെ മേൽ വ്യക്തമായ ദൃഷ്ടാന്തങ്ങൾ ഇറക്കികൊടുക്കുന്നവനാണ് അവൻ. തീർച്ചയായും അല്ലാഹു നിങ്ങളോട് വളരെയധികം ദയാലുവും കാരുണ്യവാനും തന്നെയാണ്. [10] ആകാശങ്ങ ളുടെയും ഭൂമിയുടെയും അനന്തരാവകാശം അല്ലാഹുവിനു ള്ളതായിരിക്കെ അല്ലാഹുവിന്റെ മാർഗത്തിൽ ചെലവഴിക്കാതിരിക്കാൻ നിങ്ങൾക്കെന്താണ് ന്യായം? നിങ്ങളുടെ കൂട്ടത്തിൽ നിന്നു (മക്കാ) വിജയത്തിനു മുമ്പുള്ള കാലത്ത് ചെലവഴിക്കുകയും യുദ്ധത്തിൽ പങ്കെടുക്കുകയും ചെയ്തവരും (അല്ലാത്തവരും)

സമമാകുകയില്ല. അക്കൂട്ടർ പിന്നീടു ചെലവഴിക്കുകയും യുദ്ധത്തിൽ പങ്കുവഹിക്കുകയും ചെയ്തവരെക്കാൾ മഹത്തായ പദവിയുള്ളവരാകുന്നു. എല്ലാവർക്കും ഏറ്റവും നല്ല പ്രതിഫലം അല്ലാഹു വാഗ്ദാനം ചെയ്തിരിക്കുന്നു. നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി സൂക്ഷ്മജ്ഞാനമുള്ള വനാണ് അല്ലാഹു.

[11] ആരുണ്ട് അല്ലാഹുവിന് ഒരു നല്ല കടം കൊടു ക്കുവാൻ? എങ്കിൽ അവനത് അയാൾക്ക് വേണ്ടി ഇരട്ടിപ്പി ക്കുന്നതാണ്. അയാൾക്കാണ് മാന്യമായ പ്രതിഫലമുള്ളത്. [12] സത്യവിശ്വാസികളെയും സത്യവിശ്വാസിനികളെയും, അവരുടെ പ്രകാശം അവരുടെ മുൻഭാഗങ്ങളിലൂടെയും വലതുഭാഗങ്ങളിലൂടെയും സഞ്ചരിക്കുന്ന നിലയിൽ നീ കാണുന്ന ദിവസം! (അന്നവരോട് പറയപ്പെടും:) ഇന്നു നിങ്ങൾക്കുള്ള സന്തോഷവാർത്ത ചില സ്വ ർഗത്തോപ്പുകളെ പറ്റിയാകുന്നു. അവയുടെ താഴ്ഭാഗത്തു കൂടി അരുവികൾ ഒഴുകികൊണ്ടിരിക്കും. നിങ്ങൾ അതിൽ നിത്യവാസികളായിരിക്കും. അത് മഹത്തായ ഭാഗ്യം തന്നെയാണ്. [13] കപട വിശ്വാസികളും കപടവിശ്വാസിനി കളും സത്യവിശ്വാസികളോട് (ഇങ്ങനെ) പറയുന്ന ദിവസം: നിങ്ങൾ ഞങ്ങളെ നോക്കണേ! നിങ്ങളുടെ പ്രകാശത്തിൽ നിന്ന് ഞങ്ങൾ പകർത്തി എടുക്കട്ടെ. (അപ്പോൾ അവരോട്) പറയപ്പെടും: നിങ്ങൾ നിങ്ങളുടെ പിൻഭാഗത്തേക്കു തന്നെ മടങ്ങിപ്പോകുക. എന്നിട്ട് പ്രകാശം അന്വേഷിച്ചു കൊള്ളുക! അപ്പോൾ അവർ ക്കിടയിൽ ഒരു മതിൽ കൊണ്ട് മറയുണ്ടാക്കപ്പെടുന്നതാണ്. അതിന് ഒരു വാതിലുണ്ടായിരിക്കും. അതിന്റെ ഉൾഭാഗത്താണ് കാരുണ്യമുള്ളത്. അതിന്റെ പുറഭാഗത്താകട്ടെ ശിക്ഷയും. [14] അവരെ (സത്യവിശ്വാ സികളെ) വിളിച്ച് അവർ (കപടൻമാർ) പറയും: ഞങ്ങൾ

നിങ്ങളോടൊപ്പമായിരുന്നില്ലേ? അവർ (സത്യവിശ്വാസികൾ) പറയും: അതെ; പക്ഷെ, നിങ്ങൾ നിങ്ങളെ തന്നെ കുഴപ്പത്തിലാക്കുകയും (മറ്റുള്ളവർക്ക് നാശം വരുന്നത്) പാർത്തുകൊണ്ടിരിക്കുകയും (മതത്തിൽ) സംശയിക്കുകയും അല്ലാഹുവിന്റെ ആജ്ഞ വന്നെത്തുന്നത് വരെ വ്യാമോഹങ്ങൾ നിങ്ങളെ വഞ്ചിക്കുകയും ചെയ്തു. അല്ലാഹുവിന്റെ കാര്യത്തിൽ പരമവഞ്ചകനായ പിശാച് നിങ്ങളെ വഞ്ചിച്ചു കളഞ്ഞു. [15] അതുകൊണ്ട് ഇന്ന് നിങ്ങളുടെ പക്കൽ നിന്നോ സത്യനിഷേധികളുടെ പക്കൽ നിന്നോ യാതൊരു പ്രായശ്ചിത്തവും സ്വീകരിക്കപ്പെടുന്നതല്ല. നിങ്ങളുടെ വാസസ്ഥലം നരകമാകുന്നു. അതത്രെ നിങ്ങളുടെ ബന്ധു. തിരിച്ചുചെല്ലാനുള്ള ആ സ്ഥലം വളരെ ചീത്ത തന്നെ.

[16] വിശ്വാസികൾക്ക് അവരുടെ ഹൃദയങ്ങൾ അല്ലാഹുവിനെ പറ്റിയുള്ള സ്മരണയിലേക്കും, അവതരിച്ചു കിട്ടിയ സത്യത്തിലേക്കും കീഴൊതുങ്ങുവാനും തങ്ങൾക്ക് മുമ്പ് വേദഗ്രന്ഥം നൽകപ്പെട്ടവരെപ്പോലെ ആകാതിരിക്കുവാനും സമയമായില്ലേ? അങ്ങനെ ആ വേദക്കാർക്ക് കാലം ദീർഘിച്ച് പോകുകയും തൻമൂലം അവരുടെ ഹൃദയങ്ങൾ കടുത്തുപോകുകയും ചെയ്തു. അവരിൽ അധികമാളുകളും ദുർമാർഗികളാകുന്നു. [17] നിങ്ങൾ അറിഞ്ഞു കൊള്ളുക: തീർച്ചയായും അല്ലാഹു ഭൂമിയെ അത് നിർജീവമായതിനു ശേഷം സജീവമാക്കുന്നു. തീർച്ചയായും നാം നിങ്ങൾക്ക് ദൃഷ്ടാന്തങ്ങൾ വിവരിച്ചുതന്നിരിക്കുന്നു. നിങ്ങൾ ചിന്തിക്കുവാൻ വേണ്ടി.

[18] തീർച്ചയായും ധർമ്മിഷ്ഠരായ പുരുഷൻമാരും സ്ത്രീകളും അല്ലാഹുവിന് നല്ല കടം കൊടുത്തവരും ആരോ അവർക്കത് ഇരട്ടിയായി നൽകപ്പെടുന്നതാണ്. അവർക്കത്രെ മാന്യമായ പ്രതിഫലമുള്ളത്. [19] എന്നാൽ

അല്ലാഹുവിലും അവന്റെ ദൂതൻമാരിലും വിശ്വസിച്ച വരാരോ അവർ തന്നെയാണ് തങ്ങളുടെ രക്ഷിതാവിങ്കൽ സത്യസന്ധൻമാരും സത്യസാക്ഷികളും. അവർക്ക് അവരുടെ പ്രതിഫലവും അവരുടെ പ്രകാശവുമുണ്ടായിരിക്കും. സത്യനിഷേധം കൈക്കൊള്ളുകയും നമ്മുടെ ദൃഷ്ടാന്ത ങ്ങളെ നിഷേധിച്ചു തള്ളുകയും ചെയ്തവരാരോ അവർ തന്നെയാണ് നരകക്കാർ.

[20] നിങ്ങൾ അറിയുക: ഇഹലോകജീവിത മെന്നാൽ കളിയും വിനോദവും അലങ്കാരവും നിങ്ങൾ പരസ്പരം ദുരഭിമാനം നടിക്കലും സ്വത്തുകളിലും സന്താനങ്ങളിലും പെരുപ്പം കാണിക്കലും മാത്രമാണ്- ഒരു മഴ പോലെ. അതു മൂലമുണ്ടായ ചെടികൾ കർഷകരെ ആശ്ചര്യപ്പെടുത്തി. പിന്നീടതിന് ഉണക്കം ബാധിക്കുന്നു. അപ്പോൾ അത് മഞ്ഞനിറം പൂണ്ടതായി നിനക്ക് കാണാം. പിന്നീടതു തുരുമ്പായിപ്പോകുന്നു. എന്നാൽ പരലോകത്ത് (ദുർവൃത്തർക്ക്) കഠിനമായ ശിക്ഷയും (സദ്വൃത്തർക്ക്) അല്ലാഹുവിങ്കൽ നിന്നുള്ള പാപമോചനവും പ്രീതിയും ഉണ്ട്. ഐഹികജീവിതം വഞ്ചനയുടെ വിഭവമല്ലാതെ മറ്റൊന്നുമല്ല. [21] നിങ്ങളുടെ രക്ഷിതാവിങ്കൽ നിന്നുള്ള പാപമോചനത്തിലേക്കും സ്വർഗത്തിലേക്കും നിങ്ങൾ മുൻകടന്നു വരുവിൻ. അതിന്റെ വിസ്താരം ആകാശത്തിന്റെയും ഭൂമിയുടെയും വിസ്താരം പോലെയാണ്. അല്ലാഹുവിലും അവന്റെ ദൂതൻമാരിലും വിശ്വസിച്ചവർക്കു വേണ്ടി അത് സജ്ജീകരിക്കപ്പെട്ടിരിക്കുന്നു. അത് അല്ലാഹുവിന്റെ അനുഗ്രഹമത്രെ. അവൻ ഉദ്ദേശിക്കുന്ന വർക്ക് അതവൻ നൽകുന്നു. അല്ലാഹു മഹത്തായ അനുഗ്രഹമുള്ളവനാകുന്നു.

[22] ഭൂമിയിലോ നിങ്ങളുടെ ദേഹങ്ങളിൽ തന്നെയോ യാതൊരു ആപത്തും ബാധിക്കുകയുണ്ടായിട്ടില്ല; അതിനെ

നാം ഉണ്ടാക്കുന്നതിന് മുമ്പ് തന്നെ ഒരു രേഖയിൽ ഉൾപ്പെട്ടുകഴിഞ്ഞതായിട്ടല്ലാതെ. തീർച്ചയായും അത് അല്ലാഹുവെ സംബന്ധിച്ചേടത്തോളം എളുപ്പമുള്ളതാകുന്നു. [23] (ഇങ്ങനെ നാം ചെയ്തത്,) നിങ്ങൾക്കു നഷ്ടപ്പെട്ടതിന്റെ പേരിൽ നിങ്ങൾ ദുഃഖിക്കാതിരിക്കുവാനും, നിങ്ങൾക്ക് അവൻ നൽകിയതിന്റെ പേരിൽ നിങ്ങൾ ആഹ്ലാദിക്കാതിരിക്കുവാനും വേണ്ടിയാണ്. അല്ലാഹു യാതൊരു അഹങ്കാരിയെയും ദുരഭിമാനിയെയും ഇഷ്ടപ്പെടുകയില്ല. [24] അതായത് പിശുക്ക് കാണിക്കുകയും, പിശുക്ക് കാണിക്കാൻ ജനങ്ങളോട് കൽപിക്കുകയും ചെയ്യുന്നവരെ. വല്ലവനും പിൻതിരിഞ്ഞ് പോകുകയാണെങ്കിൽ തീർച്ചയായും അല്ലാഹു പരാശ്രയമുക്തനും സ്തുത്യർഹനുമത്രെ.

[25] തീർച്ചയായും നാം നമ്മുടെ ദൂതൻമാരെ വ്യക്തമായ ദൃഷ്ടാന്തങ്ങളും കൊണ്ട് അയക്കുകയുണ്ടായി. ജനങ്ങൾ നീതിപൂർവ്വം നിലകൊള്ളുവാൻ വേണ്ടി അവരോടൊപ്പം വേദഗ്രന്ഥവും തുലാസും* ഇറക്കികൊടുക്കുകയും ചെയ്തു. ഇരുമ്പും നാം ഇറക്കി കൊടുത്തു. അതിൽ കഠിനമായ ആയോധന ശക്തിയും ജനങ്ങൾക്ക് ഉപകാരങ്ങളുമുണ്ട്. അല്ലാഹുവിനെയും അവന്റെ ദൂതൻമാരെയും അദൃശ്യമായ നിലയിൽ സഹായിക്കുന്നവരെ അവന്ന് അറിയാൻ വേണ്ടിയുമാണ് ഇതെല്ലാം. തീർച്ചയായും അല്ലാഹു ശക്തനും പ്രതാപിയുമാകുന്നു.

[26] തീർച്ചയായും നാം നൂഹിനെയും ഇബ്രാഹീമിനെയും (ദൂതൻമാരായി) നിയോഗിച്ചു. അവർ ഇരുവരുടെയും സന്തതികളിൽ പ്രവാചകത്വവും വേദഗ്രന്ഥവും നാം ഏർപ്പെടുത്തുകയും ചെയ്തു. അങ്ങനെ അവരുടെ കൂട്ടത്തിൽ സൻമാർഗം പ്രാപിച്ചവരുണ്ട്. അവരിൽ അധികപേരും ദുർമാർഗികളാകുന്നു. [27] പിന്നീട് അവരുടെ

പിന്നിലായി നാം നമ്മുടെ ദൂതൻമാരെ തുടർന്നയച്ചു. മർയമിന്റെ മകൻ ഈസായെയും നാം തുടർന്നയച്ചു. അദ്ദേഹത്തിന് നാം ഇൻജീൽ നൽകുകയും ചെയ്തു. അദ്ദേഹത്തെ പിൻപറ്റിയവരുടെ ഹൃദയങ്ങളിൽ നാം കൃപയും കരുണയും ഉണ്ടാക്കി. സന്യാസജീവിതത്തെ അവർ സ്വയം പുതുതായി നിർമിച്ചു. അല്ലാഹുവിന്റെ പ്രീതി തേടേണ്ടതിന് (വേണ്ടി അവരതു ചെയ്തു) എന്നല്ലാതെ, നാം അവർക്കത് നിയമമാക്കിയിട്ടുണ്ടായിരുന്നില്ല. എന്നിട്ട് അവരത് പാലിക്കേണ്ട മുറപ്രകാരം പാലിച്ചതുമില്ല. അപ്പോൾ അവരുടെ കൂട്ടത്തിൽ നിന്ന് വിശ്വസിച്ചവർക്ക് അവരുടെ പ്രതിഫലം നാം നൽകി. അവരിൽ അധികപേരും ദുർമാർഗികളാകുന്നു.

[28] സത്യവിശ്വാസികളേ, നിങ്ങൾ അല്ലാഹുവെ സൂക്ഷിക്കുകയും അവന്റെ ദൂതനിൽ വിശ്വസിക്കുകയും ചെയ്യുക. എന്നാൽ അവന്റെ കാരുണ്യത്തിൽ നിന്നു രണ്ട് ഓഹരി അവൻ നിങ്ങൾക്കു നൽകുന്നതാണ്. ഒരു പ്രകാശം അവൻ നിങ്ങൾക്ക് ഏർപെടുത്തിത്തരികയും ചെയ്യും. അതുകൊണ്ട് നിങ്ങൾക്ക് (ശരിയായ പാതയി ലൂടെ) നടന്നു പോകാം. നിങ്ങൾക്കവൻ പൊറുത്തുതരി കയും ചെയ്യും. അല്ലാഹു വളരെയധികം പൊറുക്കുന്ന വനും കരുണാനിധിയുമാണ്. [29] അല്ലാഹുവിന്റെ അനുഗ്രഹത്തിൽ നിന്ന് യാതൊന്നും അധീനപ്പെടു ത്തുവാൻ തങ്ങൾക്ക് കഴിവില്ലെന്നും തീർച്ചയായും അനുഗ്രഹം അല്ലാഹുവിന്റെ കയ്യിലാണെന്നും അത് അവൻ ഉദ്ദേശിക്കുന്നവർക്ക് അവൻ നൽകുമെന്നും വേദക്കാർ അറിയാൻ വേണ്ടിയാണ് ഇത്. അല്ലാഹു മഹത്തായ അനുഗ്രഹമുള്ളവനാകുന്നു.

# 58. മുജാദിലഃ (തർക്കിക്കുന്നവൾ)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] (നബിയേ,) തന്റെ ഭർത്താവിന്റെ കാര്യത്തിൽ നിന്നോട് തർക്കിക്കുകയും അല്ലാഹുവിങ്കലേക്ക് സങ്കടം ബോധിപ്പിക്കുകയും ചെയ്യുന്നവളുടെ വാക്ക് അല്ലാഹു കേട്ടിട്ടുണ്ട്. അല്ലാഹു നിങ്ങൾ രണ്ടു പേരുടെയും സംഭാഷണം കേട്ടുകൊണ്ടിരിക്കുകയാണ്. തീർച്ചയായും അല്ലാഹു എല്ലാം കേൾക്കുന്നവനും കാണുന്നവനുമാണ്. [2] നിങ്ങളുടെ കൂട്ടത്തിൽ തങ്ങളുടെ ഭാര്യമാരെ മാതാക്കൾക്ക് തുല്യമായി പ്രഖ്യാപിക്കുന്നവർ (അബദ്ധ മാകുന്നു ചെയ്യുന്നത്.) അവർ (ഭാര്യമാർ) അവരുടെ മാതാക്കളല്ല. അവരുടെ മാതാക്കൾ അവരെ പ്രസവിച്ച സ്ത്രീകൾ അല്ലാതെ മറ്റാരുമല്ല. തീർച്ചയായും അവർ നിഷിദ്ധമായ വാക്കും അസത്യവുമാണ് പറയുന്നത്. തീർച്ചയായും അല്ലാഹു അധികം മാപ്പുനൽകുന്നവനും പൊറുക്കുന്നവനുമാണ്. [3] തങ്ങളുടെ ഭാര്യമാരെ മാതാക്കൾക്ക് തുല്യമായി പ്രഖ്യാപിക്കുകയും, പിന്നീട് തങ്ങൾ പറഞ്ഞതിൽ നിന്ന് മടങ്ങുകയും ചെയ്യുന്നവർ, അവർ പരസ്പരം സ്പർശിക്കുന്നതിനു മുമ്പായി ഒരു അടിമയെ മോചിപ്പിക്കേണ്ടതാണ്. അത് നിങ്ങൾക്കു നൽകപ്പെടുന്ന ഉപദേശമാണ്. അല്ലാഹു നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി സൂക്ഷ്മജ്ഞാനമുള്ളവനാകുന്നു. [4] ഇനി വല്ലവന്നും (അടിമയെ) ലഭിക്കാത്ത പക്ഷം, അവർ പരസ്പരം സ്പർശിക്കുന്നതിന് മുമ്പായി തുടർച്ചയായി രണ്ടുമാസക്കാലം നോമ്പനുഷ്ഠിക്കേണ്ടതാണ്. വല്ലവന്നും (അത്) സാധ്യമാകാത്ത പക്ഷം അറുപതു അഗതികൾക്ക് ആഹാരം നൽകേണ്ടതാണ്.

അത് അല്ലാഹുവിലും അവന്റെ ദൂതനിലും നിങ്ങൾ വിശ്വസിക്കാൻ വേണ്ടിയത്രെ. അവ അല്ലാഹുവിന്റെ പരിധികളാകുന്നു. സത്യനിഷേധികൾക്ക് വേദനയേറിയ ശിക്ഷയുണ്ട്. [5] തീർച്ചയായും അല്ലാഹുവെയും അവന്റെ ദൂതനെയും എതിർത്തു കൊണ്ടിരിക്കുന്നവർ അവരുടെ മുമ്പുള്ളവർ വഷളാക്കപ്പെട്ടത് പോലെ വഷളാക്കപ്പെടുന്നതാണ്. സുവ്യക്തമായ പല തെളിവുകളും നാം അവതരിപ്പിച്ചിട്ടുണ്ട്. സത്യനിഷേധികൾക്ക് അപമാനകരമായ ശിക്ഷയുമുണ്ട്. [6] അല്ലാഹു അവരെയെല്ലാം ഉയിർത്തെഴുന്നേൽപിക്കുകയും, എന്നിട്ട് അവർ പ്രവർത്തിച്ചതിനെപ്പറ്റി അവരെ വിവരമറിയിക്കുകയും ചെയ്യുന്ന ദിവസം. അല്ലാഹു അത് തിട്ടപ്പെടുത്തുകയും അവരത് മറന്നുപോകുകയും ചെയ്തു. അല്ലാഹു ഏത് കാര്യത്തിനും സാക്ഷിയാകുന്നു.

[7] ആകാശങ്ങളിലുള്ളതും ഭൂമിയിലുള്ളതും അല്ലാഹു അറിയുന്നുണ്ടെന്ന് നീ കാണുന്നില്ലേ? മൂന്നു പേർ തമ്മിലുള്ള യാതൊരു രഹസ്യസംഭാഷണവും അവൻ (അല്ലാഹു) അവർക്കു നാലാമനായികൊണ്ടല്ലാതെ ഉണ്ടാവുകയില്ല. അഞ്ചുപേരുടെ സംഭാഷണമാണെങ്കിൽ അവൻ അവർക്കു ആറാമനായികൊണ്ടുമല്ലാതെ. അതിനെക്കാൾ കുറഞ്ഞവരുടെയോ, കൂടിയവരുടെയോ (സംഭാഷണം) ആണെങ്കിൽ അവർ എവിടെയായിരുന്നാലും അവൻ അവരോടൊപ്പമുണ്ടായിട്ടല്ലാതെ. പിന്നീട് ഉയിർത്തെഴുന്നേൽപിന്റെ നാളിൽ, അവർ പ്രവർത്തിച്ചതിനെപ്പറ്റി അവരെ അവൻവിവരമറിയിക്കുന്നതാണ്. തീർച്ചയായും അല്ലാഹു ഏത് കാര്യത്തെ പറ്റിയും അറിവുള്ളവനാകുന്നു. [8] രഹസ്യസംഭാഷണം നടത്തുന്നതിൽ നിന്ന് വിലക്കപ്പെട്ടിട്ടുള്ളവരെ നീ കണ്ടില്ലേ? അവർ ഏതൊന്നിൽ നിന്നു വിലക്കപ്പെട്ടുവോ

അതിലേക്കവർ പിന്നീട് മടങ്ങുന്നു. പാപത്തിനും അതിക്രമത്തിനും റസൂലിനെ ധിക്കരിക്കുന്നതിനും അവർ പരസ്പരം രഹസ്യഉപദേശം നടത്തുകയും ചെയ്യുന്നു. അവർ നിന്റെ അടുത്ത് വന്നാൽ നിന്നെ അല്ലാഹു അഭിവാദ്യം ചെയ്തിട്ടില്ലാത്ത രീതിയിൽ അവർ നിനക്ക് അഭിവാദ്യമർപ്പിക്കുകയും ചെയ്യും. ഞങ്ങൾ ഈ പറയുന്നതിന്റെ പേരിൽ അല്ലാഹു ഞങ്ങളെ ശിക്ഷിക്കാതിരിക്കുന്നത് എന്തുകൊണ്ടാണെന്ന് അവർ അന്യോന്യം പറയുകയും ചെയ്യും. അവർക്കു നരകം മതി. അവർ അതിൽ എരിയുന്നതാണ്. ആ പര്യവസാനം എത്ര ചീത്ത.

[9] സത്യവിശ്വാസികളേ, നിങ്ങൾ രഹസ്യസംഭാഷണം നടത്തുകയാണെങ്കിൽ അധർമ്മത്തിനും അതിക്രമത്തിനും റസൂലിനെ ധിക്കരിക്കുന്നതിനും നിങ്ങൾ രഹസ്യസംഭാഷണം നടത്തരുത്. പുണ്യത്തിന്റെയും ഭയഭക്തിയുടെയും കാര്യത്തിൽ നിങ്ങൾ രഹസ്യഉപദേശം നടത്തുക. ഏതൊരു അല്ലാഹുവിങ്കലേക്ക് നിങ്ങൾ ഒരുമിച്ചുകൂട്ടപ്പെടുമോ അവനെ നിങ്ങൾ സൂക്ഷിക്കുകയും ചെയ്യുക. [10] ആ രഹസ്യസംസാരം പിശാചിൽ നിന്നുള്ളത് മാത്രമാകുന്നു. സത്യവിശ്വാസികൾക്ക് ദുഃഖമുണ്ടാകാൻ വേണ്ടിയാകുന്നു അത്. എന്നാൽ അല്ലാഹുവിന്റെ അനുമതികൂടാതെ അതവർക്ക് യാതൊരു ഉപദ്രവവും ചെയ്യുന്നതല്ല. സത്യവിശ്വാസികൾ അല്ലാഹുവിന്റെ മേൽ ഭരമേൽപിച്ചുകൊള്ളട്ടെ. [11] സത്യവിശ്വാസികളേ, നിങ്ങൾ സദസ്സുകളിൽ സൗകര്യപ്പെടുത്തി കൊടുക്കുക എന്ന് നിങ്ങളോടു പറയപ്പെട്ടാൽ നിങ്ങൾ സൗകര്യപ്പെടുത്തി കൊടുക്കണം. എങ്കിൽ അല്ലാഹു നിങ്ങൾക്കും സൗകര്യപ്പെടുത്തിത്തരുന്നതാണ്. നിങ്ങൾ എഴുന്നേറ്റ് പോകണമെന്ന് പറയപ്പെട്ടാൽ നിങ്ങൾ എഴുന്നേറ്റ് പോകണം. നിങ്ങളിൽ നിന്ന് വിശ്വസിച്ചവരെയും

വിജ്ഞാനം നൽകപ്പെട്ടവരെയും അല്ലാഹു പല പടികൾ ഉയർത്തുന്നതാണ്. അല്ലാഹു നിങ്ങൾ പ്രവർത്തിക്കുന്നതിനെ പറ്റി സൂക്ഷ്മമായി അറിയുന്നവനാകുന്നു.

[12] സത്യവിശ്വാസികളേ, നിങ്ങൾ റസൂലുമായി രഹസ്യസംഭാഷണം നടത്തുകയാണെങ്കിൽ നിങ്ങളുടെ രഹസ്യസംഭാഷണത്തിന്റെ മുമ്പായി ഏതെങ്കിലുമൊരു ദാനം നിങ്ങൾ അർപ്പിക്കുക. അതാണു നിങ്ങൾക്കു ഉത്തമവും കൂടുതൽ പരിശുദ്ധവുമായിട്ടുള്ളത്. ഇനി നിങ്ങൾക്ക് (ദാനം ചെയ്യാൻ) ഒന്നും കിട്ടിയില്ലെങ്കിൽ തീർച്ചയായും അല്ലാഹു എറെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു. [13] നിങ്ങളുടെ രഹസ്യസംഭാഷണത്തിനു മുമ്പായി നിങ്ങൾ ദാനധർമ്മങ്ങൾ അർപ്പിക്കുന്നതിനെപ്പറ്റി നിങ്ങൾ ഭയപ്പെട്ടിരിക്കുകയാണോ? എന്നാൽ നിങ്ങളത് ചെയ്യാതിരിക്കുകയും അല്ലാഹു നിങ്ങളുടെ നേരെ മടങ്ങുകയും ചെയ്തിരിക്കയാൽ നിങ്ങൾ നമസ്കാരം മുറപോലെ നിർവഹിക്കുകയും സകാത്ത് നൽകുകയും അല്ലാഹുവെയും അവന്റെ റസൂലിനെയും നിങ്ങൾ അനുസരിക്കുകയും ചെയ്യുക. അല്ലാഹു നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി സൂക്ഷ്മമായി അറിയുന്നവനാകുന്നു.

[14] അല്ലാഹു കോപിച്ച ഒരു വിഭാഗ (യഹൂദർ) വുമായി മൈത്രിയിൽ ഏർപെട്ടവരെ (മുനാഫിഖുകളെ) നീ കണ്ടില്ലേ? അവർ നിങ്ങളിൽ പെട്ടവരല്ല. അവരിൽ (യഹൂദരിൽ) പെട്ടവരുമല്ല. അവർ അറിഞ്ഞു കൊണ്ട് കള്ള സത്യം ചെയ്യുന്നു. [15] അല്ലാഹു അവർക്ക് കഠിനമായ ശിക്ഷ ഒരുക്കിവെച്ചിരിക്കുന്നു. തീർച്ചയായും അവർ ചെയ്തു കൊണ്ടിരിക്കുന്ന കാര്യം എത്രയോ ദുഷിച്ചതായിരിക്കുന്നു. [16] അവരുടെ ശപഥങ്ങളെ അവർ ഒരു പരിചയാക്കിത്തീർത്തിരിക്കുന്നു. അങ്ങനെ അവർ അല്ലാഹുവിന്റെ

മാർഗത്തിൽ നിന്ന് (ജനങ്ങളെ) തടഞ്ഞു. അതിനാൽ അവർക്ക് അപമാനകരമായ ശിക്ഷയുണ്ട്.

[17] അവരുടെ സമ്പത്തുകളോ സന്താനങ്ങളോ അല്ലാഹുവിങ്കൽ അവർക്ക് ഒട്ടും പ്രയോജനപ്പെടുകയില്ല. അത്തരക്കാരാകുന്നു നരകാവകാശികൾ. അവർ അതിൽ നിത്യവാസികളായിരിക്കും. [18] അല്ലാഹു അവരെയെല്ലാം ഉയിർത്തെഴുന്നേൽപിക്കുന്ന ദിവസം. നിങ്ങളോടവർ ശപഥം ചെയ്യുന്നത് പോലെ അവനോടും അവർ ശപഥം ചെയ്യും. തങ്ങൾ (ഈ കള്ള സത്യം മൂലം) എന്തോ ഒന്ന് നേടിയതായി അവർ വിചാരിക്കുകയും ചെയ്യും. അറിയുക: തീർച്ചയായും അവർ തന്നെയാകുന്നു കള്ളം പറയുന്നവർ [19] പിശാച് അവരെ കീഴടക്കി വെക്കുകയും അങ്ങനെ അല്ലാഹുവെ പറ്റിയുള്ള ഉൽബോധനം അവർക്ക് വിസ്മരിപ്പിച്ചു കളയുകയും ചെയ്തിരിക്കുന്നു. അക്കൂട്ടരാകുന്നു പിശാചിന്റെ കക്ഷി. അറിയുക; തീർച്ചയായും പിശാചിന്റെ കക്ഷി തന്നെയാകുന്നു നഷ്ടക്കാർ. [20] തീർച്ചയായും അല്ലാഹുവോടും അവന്റെ റസൂലിനോടും എതിർത്തുനിൽക്കുന്നവരാരോ അക്കൂട്ടർ ഏറ്റവും നിന്ദ്യൻമാരായവരുടെ കൂട്ടത്തിലാകുന്നു. [21] തീർച്ചയായും ഞാനും എന്റെ ദൂതൻമാരും തന്നെയാണ് വിജയം നേടുക. എന്ന് അല്ലാഹു രേഖപ്പെടുത്തിയിരിക്കുന്നു. തീർച്ചയായും അല്ലാഹു ശക്തനും പ്രതാപിയുമാകുന്നു.

[22] അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിക്കുന്ന ഒരു ജനത അല്ലാഹുവോടും അവന്റെ റസൂലിനോടും എതിർത്തു നിൽക്കുന്നവരുമായി സ്നേഹബന്ധം പുലർത്തുന്നത് നീ കണ്ടെത്തുകയില്ല. അവർ (എതിർപ്പുകാർ) അവരുടെ പിതാക്കളോ, പുത്രൻമാരോ, സഹോദരൻമാരോ ബന്ധുക്കളോ

ആയിരുന്നാൽ പോലും. അത്തരക്കാരുടെ ഹൃദയങ്ങളിൽ അല്ലാഹു വിശ്വാസം രേഖപ്പെടുത്തുകയും അവന്റെ പക്കൽ നിന്നുള്ള ഒരു ആത്മചൈതന്യം കൊണ്ട് അവൻ അവർക്ക് പിൻബലം നൽകുകയും ചെയ്തിരിക്കുന്നു. താഴ്ഭാഗത്തു കൂടി അരുവികൾ ഒഴുകുന്ന സ്വർഗത്തോപ്പുകളിൽ അവൻ അവരെ പ്രവേശിപ്പിക്കുകയും ചെയ്യും. അവരതിൽ നിത്യവാസികളായിരിക്കും. അല്ലാഹു അവരെ പറ്റി തൃപ്തിപ്പെട്ടിരിക്കുന്നു. അവർ അവനെ പറ്റിയും തൃപ്തിപ്പെട്ടിരിക്കുന്നു. അത്തരക്കാരാകുന്നു അല്ലാഹുവിന്റെ കക്ഷി. അറിയുക: തീർച്ചയായും അല്ലാഹുവിന്റെ കക്ഷിയാകുന്നു വിജയം പ്രാപിക്കുന്നവർ.

## 59. ഹശ്ർ (തുരത്തിയോടിക്കൽ)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] ആകാശങ്ങളിലുള്ളതും ഭൂമിയിലുള്ളതും അല്ലാഹുവെ പ്രകീർത്തനം ചെയ്തിരിക്കുന്നു. അവൻ പ്രതാപിയും യുക്തിമാനുമാകുന്നു. [2] വേദക്കാരിൽ പെട്ട സത്യനിഷേധികളെ ഒന്നാമത്തെ തുരത്തിയോടിക്കലിൽ തന്നെ അവരുടെ വീടുകളിൽ നിന്നു പുറത്തിറക്കിയവൻ അവനാകുന്നു. അവർ പുറത്തിറങ്ങുമെന്ന് നിങ്ങൾ വിചാരിച്ചിരുന്നില്ല. തങ്ങളുടെ കോട്ടകൾ അല്ലാഹുവിൽ നിന്ന് തങ്ങളെ പ്രതിരോധിക്കുമെന്ന് അവർ വിചാരിച്ചിരുന്നു. എന്നാൽ അവർ കണക്കാക്കാത്ത വിധത്തിൽ അല്ലാഹു അവരുടെ അടുക്കൽ ചെല്ലുകയും അവരുടെ മനസ്സുകളിൽ ഭയം ഇടുകയും ചെയ്തു. അവർ സ്വന്തം കൈകൾകൊണ്ടും സത്യവിശ്വാസികളുടെ കൈകൾ കൊണ്ടും അവരുടെ വീടുകൾ നശിപ്പിച്ചിരുന്നു. ആകയാൽ കണ്ണുകളുള്ളവരേ, നിങ്ങൾ ഗുണപാഠം ഉൾക്കൊള്ളുക.

[3] അല്ലാഹു അവരുടെ മേൽ നാടുവിട്ടുപോക്ക് വിധിച്ചിട്ടില്ലായിരുന്നുവെങ്കിൽ ഇഹലോകത്ത് വെച്ച് അവൻ അവരെ ശിക്ഷിക്കുമായിരുന്നു. പരലോകത്ത് അവർക്കു നരകശിക്ഷയുമുണ്ട്. [4] അത് അല്ലാഹുവോടും അവന്റെ റസൂലിനോടും അവർ മത്സരിച്ചു നിന്നതിന്റെ ഫലമ ത്രെ. വല്ലവനും അല്ലാഹുവുമായി മത്സരിക്കുന്ന പക്ഷം തീർച്ചയായും അല്ലാഹു കഠിനമായി ശിക്ഷിക്കുന്നവനാകുന്നു. [5] നിങ്ങൾ വല്ല ഈന്തപ്പനയും മുറിക്കുകയോ അല്ലെങ്കിൽ അവയെ അവയുടെ മുരടുകളിൽ നിൽക്കാൻ വിടുകയോ ചെയ്യുന്ന പക്ഷം അത് അല്ലാഹുവിന്റെ അനുമതി പ്രകാരമാണ്. അധർമ്മ കാരികളെ അപമാനപ്പെടുത്തുവാൻ വേണ്ടിയുമാണ്.

[6] അവരിൽ നിന്ന് (യഹൂദരിൽ നിന്ന്) അല്ലാഹു അവന്റെ റസൂലിന് കൈവരുത്തി കൊടുത്തതെന്തോ അതിനായി നിങ്ങൾ കുതിരകളെയോ ഒട്ടകങ്ങളെയോ ഓടിക്കുകയുണ്ടായിട്ടില്ല. പക്ഷെ, അല്ലാഹു അവന്റെ ദൂതൻമാരെ അവൻ ഉദ്ദേശിക്കുന്നവരുടെ നേർക്ക് അധികാരപ്പെടുത്തി അയക്കുന്നു. അല്ലാഹു ഏതു കാര്യത്തിനും കഴിവുള്ളവനാകുന്നു. [7] അല്ലാഹു അവന്റെ റസൂലിന് വിവിധ രാജ്യക്കാരിൽ നിന്ന് കൈവരുത്തി കൊടുത്തതെന്തോ അത് അല്ലാഹുവിനും റസൂലിനും അടുത്ത കുടുംബങ്ങൾക്കും അനാഥകൾക്കും അഗതികൾക്കും വഴിപോക്കർക്കുമുള്ളതാകുന്നു. അത് (ധനം) നിങ്ങളിൽ നിന്നുള്ള ധനികൻമാർക്കിടയിൽ മാത്രം കൈമാറ്റം ചെയ്യപ്പെടുന്ന ഒന്നാവാതിരിക്കാൻ വേണ്ടിയാണത്. നിങ്ങൾക്കു റസൂൽ നൽകിയതെന്തോ അത് നിങ്ങൾ സ്വീകരിക്കുക. എന്തൊന്നിൽ നിന്ന് അദ്ദേഹം നിങ്ങളെ വിലക്കിയോ അതിൽ നിന്ന് നിങ്ങൾ ഒഴിഞ്ഞ് നിൽക്കുകയും ചെയ്യുക. നിങ്ങൾ അല്ലാഹുവെ

സൂക്ഷിക്കുകയും ചെയ്യുക. തീർച്ചയായും അല്ലാഹു കഠിനമായി ശിക്ഷിക്കുന്നവനാണ്. [8] അതായത് സ്വന്തം വീടുകളിൽ നിന്നും സ്വത്തുക്കളിൽ നിന്നും കുടിയൊഴിപ്പിക്കപ്പെട്ട മുഹാജിറുകളായ ദരിദ്രൻമാർക്ക് (അവകാശപ്പെട്ടതാകുന്നു ആ ധനം.) അവർ അല്ലാഹുവിങ്കൽ നിന്നുള്ള അനുഗ്രഹവും പ്രീതിയും തേടുകയും അല്ലാഹുവെയും അവന്റെ റസൂലിനെയും സഹായിക്കുകയും ചെയ്യുന്നു. അവർ തന്നെയാകുന്നു സത്യവാൻമാർ.

[9] അവരുടെ (മുഹാജിറുകളുടെ) വരവിനു മുമ്പായി വാസസ്ഥലവും വിശ്വാസവും സ്വീകരിച്ചുവെച്ചവർക്കും (അൻസാറുകൾക്ക്). തങ്ങളുടെ അടുത്തേക്ക് സ്വദേശം വെടിഞ്ഞു വന്നവരെ അവർ സ്നേഹിക്കുന്നു. അവർക്ക് (മുഹാജിറുകൾക്ക്) നൽകപ്പെട്ട ധനം സംബന്ധിച്ചു തങ്ങളുടെ മനസ്സുകളിൽ ഒരു ആവശ്യവും അവർ (അൻസാറുകൾ) കണ്ടെത്തുന്നുമില്ല. തങ്ങൾക്ക് ദാരിദ്ര്യമുണ്ടായാൽ പോലും സ്വദേഹങ്ങളെക്കാൾ മറ്റുള്ളവർക്ക് അവർ പ്രാധാന്യം നൽകുകയും ചെയ്യും. ഏതൊരാൾ തന്റെ മനസ്സിന്റെ പിശുക്കിൽ നിന്ന് കാത്തുരക്ഷിക്കപ്പെടുന്നുവോ അത്തരക്കാർ തന്നെയാകുന്നു വിജയം പ്രാപിച്ചവർ. [10] അവരുടെ ശേഷം വന്നവർക്കും. അവർ പറയും: ഞങ്ങളുടെ രക്ഷിതാവേ, ഞങ്ങൾക്കും വിശ്വാസത്തോടെ ഞങ്ങൾക്ക് മുമ്പ് കഴിഞ്ഞുപോയിട്ടുള്ള ഞങ്ങളുടെ സഹോദരങ്ങൾക്കും നീ പൊറുത്തുതരേണമേ, സത്യവിശ്വാസം സ്വീകരിച്ചവരോട് ഞങ്ങളുടെ മനസ്സുകളിൽ നീ ഒരു വിദ്വേഷവും ഉണ്ടാക്കരുതേ. ഞങ്ങളുടെ രക്ഷിതാവേ, തീർച്ചയായും നീ ഏറെ ദയയുള്ളവനും കരുണാനിധിയുമാകുന്നു

[11] ആ കാപട്യം കാണിച്ചവരെ നീ കണ്ടില്ലേ?

വേദക്കാരിൽ പെട്ട സത്യനിഷേധികളായ അവരുടെ സഹോദരൻമാരോട് അവർ പറയുന്നു: തീർച്ചയായും നിങ്ങൾ പുറത്താക്കപ്പെട്ടാൽ ഞങ്ങളും നിങ്ങളുടെ കൂടെ പുറത്ത് പോകുന്നതാണ്. നിങ്ങളുടെ കാര്യത്തിൽ ഞങ്ങൾ ഒരിക്കലും ഒരാളെയും അനുസരിക്കുകയില്ല. നിങ്ങൾക്കെതിരിൽ യുദ്ധമുണ്ടായാൽ തീർച്ചയായും ഞങ്ങൾ നിങ്ങളെ സഹായിക്കുന്നതാണ്. എന്നാൽ തീർച്ചയായും അവർ കള്ളം പറയുന്നവരാണ് എന്നതിന് അല്ലാഹു സാക്ഷ്യം വഹിക്കുന്നു. [12] അവർ (യഹൂദൻമാർ) പുറത്താക്കപ്പെടുന്ന പക്ഷം ഇവർ (കപടവിശ്വാസികൾ) അവരോടൊപ്പം പുറത്തുപോകുകയില്ല തന്നെ. അവർ ഒരു യുദ്ധത്തെ നേരിട്ടാൽ ഇവർ അവരെ സഹായിക്കുകയുമില്ല. ഇനി ഇവർ അവരെ സഹായിച്ചാൽ തന്നെ ഇവർ പിന്തിരിഞ്ഞോടും തീർച്ച. പിന്നീട് അവർക്ക് ഒരു സഹായവും ലഭിക്കുകയില്ല.

[13] തീർച്ചയായും അവരുടെ മനസ്സുകളിൽ അല്ലാഹുവെക്കാൾ കൂടുതൽ ഭയമുള്ളത് നിങ്ങളെ പറ്റിയാകുന്നു. അവർ കാര്യം ഗ്രഹിക്കാത്ത ഒരു ജനതയായത് കൊണ്ടാകുന്നു അത്. [14] കോട്ടകെട്ടിയ പട്ടണങ്ങളിൽ വെച്ചോ മതിലുകളുടെ പിന്നിൽ നിന്നോ അല്ലാതെ അവർ ഒരുമിച്ച് നിങ്ങളോട് യുദ്ധം ചെയ്യുകയില്ല. അവർ തമ്മിൽ തന്നെയുള്ള പോരാട്ടം കടുത്തതാകുന്നു. അവർ ഒരുമിച്ചാണെന്ന് നീ വിചാരിക്കുന്നു. അവരുടെ ഹൃദയങ്ങൾ ഭിന്നിപ്പിലാകുന്നു. അവർ ചിന്തിച്ചു മനസ്സിലാക്കാത്ത ഒരു ജനതയായത് കൊണ്ടത്രെ അത്.

[15] അവർക്കു മുമ്പ് അടുത്ത് തന്നെ കഴിഞ്ഞുപോയവരുടെ സ്ഥിതി പോലെത്തന്നെ. അവർ ചെയ്തിരുന്ന കാര്യങ്ങളുടെ ദുഷ്ഫലം അവർ ആസ്വദിച്ചു കഴിഞ്ഞു. അവർക്ക് വേദനയേറിയ ശിക്ഷയുമുണ്ട്. [16] പിശാചിന്റെ

അവസ്ഥ പോലെ തന്നെ. മനുഷ്യനോട്, നീ അവിശ്വാസി യാകൂ എന്ന് അവൻ പറഞ്ഞ സന്ദർഭം. അങ്ങനെ അവൻ അവിശ്വസിച്ചു കഴിഞ്ഞപ്പോൾ അവൻ (പിശാച്) പറഞ്ഞു: തീർച്ചയായും ഞാൻ നീയുമായുള്ള ബന്ധത്തിൽ നിന്ന് വിമുക്തനാകുന്നു. തീർച്ചയായും ലോകരക്ഷിതാവായ അല്ലാഹുവെ ഞാൻ ഭയപ്പെടുന്നു. [17] അങ്ങനെ അവർ ഇരുവരുടെയും പര്യവസാനം അവർ നരകത്തിൽ നിത്യവാസികളായി കഴിയുക എന്നതായിത്തീർന്നു. അതത്രെ അക്രമകാരികൾക്കുള്ള പ്രതിഫലം.

[18] സത്യവിശ്വാസികളേ, നിങ്ങൾ അല്ലാഹുവെ സൂക്ഷിക്കുക. ഓരോ വ്യക്തിയും താൻ നാളെക്ക് വേണ്ടി എന്തൊരു മുന്നൊരുക്കമാണ് ചെയ്തു വെച്ചിട്ടുള്ളതെന്ന് നോക്കിക്കൊള്ളട്ടെ. നിങ്ങൾ അല്ലാഹുവെ സൂക്ഷിക്കുക. തീർച്ചയായും അല്ലാഹു നിങ്ങൾ പ്രവർത്തിക്കുന്നതിനെ പറ്റി സൂക്ഷ്മജ്ഞാനമുള്ളവനാകുന്നു. [19] അല്ലാഹുവെ മറന്നുകളഞ്ഞ ഒരു വിഭാഗത്തെ പോലെ നിങ്ങളാകരുത്. തൻമൂലം അല്ലാഹു അവർക്ക് അവരെ പറ്റി തന്നെ ഓർമയില്ലാതാക്കി. അക്കൂട്ടർ തന്നെയാകുന്നു ദുർമാർഗി കൾ. [20] നരകാവകാശികളും സ്വർഗാവകാശികളും സമമാകുകയില്ല. സ്വർഗാവകാശികൾ തന്നെയാകുന്നു വിജയം നേടിയവർ.

[21] ഈ ഖുർആനിനെ നാം ഒരു പർവ്വതത്തിന്മേൽ അവതരിപ്പിച്ചിരുന്നുവെങ്കിൽ അത് (പർവ്വതം) വിനീത മാകുന്നതും അല്ലാഹുവെപ്പറ്റിയുള്ള ഭയത്താൽ പൊട്ടിപ്പിളരുന്നതും നിനക്കു കാണാമായിരുന്നു. ആ ഉദാഹരണങ്ങൾ നാം ജനങ്ങൾക്ക് വേണ്ടി വിവരിക്കുന്നു. അവർ ചിന്തിക്കുവാൻ വേണ്ടി. [22] താനല്ലാതെ യാതൊരു ആരാധ്യനുമില്ലാത്തവനായ അല്ലാഹുവാണവൻ. അദൃശ്യവും ദൃശ്യവും അറിയുന്നവനാകുന്നു അവൻ.

അവൻ പരമകാരുണികനും കരുണാനിധിയു മാകുന്നു. [23] താനല്ലാതെ യാതൊരു ആരാധ്യനുമില്ലാത്തവനായ അല്ലാഹുവാണവൻ. രാജാധികാരമുള്ളവനും പരമപരി ശുദ്ധനും സമാധാനം നൽകുന്നവനും അഭയം നൽകുന്നവനും മേൽനോട്ടം വഹിക്കുന്നവനും പ്രതാപിയും പരമാധികാരിയും മഹത്വമുള്ളവനും ആകുന്നു അവൻ. അവർ പങ്കുചേർക്കുന്നതിൽ നിന്നെല്ലാം അല്ലാഹു എത്രയോ പരിശുദ്ധൻ! [24] സ്രഷ്ടാവും നിർമാതാവും രൂപം നൽകുന്നവനുമായ അല്ലാഹുവത്രെ അവൻ. അവന് ഏറ്റവും ഉത്തമമായ നാമങ്ങളുണ്ട്. ആകാശങ്ങളിലും ഭൂമിയിലുള്ളവ അവന്റെ മഹത്വത്തെ പ്രകീർത്തിക്കുന്നു. അവനത്രെ പ്രതാപിയും യുക്തിമാനും.

## 60. മുംതഹനഃ (പരീക്ഷിക്കപ്പെടേണ്ടവൾ)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] ഹേ; സത്യവിശ്വാസികളേ, എന്റെ ശത്രുവും നിങ്ങളുടെ ശത്രുവും ആയിട്ടുള്ളവരോട് സ്നേഹബന്ധഃ സ്ഥാപിച്ച് കൊണ്ട് നിങ്ങൾ അവരെ മിത്രങ്ങളാക്കി വെക്കരുത്. നിങ്ങൾക്കു വന്നുകിട്ടിയിട്ടുള്ള സത്യത്തിൽ അവർ അവിശ്വസിച്ചിരിക്കുകയാണ്. നിങ്ങൾ നിങ്ങളുടെ രക്ഷിതാവായ അല്ലാഹുവിൽ വിശ്വസിക്കുന്നതിനാൽ റസൂലിനെയും നിങ്ങളെയും അവർ നാട്ടിൽ നിന്നു പുറത്താക്കുന്നു. എന്റെ മാർഗത്തിൽ സമരം ചെയ്യുവാനും എന്റെ പ്രീതിതേടുവാനും നിങ്ങൾ പുറപ്പെട്ടിരിക്കുക യാണെങ്കിൽ (നിങ്ങൾ അപ്രകാരം മൈത്രീ ബന്ധം സ്ഥാപിക്കരുത്.) നിങ്ങൾ അവരുമായി രഹസ്യമായി സ്നേഹബന്ധം സ്ഥാപിക്കുന്നു. നിങ്ങൾ രഹസ്യ

മാക്കിയതും പരസ്യമാക്കിയതും ഞാൻ നല്ലവണ്ണം അറിയുന്നവനാണ്. നിങ്ങളിൽ നിന്ന് വല്ലവനും അപ്രകാരം പ്രവർത്തിക്കുന്ന പക്ഷം അവൻ നേർമാർഗത്തിൽ നിന്ന് പിഴച്ചു പോയിരിക്കുന്നു. [2] അവർ നിങ്ങളെ കണ്ടുമുട്ടുന്ന പക്ഷം അവർ നിങ്ങൾക്ക് ശത്രുക്കളായിരിക്കും. നിങ്ങളുടെ നേർക്ക് ദുഷ്ടതയും കൊണ്ട് അവരുടെ കൈകളും നാവുകളും അവർ നീട്ടുകയും നിങ്ങൾ അവിശ്വസിച്ചിരുന്നെങ്കിൽ എന്ന് അവർ ആഗ്രഹിക്കുകയും ചെയ്യും. [3] ഉയിർത്തെഴുന്നേൽപിന്റെ നാളിൽ നിങ്ങളുടെ രക്തബന്ധങ്ങളോ നിങ്ങളുടെ സന്താനങ്ങളോ നിങ്ങൾക്ക് പ്രയോജനപ്പെടുകയില്ല തന്നെ. അല്ലാഹു നിങ്ങളെ തമ്മിൽ വേർപിരിക്കും. അല്ലാഹു നിങ്ങൾ പ്രവർത്തിക്കുന്നത് കണ്ടറിയുന്നവനാകുന്നു.

[4] നിങ്ങൾക്ക് ഇബ്രാഹീമിലും അദ്ദേഹത്തിന്റെ കൂടെയുള്ളവരിലും ഉത്തമമായ ഒരു മാതൃക ഉണ്ടായിട്ടുണ്ട്. അവർ തങ്ങളുടെ ജനതയോട് ഇപ്രകാരം പറഞ്ഞ സന്ദർഭം: നിങ്ങളുമായും അല്ലാഹുവിന് പുറമെ നിങ്ങൾ ആരാധിക്കുന്നവയുമായുള്ള ബന്ധത്തിൽ നിന്നു തീർച്ചയായും ഞങ്ങൾ ഒഴിവായവരാകുന്നു. നിങ്ങളിൽ ഞങ്ങൾ അവിശ്വസിച്ചിരിക്കുന്നു. നിങ്ങൾ അല്ലാഹുവിൽ മാത്രം വിശ്വസിക്കുന്നത് വരെ എന്നെന്നേക്കുമായി ഞങ്ങളും നിങ്ങളും തമ്മിൽ ശത്രുതയും വിദ്വേഷവും പ്രകടമാവുകയും ചെയ്തിരിക്കുന്നു. തീർച്ചയായും ഞാൻ താങ്കൾക്ക് വേണ്ടി പാപമോചനം തേടാം, താങ്കൾക്ക് വേണ്ടി അല്ലാഹുവിങ്കൽ നിന്ന് യാതൊന്നും എനിക്ക് അധീനപ്പെടുത്താനാവില്ല എന്ന് ഇബ്രാഹീം തന്റെ പിതാവിനോട് പറഞ്ഞ വാക്കൊഴികെ. (അവർ ഇപ്രകാരം പ്രാർഥിച്ചിരുന്നു:) ഞങ്ങളുടെ രക്ഷിതാവേ, നിന്റെ മേൽ ഞങ്ങൾ ഭരമേൽപിക്കുകയും, നിങ്കലേക്ക് ഞങ്ങൾ

മടങ്ങുകയും ചെയ്തിരിക്കുന്നു. നിങ്കലേക്ക് തന്നെയാണ് തിരിച്ചുവരവ്. [5] ഞങ്ങളുടെ രക്ഷിതാവേ, ഞങ്ങളെ സത്യനിഷേധികളുടെ പരീക്ഷണത്തിന് ഇരയാക്കരുതേ. ഞങ്ങളുടെ രക്ഷിതാവേ, ഞങ്ങൾക്ക് നീ പൊറുത്തുതരികയും ചെയ്യേണമേ. തീർച്ചയായും നീ തന്നെയാണ് പ്രതാപിയും യുക്തിമാനും. [6] തീർച്ചയായും നിങ്ങൾക്ക് -അല്ലാഹുവെയും അന്ത്യദിനത്തെയും പ്രതീക്ഷിക്കുന്നവർക്ക്- അവരിൽ ഉത്തമ മാതൃകയുണ്ടായിട്ടുണ്ട്. ആരെങ്കിലും തിരിഞ്ഞുകളയുന്ന പക്ഷം തീർച്ചയായും അല്ലാഹു തന്നെയാകുന്നു പരാശ്രയമുക്തനും സ്തുത്യർഹനുമായിട്ടുള്ളവൻ. [7] നിങ്ങൾക്കും അവരിൽ നിന്ന് നിങ്ങൾ ശത്രുത പുലർത്തിയവർക്കുമിടയിൽ അല്ലാഹു സ്നേഹബന്ധമുണ്ടാക്കിയേക്കാം. അല്ലാഹു കഴിവുള്ളവനാണ്. അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു.

[8] മതകാര്യത്തിൽ നിങ്ങളോട് യുദ്ധം ചെയ്യാതിരിക്കുകയും, നിങ്ങളുടെ വീടുകളിൽ നിന്ന് നിങ്ങളെ പുറത്താക്കാതിരിക്കുകയും ചെയ്യുന്നവരെ സംബന്ധിച്ചിടത്തോളം നിങ്ങളവർക്ക് നൻമ ചെയ്യുന്നതും നിങ്ങളവരോട് നീതി കാണിക്കുന്നതും അല്ലാഹു നിങ്ങളോട് നിരോധിക്കുന്നില്ല. തീർച്ചയായും അല്ലാഹു നീതി പാലിക്കുന്നവരെ ഇഷ്ടപ്പെടുന്നു. [9] മതകാര്യത്തിൽ നിങ്ങളോട് യുദ്ധം ചെയ്യുകയും നിങ്ങളുടെ വീടുകളിൽ നിന്ന് നിങ്ങളെ പുറത്താക്കുകയും നിങ്ങളെ പുറത്താക്കുന്നതിൽ പരസ്പരം സഹകരിക്കുകയും ചെയ്തവരെ സംബന്ധിച്ചു മാത്രമാണ് -അവരോട് മൈത്രികാണിക്കുന്നത് - അല്ലാഹു നിരോധിക്കുന്നത്. വല്ലവരും അവരോട് മൈത്രീ ബന്ധം പുലർത്തുന്ന പക്ഷം അവർ തന്നെയാകുന്നു അക്രമകാരികൾ.

[10] സത്യവിശ്വാസികളേ, വിശ്വാസിനികളായ സ്ത്രീകൾ അഭയാർഥികളായി കൊണ്ട് നിങ്ങളുടെ അടുത്ത് വന്നാൽ നിങ്ങൾ അവരെ പരീക്ഷിച്ച് നോക്കണം. അവരുടെ വിശ്വാസത്തെ പറ്റി അല്ലാഹു ഏറ്റവും അറിയുന്നവനാണ്. എന്നിട്ട് അവർ വിശ്വാസിനികളാണെന്ന് അറിഞ്ഞ് കഴിഞ്ഞാൽ അവരെ നിങ്ങൾ സത്യനിഷേധികളുടെ അടുത്തേക്ക് മടക്കി അയക്കരുത്. ആ സ്ത്രീകൾ അവർക്ക് അനുവദനീയമല്ല. അവർക്ക് അവർ ചെലവഴിച്ചത് നിങ്ങൾ നൽകുകയും വേണം. ആ സ്ത്രീകൾക്ക് അവരുടെ പ്രതിഫലങ്ങൾ നിങ്ങൾ കൊടുത്താൽ അവരെ നിങ്ങൾ വിവാഹം കഴിക്കുന്നതിന് നിങ്ങൾക്ക് വിരോധമില്ല. അവിശ്വാസിനികളുമായുള്ള ബന്ധം നിങ്ങൾ മുറുകെപിടിച്ചു കൊണ്ടിരിക്കുകയും ചെയ്യരുത്. നിങ്ങൾ ചെലവഴിച്ചതെന്തോ, അത് നിങ്ങൾ ചോദിച്ചു കൊള്ളുക. അവർ ചെലവഴിച്ചതെന്തോ അത് അവരും ചോദിച്ച് കൊള്ളട്ടെ. അതാണ് അല്ലാഹുവിന്റെ വിധി. അവൻ നിങ്ങൾക്കിടയിൽ വിധികൽപിക്കുന്നു. അല്ലാഹു സർവ്വജ്ഞനും യുക്തിമാനുമാകുന്നു. [11] നിങ്ങളുടെ ഭാര്യമാരിൽ നിന്ന് വല്ലവരും അവിശ്വാസികളുടെ കൂട്ടത്തിലേക്ക് (പോയിട്ട് നിങ്ങൾക്ക്) നഷ്ടപ്പെടുകയും എന്നിട്ട് നിങ്ങൾ അനന്തര നടപടിയെടുക്കുകയും ചെയ്യുക യാണെങ്കിൽ ആരുടെ ഭാര്യമാരാണോ നഷ്ടപ്പെട്ട് പോയത്, അവർക്ക് അവർ ചെലവഴിച്ച തുക (മഹ്ർ) പോലുള്ളത് നിങ്ങൾ നൽകുക. ഏതൊരു അല്ലാഹുവിൽ നിങ്ങൾ വിശ്വസിക്കുന്നുവോ അവനെ നിങ്ങൾ സൂക്ഷിക്കുകയും ചെയ്യുക.

[12] ഓ; നബീ, അല്ലാഹുവോട് യാതൊന്നിനെയും പങ്കുചേർക്കുകയില്ലെന്നും, മോഷ്ടിക്കുകയില്ലെന്നും, വ്യഭിചരിക്കുകയില്ലെന്നും, തങ്ങളുടെ മക്കളെ

കൊന്നുകളയുകയില്ലെന്നും, തങ്ങളുടെ കൈകാലുകൾക്കിടയിൽ വ്യാജവാദം കെട്ടിച്ചമച്ചു കൊണ്ടുവരികയില്ലെന്നും, യാതൊരു നല്ലകാര്യത്തിലും നിന്നോട് അനുസരണക്കേട് കാണിക്കുകയില്ലെന്നും നിന്നോട് പ്രതിജ്ഞ ചെയ്തുകൊണ്ട് സത്യവിശ്വാസിനികൾ നിന്റെ അടുത്ത് വന്നാൽ നീ അവരുടെ പ്രതിജ്ഞ സ്വീകരിക്കുകയും, അവർക്കു വേണ്ടി പാപമോചനം തേടുകയും ചെയ്യുക. തീർച്ചയായും അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു.

[13] സത്യവിശ്വാസികളേ, അല്ലാഹു കോപിച്ചിട്ടുള്ള ഒരു ജനതയോട് നിങ്ങൾ മൈത്രിയിൽ ഏർപെടരുത്. ഖബ്റുകളിലുള്ളവരെ സംബന്ധിച്ച് അവിശ്വാസികൾ നിരാശപ്പെട്ടത് പോലെ പരലോകത്തെപ്പറ്റി അവർ നിരാശപ്പെട്ടുകഴിഞ്ഞിരിക്കുന്നു.

## 61. സ്വഫ്ഫ് (അണി)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] ആകാശങ്ങളിലുള്ളതും ഭൂമിയിലുള്ളതും അല്ലാഹുവിന്റെ മഹത്വം പ്രകീർത്തിച്ചിരിക്കുന്നു. അവനാകുന്നു പ്രതാപിയും യുക്തിമാനും. [2] സത്യവിശ്വാസികളേ, നിങ്ങൾ ചെയ്യാത്തതെന്തിന് നിങ്ങൾ പറയുന്നു? [3] നിങ്ങൾ ചെയ്യാത്തത് നിങ്ങൾ പറയുക എന്നുള്ളത് അല്ലാഹുവിങ്കൽ വലിയ ക്രോധത്തിന് കാരണമായിരിക്കുന്നു. [4] (കല്ലുകൾ) സുദൃഢമായി സംയോജിപ്പിച്ച ഒരു മതിൽ പോലെ അണിചേർന്നുകൊണ്ട് തന്റെ മാർഗത്തിൽ യുദ്ധം ചെയ്യുന്നവരെ തീർച്ചയായും അല്ലാഹു ഇഷ്ടപ്പെടുന്നു.

[5] മൂസാ തന്റെ ജനതയോട് ഇപ്രകാരം പറഞ്ഞ

സന്ദർഭം (ശ്രദ്ധേയമാകുന്നു:) എന്റെ ജനങ്ങളേ, നിങ്ങൾ എന്തിനാണ് എന്നെ ഉപദ്രവിക്കുന്നത്? ഞാൻ നിങ്ങളിലേക്കുള്ള അല്ലാഹുവിന്റെ ദൂതനാണെന്ന് നിങ്ങൾക്കറിയാമല്ലോ. അങ്ങനെ അവർ തെറ്റിയപ്പോൾ അല്ലാഹു അവരുടെ ഹൃദയങ്ങളെ തെറ്റിച്ചുകളഞ്ഞു. അല്ലാഹു ദുർമാർഗികളായ ജനങ്ങളെ നേർവഴി യിലാക്കുകയില്ല.

[6] മർയമിന്റെ മകൻ ഈസാ പറഞ്ഞ സന്ദർഭവും (ശ്രദ്ധേയമാകുന്നു:) ഇസ്രായീൽ സന്തതികളേ, എനിക്കു മുമ്പുള്ള തൗറാത്തിനെ സത്യപ്പെടുത്തുന്നവനായി ക്കൊണ്ടും, എനിക്ക് ശേഷം വരുന്ന അഹ്മദ് എന്നുപേരുള്ള ഒരു ദൂതനെപ്പറ്റി സന്തോഷവാർത്ത അറിയിക്കുന്നവനായിക്കൊണ്ടും നിങ്ങളിലേക്ക് അല്ലാഹുവിന്റെ ദൂതനായി നിയോഗിക്കപ്പെട്ടവനാകുന്നു ഞാൻ. അങ്ങനെ അദ്ദേഹം വ്യക്തമായ തെളിവുകളും കൊണ്ട് അവരുടെ അടുത്ത് ചെന്നപ്പോൾ അവർ പറഞ്ഞു: ഇത് വ്യക്തമായ ജാലവിദ്യയാകുന്നു. [7] താൻ ഇസ്‌ലാമിലേക്ക് ക്ഷണിക്കപ്പെടുമ്പോൾ അല്ലാഹുവിന്റെ പേരിൽ കള്ളം കെട്ടിച്ചമച്ചവനേക്കാൾ വലിയ അക്രമി ആരുണ്ട്? അല്ലാഹു അക്രമികളായ ജനങ്ങളെ നേർവഴിയിലാക്കുകയില്ല. [8] അവർ അവരുടെ വായ്കൊണ്ട് അല്ലാഹുവിന്റെ പ്രകാശം കെടുത്തിക്കളയാനാണ് ഉദ്ദേശി ക്കുന്നത്. സത്യനിഷേധികൾക്ക് അനിഷ്ടകരമായാലും അല്ലാഹു അവന്റെ പ്രകാശം പൂർത്തിയാക്കുന്നവനാകുന്നു. [9] സൻമാർഗവും സത്യമതവും കൊണ്ട് -എല്ലാ മതങ്ങൾക്കും മീതെ അതിനെ തെളിയിച്ചു കാണിക്കുവാൻ വേണ്ടി-തന്റെ ദൂതനെ നിയോഗിച്ചവനാകുന്നു അവൻ. ബഹുദൈവാരാധകർക്ക് (അത്) അനിഷ്ടകരമായാലും ശരി.

[10] സത്യവിശ്വാസികളേ, വേദനാജനകമായ ശിക്ഷയിൽ നിന്ന് നിങ്ങളെ രക്ഷിക്കുന്ന ഒരു കച്ചവടത്തെപ്പറ്റി ഞാൻ നിങ്ങൾക്ക് അറിയിച്ച് തരട്ടെയോ? [11] നിങ്ങൾ അല്ലാഹുവിലും അവന്റെ ദൂതനിലും വിശ്വസിക്കണം. അല്ലാഹുവിന്റെ മാർഗത്തിൽ നിങ്ങളുടെ സ്വത്തുക്കൾ കൊണ്ടും ശരീരങ്ങൾ കൊണ്ടും നിങ്ങൾ സമരം ചെയ്യുകയും വേണം. അതാണ് നിങ്ങൾക്ക് ഗുണകരമായിട്ടുള്ളത്. നിങ്ങൾ അറിവുള്ളവരാണെങ്കിൽ. [12] എങ്കിൽ അവൻ നിങ്ങൾക്ക് നിങ്ങളുടെ പാപങ്ങൾ പൊറുത്തുതരികയും താഴ്ഭാഗത്ത് കൂടി അരുവികൾ ഒഴുകുന്ന സ്വർഗത്തോപ്പുകളിലും, സ്ഥിരവാസത്തിനുള്ള സ്വർഗത്തോപ്പുകളിലെ വിശിഷ്ടമായ വസതികളിലും അവൻ നിങ്ങളെ പ്രവേശിപ്പിക്കുകയും ചെയ്യുന്നതാണ്. അതത്രെ മഹത്തായ ഭാഗ്യം. [13] നിങ്ങൾ ഇഷ്ടപ്പെടുന്ന മറ്റൊരു കാര്യവും (അവൻ നൽകുന്നതാണ്.) അതെ, അല്ലാഹുവിങ്കൽ നിന്നുള്ള സഹായവും ആസന്നമായ വിജയവും. (നബിയേ,) സത്യവിശ്വാസികൾക്ക് നീ സന്തോഷവാർത്ത അറിയിക്കുക. [14] സത്യവിശ്വാസികളേ, നിങ്ങൾ അല്ലാഹുവിന്റെ സഹായികളായിരിക്കുക. മർയമിന്റെ മകൻ ഈസാ അല്ലാഹുവിങ്കലേക്കുള്ള മാർഗത്തിൽ എന്റെ സഹായികളായി ആരുണ്ട് എന്ന് ഹവാരികളോട് ചോദിച്ചതു പോലെ. ഹവാരികൾ പറഞ്ഞു: ഞങ്ങൾ അല്ലാഹുവിന്റെ സഹായികളാകുന്നു. അപ്പോൾ ഇസ്രായീൽ സന്തതികളിൽ പെട്ട ഒരു വിഭാഗം വിശ്വസിക്കുകയും മറ്റൊരു വിഭാഗം അവിശ്വസിക്കുകയും ചെയ്തു. എന്നിട്ട് വിശ്വസിച്ചവർക്ക് അവരുടെ ശത്രുവിനെതിരിൽ നാം പിൻബലം നൽകുകയും അങ്ങനെ അവർ മികവുറ്റവരായിത്തീരുകയും ചെയ്തു.

# 62. ജുമുഅഃ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] രാജാവും പരമപരിശുദ്ധനും പ്രതാപശാലിയും യുക്തിമാനുമായ അല്ലാഹുവെ ആകാശങ്ങളിലുള്ളതും ഭൂമിയിലുള്ളതുമെല്ലാം പ്രകീർത്തിച്ചു കൊണ്ടിരിക്കുന്നു. [2] അക്ഷരജ്ഞാനമില്ലാത്തവർക്കിടയിൽ, തന്റെ ദൃഷ്ടാന്തങ്ങൾ അവർക്ക് വായിച്ചുകേൾപിക്കുകയും അവരെ സംസ്കരിക്കുകയും അവർക്ക് വേദഗ്രന്ഥവും തത്വജ്ഞാനവും പഠിപ്പിക്കുകയും ചെയ്യാൻ അവരിൽ നിന്നുതന്നെയുള്ള ഒരു ദൂതനെ നിയോഗിച്ചവനാകുന്നു അവൻ. തീർച്ചയായും അവർ മുമ്പ് വ്യക്തമായ വഴികേടിലായിരുന്നു. [3] അവരിൽപെട്ട ഇനിയും അവരോടൊപ്പം വന്നുചേർന്നിട്ടില്ലാത്ത മറ്റുള്ളവരിലേക്കും (അദ്ദേഹത്തെ നിയോഗിച്ചിരിക്കുന്നു.) അവനാകുന്നു പ്രതാപിയും യുക്തിമാനും. [4] അത് അല്ലാഹുവിന്റെ അനുഗ്രഹമാകുന്നു. അവൻ ഉദ്ദേശിക്കുന്നവർക്ക് അവൻ അത് നൽകുന്നു. അല്ലാഹു മഹത്തായ പ്രതിഫലം നൽകുന്നവനത്രെ.

[5] തൗറാത്ത് സ്വീകരിക്കാൻ ചുമതല ഏൽപിക്കപ്പെടുകയും, എന്നിട്ട് അത് ഏറ്റെടുക്കാതിരിക്കുകയും ചെയ്തവരുടെ (യഹൂദരുടെ) ഉദാഹരണം ഗ്രന്ഥങ്ങൾ ചുമക്കുന്ന കഴുതയുടേത് പോലെയാകുന്നു. അല്ലാഹുവിന്റെ ദൃഷ്ടാന്തങ്ങൾ നിഷേധിച്ചു കളഞ്ഞ ജനങ്ങളുടെ ഉപമ എത്രയോ ചീത്ത! അക്രമികളായ ജനങ്ങളെ അല്ലാഹു സൻമാർഗത്തിലാക്കുകയില്ല. [6] (നബിയേ,) പറയുക: തീർച്ചയായും യഹൂദികളായുള്ളവരേ, മറ്റു മനുഷ്യരെ കൂടാതെ നിങ്ങൾ മാത്രം

അല്ലാഹുവിന്റെ മിത്രങ്ങളാണെന്ന് നിങ്ങൾ വാദിക്കുകയാണെങ്കിൽ നിങ്ങൾ മരണം കൊതിക്കുക. നിങ്ങൾ സത്യവാൻമാരാണെങ്കിൽ. [7] എന്നാൽ അവരുടെ കൈകൾ മുൻകൂട്ടി ചെയ്തുവെച്ചതിന്റെ ഫലമായി അവർ ഒരിക്കലും അത് കൊതിക്കുകയില്ല. അല്ലാഹു അക്രമകാരികളെപ്പറ്റി അറിവുള്ളവനാകുന്നു. [8] (നബിയേ,) പറയുക: തീർച്ചയായും ഏതൊരു മരണത്തിൽ നിന്ന് നിങ്ങൾ ഓടി അകലുന്നുവോ അത് തീർച്ചയായും നിങ്ങളുമായി കണ്ടുമുട്ടുന്നതാണ്. പിന്നീട് അദൃശ്യവും, ദൃശ്യവും അറിയുന്നവന്റെ അടുക്കലേക്ക് നിങ്ങൾ മടക്കപ്പെടുകയും ചെയ്യും. അപ്പോൾ നിങ്ങൾ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നതിനെ പറ്റി അവൻ നിങ്ങളെ വിവരമറിയിക്കുന്നതാണ്.

[9] സത്യവിശ്വാസികളേ, വെള്ളിയാഴ്ച നമസ്കാരത്തിന് വിളിക്കപ്പെട്ടാൽ അല്ലാഹുവെ പറ്റിയുള്ള സ്മരണയിലേക്ക് നിങ്ങൾ വേഗത്തിൽ വരികയും, വ്യാപാരം ഒഴിവാക്കുകയും ചെയ്യുക. അതാണ് നിങ്ങൾക്ക് ഉത്തമം; നിങ്ങൾ കാര്യം മനസ്സിലാക്കുന്നുവെങ്കിൽ. [10] അങ്ങനെ നമസ്കാരം നിർവഹിക്കപ്പെട്ടു കഴിഞ്ഞാൽ നിങ്ങൾ ഭൂമിയിൽ വ്യാപിച്ചു കൊള്ളുകയും, അല്ലാഹുവിന്റെ അനുഗ്രഹത്തിൽ നിന്ന് തേടിക്കൊള്ളുകയും ചെയ്യുക. നിങ്ങൾ അല്ലാഹുവെ ധാരാളമായി ഓർക്കുകയും ചെയ്യുക. നിങ്ങൾ വിജയം പ്രാപിച്ചേക്കാം. [11] അവർ ഒരു കച്ചവടമോ വിനോദമോ കണ്ടാൽ അവയുടെ അടുത്തേക്ക് പിരിഞ്ഞ് പോകുകയും നിന്നനിൽപിൽ നിന്നെ വിട്ടേക്കുകയും ചെയ്യുന്നതാണ്. നീ പറയുക: അല്ലാഹുവിന്റെ അടുക്കലുള്ളത് വിനോദത്തെക്കാളും കച്ചവടത്തെക്കാളും ഉത്തമമാകുന്നു. അല്ലാഹു ഉപജീവനം നൽകുന്നവരിൽ ഏറ്റവും ഉത്തമനാകുന്നു.

# 63. മുനാഫിഖൂൻ (കപടവിശ്വാസികൾ)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] കപട വിശ്വാസികൾ നിന്റെ അടുത്ത് വന്നാൽ അവർ പറയും: തീർച്ചയായും താങ്കൾ അല്ലാഹുവിന്റെ ദൂതനാണെന്ന് ഞങ്ങൾ സാക്ഷ്യം വഹിക്കുന്നു. അല്ലാഹുവിന്നറിയാം തീർച്ചയായും നീ അവന്റെ ദൂതനാണെന്ന്. തീർച്ചയായും മുനാഫിഖുകൾ (കപടൻമാർ) കള്ളം പറയുന്നവരാണ് എന്ന് അല്ലാഹു സാക്ഷ്യം വഹിക്കുന്നു. [2] അവർ അവരുടെ ശപഥങ്ങളെ ഒരു പരിചയാക്കിയിരിക്കയാണ്. അങ്ങനെ അവർ അല്ലാഹുവിന്റെ മാർഗത്തിൽ നിന്ന് (ജനങ്ങളെ) തടഞ്ഞിരിക്കുന്നു. തീർച്ചയായും അവർ പ്രവർത്തിക്കുന്നത് എത്രയോ ചീത്ത തന്നെ. [3] അത്, അവർ ആദ്യം വിശ്വസിക്കുകയും പിന്നീട് അവിശ്വസിക്കുകയും ചെയ്തതിന്റെ ഫലമത്രെ. അങ്ങനെ അവരുടെ ഹൃദയങ്ങളിൻമേൽ മുദ്രവെക്കപ്പെട്ടിരിക്കുന്നു. അതിനാൽ അവർ (കാര്യം) ഗ്രഹിക്കുകയില്ല.

[4] നീ അവരെ കാണുകയാണെങ്കിൽ അവരുടെ ശരീരങ്ങൾ നിന്നെ അത്ഭുതപ്പെടുത്തും. അവർ സംസാരിക്കുന്ന പക്ഷം നീ അവരുടെ വാക്ക് കേട്ടിരുന്നു പോകും. അവർ ചാരിവെച്ച മരത്തടികൾ പോലെയാകുന്നു. എല്ലാ ഒച്ചയും തങ്ങൾക്കെതിരാണെന്ന് അവർ വിചാരിക്കും. അവരാകുന്നു ശത്രു. അവരെ സൂക്ഷിച്ചു കൊള്ളുക. അല്ലാഹു അവരെ നശിപ്പിക്കട്ടെ. എങ്ങനെയാണവർ വഴിതെറ്റിക്കപ്പെടുന്നത്? [5] നിങ്ങൾ വരൂ. അല്ലാഹുവിന്റെ ദൂതൻ നിങ്ങൾക്ക് വേണ്ടി പാപമോചനത്തിന് പ്രാർഥിച്ചു കൊള്ളും എന്ന് അവരോട് പറയപ്പെട്ടാൽ അവർ അവരുടെ തല തിരിച്ചുകളയും. അവർ അഹങ്കാരം നടിച്ചു കൊണ്ട്

തിരിഞ്ഞുപോകുന്നതായി നിനക്ക് കാണുകയും ചെയ്യാം. [6] നീ അവർക്ക് വേണ്ടി പാപമോചനത്തിന് പ്രാർഥിച്ചാലും പ്രാർഥിച്ചിട്ടില്ലെങ്കിലും അവരെ സംബന്ധിച്ചിടത്തോളം സമമാകുന്നു. അല്ലാഹു ഒരിക്കലും അവർക്കു പൊറുത്തുകൊടുക്കുകയില്ല. തീർച്ചയായും അല്ലാഹു ദുർമാർഗികളായ ജനങ്ങളെ നേർവഴിയിലാക്കുകയില്ല.

[7] അല്ലാഹുവിന്റെ ദൂതന്റെ അടുക്കലുള്ളവർക്ക് വേണ്ടി, അവർ (അവിടെ നിന്ന്) പിരിഞ്ഞു പോകുന്നത് വരെ നിങ്ങൾ ഒന്നും ചെലവ് ചെയ്യരുത് എന്ന് പറയുന്നവരാകുന്നു അവർ. അല്ലാഹുവിന്റേതാകുന്നു ആകാശങ്ങളിലെയും ഭൂമിയിലെയും ഖജനാവുകൾ. പക്ഷെ കപടൻമാർ കാര്യം ഗ്രഹിക്കുന്നില്ല. [8] അവർ പറയുന്നു; ഞങ്ങൾ മദീനയിലേക്ക് മടങ്ങിച്ചെന്നാൽ കൂടുതൽ പ്രതാപമുള്ളവർ നിന്ദ്യരായുള്ളവരെ പുറത്താക്കുക തന്നെ ചെയ്യുമെന്ന്. അല്ലാഹുവിനും അവന്റെ ദൂതന്നും സത്യവിശ്വാസികൾക്കുമാകുന്നു പ്രതാപം. പക്ഷെ, കപടവിശ്വാസികൾ (കാര്യം) മനസ്സിലാക്കുന്നില്ല.

[9] സത്യവിശ്വാസികളേ, നിങ്ങളുടെ സ്വത്തുക്കളും സന്താനങ്ങളും അല്ലാഹുവെപ്പറ്റിയുള്ള സ്മരണയിൽ നിന്ന് നിങ്ങളുടെ ശ്രദ്ധതിരിച്ചുവിടാതിരിക്കട്ടെ. ആർ അങ്ങനെ ചെയ്യുന്നുവോ അവർ തന്നെയാണ് നഷ്ടക്കാർ. [10] നിങ്ങളിൽ ഓരോരുത്തർക്കും മരണം വരുന്നതിനു മുമ്പായി നിങ്ങൾക്ക് നാം നൽകിയതിൽ നിന്ന് നിങ്ങൾ ചെലവഴിക്കുകയും ചെയ്യുക. അന്നേരത്ത് അവൻ ഇപ്രകാരം പറഞ്ഞേക്കും. എന്റെ രക്ഷിതാവേ, അടുത്ത ഒരു അവധിവരെ നീ എനിക്ക് എന്താണ് നീട്ടിത്തരാത്തത്? എങ്കിൽ ഞാൻ ദാനം നൽകുകയും, സജ്ജനങ്ങളുടെ കൂട്ടത്തിലാവുകയും ചെയ്യുന്നതാണ്. [11] ഒരാൾക്കും

അയാളുടെ അവധി വന്നെത്തിയാൽ അല്ലാഹു നീട്ടികൊടുക്കുകയേ ഇല്ല. അല്ലാഹു നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി സൂക്ഷ്മമമായി അറിയുന്നവനാകുന്നു.

## 64. തഗാബുൻ (നഷ്ടം വെളിപ്പെടൽ)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] ആകാശങ്ങളിലുള്ളതും ഭൂമിയിലുള്ളതും അല്ലാഹുവെ പ്രകീർത്തിക്കുന്നു. അവന്നാണ് ആധിപത്യം. അവന്നാണ് സ്തുതി. അവൻ ഏതുകാര്യത്തിനും കഴിവുള്ളവനാകുന്നു. [2] അവനാണ് നിങ്ങളെ സൃഷ്ടിച്ചവൻ. എന്നിട്ട് നിങ്ങളുടെ കൂട്ടത്തിൽ സത്യനിഷേധിയുണ്ട്. നിങ്ങളുടെ കൂട്ടത്തിൽ വിശ്വാസിയുമുണ്ട്. അല്ലാഹു നിങ്ങൾ പ്രവർത്തിക്കുന്നതിനെ പറ്റി കണ്ടറിയുന്നവനാകുന്നു. [3] ആകാശങ്ങളും, ഭൂമിയും അവൻ മുറപ്രകാരം സൃഷ്ടിച്ചിരിക്കുന്നു. നിങ്ങൾക്കവൻ രൂപം നൽകുകയും, നിങ്ങളുടെ രൂപങ്ങൾ അവൻ നന്നാക്കുകയും ചെയ്തിരിക്കുന്നു. അവങ്കലേക്കാകുന്നു തിരിച്ചുപോക്ക്. [4] ആകാശങ്ങളിലുള്ളതും ഭൂമിയിലുള്ളതും അവൻ അറിയുന്നു. നിങ്ങൾ രഹസ്യമാക്കുന്നതും പരസ്യമാക്കുന്നതും അവൻ അറിയുന്നു. അല്ലാഹു ഹൃദയങ്ങളിലുള്ളത് അറിയുന്നവനാകുന്നു.

[5] മുമ്പ് അവിശ്വസിച്ചവരുടെ വൃത്താന്തം നിങ്ങൾക്കു വന്നുകിട്ടിയിട്ടില്ലേ? അങ്ങനെ അവരുടെ നിലപാടിന്റെ ഭവിഷ്യത്ത് അവർ അനുഭവിച്ചു. അവർക്കു (പരലോകത്ത്) വേദനയേറിയ ശിക്ഷയുമുണ്ട്. [6] അതെന്തുകൊണ്ടെന്നാൽ അവരിലേക്കുള്ള ദൂതൻമാർ വ്യക്തമായ തെളിവുകളും കൊണ്ട് അവരുടെ അടുക്കൽ ചെല്ലാറുണ്ടായിരുന്നു.

അപ്പോൾ അവർ പറഞ്ഞു: മനുഷ്യർ നമുക്ക് മാർഗദർശനം നൽകുകയോ? അങ്ങനെ അവർ അവിശ്വസിക്കുകയും പിന്തിരിഞ്ഞു കളയുകയും ചെയ്തു. അല്ലാഹു സ്വയം പര്യാപ്തനായിരിക്കുന്നു. അല്ലാഹു പരാശ്രയമുക്തനും സ്തുത്യർഹനുമാകുന്നു.

[7] തങ്ങൾ ഉയിർത്തെഴുന്നേൽപിക്കപ്പെടുകയില്ലെന്ന് ആ അവിശ്വാസികൾ ജൽപിച്ചു. (നബിയേ,)പറയുക: അതെ; എന്റെ രക്ഷിതാവിനെ തന്നെയാണ, നിങ്ങൾ ഉയിർത്തെഴുന്നേൽപിക്കപ്പെടും. പിന്നീട് നിങ്ങൾ പ്രവർത്തിച്ചതിനെപ്പറ്റി നിങ്ങൾക്ക് വിവരമറിയിക്കപ്പെടുകയും ചെയ്യും. അത് അല്ലാഹുവെ സംബന്ധിച്ചിടത്തോളം എളുപ്പമുള്ളതാകുന്നു. [8] അതിനാൽ നിങ്ങൾ അല്ലാഹുവിലും അവന്റെ ദൂതനിലും നാം അവതരിപ്പിച്ച പ്രകാശത്തിലും വിശ്വസിച്ചുകൊള്ളുക. അല്ലാഹു നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി സൂക്ഷ്മമായി അറിയുന്നവനാണ്. [9] ആ സമ്മേളനദിനത്തിന് നിങ്ങളെ അവൻ ഒരുമിച്ചുകൂട്ടുന്ന ദിവസം (ശ്രദ്ധേയമാകുന്നു.) അതാണ് നഷ്ടം വെളിപ്പെടുന്ന ദിവസം. ആർ അല്ലാഹുവിൽ വിശ്വസിക്കുകയും സൽകർമ്മം പ്രവർത്തിക്കുകയും ചെയ്യുന്നുവോ അവന്റെ പാപങ്ങൾ അല്ലാഹു മായ്ച്ചുകളയുകയും താഴ്ഭാഗത്തു കൂടി അരുവികൾ ഒഴുകുന്ന സ്വർഗത്തോപ്പുകളിൽ അവനെ പ്രവേശിപ്പിക്കുകയും ചെയ്യുന്നതാണ്. അതിൽ (സ്വർഗത്തിൽ) അവർ നിത്യവാസികളായിരിക്കും. അതത്രെ മഹത്തായ ഭാഗ്യം. [10] അവിശ്വസിക്കുകയും നമ്മുടെ ദൃഷ്ടാന്തങ്ങൾ നിഷേധിച്ചു തള്ളുകയും ചെയ്തവരാകട്ടെ അവരാണ് നരകാവകാശികൾ. അവരതിൽ നിത്യവാസികളായിരിക്കും. (അവർ) ചെന്നെത്തുന്ന ആ സ്ഥലം വളരെ ചീത്ത തന്നെ.

[11] അല്ലാഹുവിന്റെ അനുമതി പ്രകാരമല്ലാതെ യാതൊരു വിപത്തും ബാധിച്ചിട്ടില്ല. വല്ലവനും അല്ലാഹുവിൽ വിശ്വസിക്കുന്ന പക്ഷം അവന്റെ ഹൃദയത്തെ അവൻ നേർവഴിയിലാക്കുന്നതാണ്. അല്ലാഹു ഏതു കാര്യത്തെപ്പറ്റിയും അറിവുള്ളവനാകുന്നു. [12] അല്ലാഹുവെ നിങ്ങൾ അനുസരിക്കുക. റസൂലിനെയും നിങ്ങൾ അനുസരിക്കുക. ഇനി നിങ്ങൾ പിന്തിരിയുന്ന പക്ഷം നമ്മുടെ റസൂലിന്റെ ബാധ്യത വ്യക്തമായ പ്രബോധനം മാത്രമാകുന്നു. [13] അല്ലാഹു- അവനല്ലാതെ യാതൊരു ദൈവവുമില്ല. അല്ലാഹുവിന്റെ മേലായിരിക്കട്ടെ സത്യവിശ്വാസികൾ ഭരമേൽപിക്കുന്നത്.

[14] സത്യവിശ്വാസികളേ, തീർച്ചയായും നിങ്ങളുടെ ഇണകളിലും നിങ്ങളുടെ മക്കളിലും നിങ്ങൾക്ക് ശത്രുവുണ്ട്. അതിനാൽ അവരെ നിങ്ങൾ സൂക്ഷിച്ചു കൊള്ളുക. നിങ്ങൾ മാപ്പുനൽകുകയും, വിട്ടുവീഴ്ച കാണിക്കുകയും പൊറുത്തുകൊടുക്കുകയും ചെയ്യുന്ന പക്ഷം തീർച്ചയായും അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു. [15] നിങ്ങളുടെ സ്വത്തുക്കളും നിങ്ങളുടെ സന്താനങ്ങളും ഒരു പരീക്ഷണം മാത്രമാകുന്നു. അല്ലാഹുവിങ്കലാകുന്നു മഹത്തായ പ്രതിഫലമുള്ളത്. [16] അതിനാൽ നിങ്ങൾക്ക് സാധ്യമായ വിധം അല്ലാഹുവെ നിങ്ങൾ സൂക്ഷിക്കുക. നിങ്ങൾ കേൾക്കുകയും അനുസരിക്കുകയും നിങ്ങൾക്കു തന്നെ ഗുണകരമായ നിലയിൽ ചെലവഴിക്കുകയും ചെയ്യുക. ആർ മനസ്സിന്റെ പിശുക്കിൽ നിന്ന് കാത്തുരക്ഷിക്കപ്പെടുന്നുവോ അവർ തന്നെയാകുന്നു വിജയം പ്രാപിച്ചവർ. [17] നിങ്ങൾ അല്ലാഹുവിന് ഉത്തമമായ കടം കൊടുക്കുന്ന പക്ഷം അവനത് നിങ്ങൾക്ക് ഇരട്ടിയാക്കി

ത്തരികയും നിങ്ങള്‍ക്ക് പൊറുത്തുതരികയും ചെയ്യുന്നതാണ്. അല്ലാഹു ഏറ്റവും അധികം നന്ദിയുള്ള വനും സഹനശീലനുമാകുന്നു. [18] അദൃശ്യവും ദൃശ്യവും അറിയുന്നവനും പ്രതാപിയും യുക്തിമാനുമാകുന്നു അവന്‍.

## 65. ത്വലാഖ് (വിവാഹമോചനം)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തില്‍

[1] നബിയേ, നിങ്ങള്‍ (വിശ്വാസികള്‍) സ്ത്രീകളെ വിവാഹമോചനം ചെയ്യുകയാണെങ്കില്‍ അവരെ നിങ്ങള്‍ അവരുടെ ഇദ്ദഃ കാലത്തിന് (കണക്കാക്കി) വിവാഹമോചനം ചെയ്യുകയും ഇദ്ദഃ കാലം നിങ്ങള്‍ എണ്ണികണക്കാക്കുകയും ചെയ്യുക. നിങ്ങളുടെ രക്ഷിതാവായ അല്ലാഹുവെ നിങ്ങള്‍ സൂക്ഷിക്കുകയും ചെയ്യുക. അവരുടെ വീടുകളില്‍ നിന്ന് അവരെ നിങ്ങള്‍ പുറത്താക്കരുത്. അവര്‍ പുറത്തു പോകുകയും ചെയ്യരുത്. പ്രത്യക്ഷമായ വല്ല നീചവൃത്തിയും അവര്‍ ചെയ്യുകയാണെങ്കിലല്ലാതെ. അവ അല്ലാഹുവിന്റെ നിയമപരിധികളാകാകുന്നു. അല്ലാഹുവിന്റെ നിയമപരിധികളെ വല്ലവനും അതിലംഘിക്കുന്ന പക്ഷം, അവന്‍ അവനോട് തന്നെ അന്യായം ചെയ്തിരിക്കുന്നു. അതിന് ശേഷം അല്ലാഹു പുതുതായി വല്ലകാര്യവും കൊണ്ടു വന്നേക്കുമോ എന്ന് നിനക്ക് അറിയില്ല. [2] അങ്ങനെ അവര്‍ (വിവാഹമുക്തകള്‍) അവരുടെ അവധിയില്‍ എത്തുമ്പോള്‍ നിങ്ങള്‍ ന്യായമായ നിലയില്‍ അവരെ പിടിച്ച് നിര്‍ത്തുകയോ, ന്യായമായ നിലയില്‍ അവരുമായി വേര്‍പിരിയുകയോ ചെയ്യുക. നിങ്ങളില്‍ നിന്നുള്ള രണ്ടു നീതിമാന്‍മാരെ നിങ്ങള്‍ സാക്ഷി

നിർത്തുകയും അല്ലാഹുവിന് വേണ്ടി സാക്ഷ്യം നേരാംവണ്ണം നിലനിർത്തുകയും ചെയ്യുക. അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിച്ചു കൊണ്ടിരിക്കുന്നവർക്ക് ഉപദേശം നൽകപ്പെടുന്നതത്രെ അത്. അല്ലാഹുവെ വല്ലവനും സൂക്ഷിക്കുന്ന പക്ഷം അല്ലാഹു അവന്നൊരു പോംവഴി ഉണ്ടാക്കികൊടുക്കുകയും,[3] അവൻ കണക്കാക്കാത്ത വിധത്തിൽ അവന്ന് ഉപജീവനം നൽകുകയും ചെയ്യുന്നതാണ്. വല്ലവനും അല്ലാഹുവിൽ ഭരമേൽപിക്കുന്ന പക്ഷം അവന്ന് അല്ലാഹു തന്നെ മതിയാകുന്നതാണ്. തീർച്ചയായും അല്ലാഹു തന്റെ കാര്യം പ്രാപിക്കുന്നവനാകുന്നു. ഓരോ കാര്യത്തിനും അല്ലാഹു ഒരു ക്രമം ഏർപെടുത്തിയിട്ടുണ്ട്.

[4] നിങ്ങളുടെ സ്ത്രീകളിൽ നിന്നും ആർത്തവത്തെ സംബന്ധിച്ച് നിരാശപ്പെട്ടിട്ടു ള്ളവരെ സംബന്ധിച്ചിട ത്തോളം നിങ്ങൾ അവരുടെ ഇദ്ദഃ യുടെ കാര്യത്തിൽ സംശയത്തിലാണെങ്കിൽ അത് മൂന്ന് മാസമാകുന്നു. ആർത്തവമുണ്ടായിട്ടില്ലാത്തവരുടേതും അങ്ങനെ തന്നെ. ഗർഭവതികളായ സ്ത്രീകളാകട്ടെ അവരുടെ അവധി അവർ തങ്ങളുടെ ഗർഭം പ്രസവിക്കലാകുന്നു. വല്ലവനും അല്ലാഹുവെ സൂക്ഷിക്കുന്ന പക്ഷം അവന്ന് അവന്റെ കാര്യത്തിൽ അല്ലാഹു എളുപ്പമുണ്ടാക്കി കൊടുക്കുന്നതാണ്. [5] അത് അല്ലാഹുവിന്റെ കൽപനയാകുന്നു. അവനത് നിങ്ങൾക്ക് അവതരിപ്പിച്ചു തന്നിരിക്കുന്നു. വല്ലവനും അല്ലാഹുവെ സൂക്ഷിക്കുന്ന പക്ഷം അവന്റെ തിൻമകളെ അവൻ മായ്ച്ചുകളയുകയും അവന്നുള്ള പ്രതിഫലം അവൻ വലുതാക്കി കൊടുക്കുകയും ചെയ്യുന്നതാണ്.

[6] നിങ്ങളുടെ കഴിവിൽ പെട്ട, നിങ്ങൾ താമസിക്കുന്ന സ്ഥലത്ത് നിങ്ങൾ അവരെ താമസിപ്പിക്കണം. അവർക്കു

ഞെരുക്കമുണ്ടാക്കാൻ വേണ്ടി നിങ്ങൾ അവരെ ദ്രോഹിക്കരുത്. അവർ ഗർഭിണികളാണെങ്കിൽ അവർ പ്രസവിക്കുന്നത് വരെ നിങ്ങൾ അവർക്കു ചെലവുകൊടുക്കുകയും ചെയ്യുക. ഇനി അവർ നിങ്ങൾക്കു വേണ്ടി (കുഞ്ഞിന്) മുലകൊടുക്കുന്ന പക്ഷം അവർക്കു നിങ്ങൾ അവരുടെ പ്രതിഫലം കൊടുക്കുക. നിങ്ങൾ തമ്മിൽ മര്യാദപ്രകാരം കൂടിയാലോചിക്കുകയും ചെയ്യുക. ഇനി നിങ്ങൾ ഇരു വിഭാഗത്തിനും ഞെരുക്കമാവുകയാണെങ്കിൽ അയാൾക്കു വേണ്ടി മറ്റൊരു സ്ത്രീ മുലകൊടുത്തു കൊള്ളട്ടെ. [7] കഴിവുള്ളവൻ തന്റെ കഴിവിൽ നിന്ന് ചെലവിനു കൊടുക്കട്ടെ. വല്ലവന്നും തന്റെ ഉപജീവനം ഇടുങ്ങിയതായാൽ അല്ലാഹു അവന്നു കൊടുത്തതിൽ നിന്ന് അവൻ ചെലവിന് കൊടുക്കട്ടെ. ഒരാളോടും അല്ലാഹു അയാൾക്ക് കൊടുത്തതല്ലാതെ (നൽകാൻ) നിർബന്ധിക്കുകയില്ല. അല്ലാഹു ഞെരുക്കത്തിനു ശേഷം സൗകര്യം ഏർപെടുത്തികൊടുക്കുന്നതാണ്.

[8] എത്രയെത്ര രാജ്യക്കാർ അവരുടെ രക്ഷിതാവിന്റെയും അവന്റെ ദൂതൻമാരുടെയും കൽപന വിട്ട് ധിക്കാരം പ്രവർത്തിച്ചിട്ടുണ്ട്. അതിനാൽ നാം അവരോട് കർക്കശമായ നിലയിൽ കണക്കു ചോദിക്കുകയും അവരെ നാം ഹീനമായ വിധത്തിൽ ശിക്ഷിക്കുകയും ചെയ്തു. [9] അങ്ങനെ അവർ അവരുടെ നിലപാടിന്റെ ദുഷ്ഫലം ആസ്വദിച്ചു. അവരുടെ നിലപാടിന്റെ പര്യവസാനം നഷ്ടം തന്നെയായിരുന്നു. [10] അല്ലാഹു അവർക്കു കഠിനമായ ശിക്ഷ ഒരുക്കിവെച്ചിരിക്കുന്നു. അതിനാൽ സത്യവിശ്വാസികളായ ബുദ്ധിമാൻമാരേ, നിങ്ങൾ അല്ലാഹുവെ സൂക്ഷിക്കുക. തീർച്ചയായും അല്ലാഹു നിങ്ങൾക്ക് ഒരു ഉൽബോധകനെ [11] അഥവാ അല്ലാഹുവിന്റെ വ്യക്തമായ ദൃഷ്ടാന്തങ്ങൾ നിങ്ങൾക്ക് ഓതികേൾപിച്ചു തരുന്ന ഒരു ദൂതനെ

നിങ്ങളുടെ അടുത്തേക്കിറക്കിത്തന്നിരിക്കുന്നു; വിശ്വസിക്കുകയും സല്‍കര്‍മ്മങ്ങള്‍ പ്രവര്‍ത്തിക്കുകയും ചെയ്തവരെ അന്ധകാരങ്ങളില്‍ നിന്ന് പ്രകാശത്തിലേക്ക് ആനയിക്കുവാന്‍ വേണ്ടി. വല്ലവനും അല്ലാഹുവില്‍ വിശ്വസിക്കുകയും സല്‍കര്‍മ്മം പ്രവര്‍ത്തിക്കുകയും ചെയ്യുന്ന പക്ഷം താഴ്ഭാഗത്തു കൂടി അരുവികള്‍ ഒഴുകുന്ന സ്വര്‍ഗത്തോപ്പുകളില്‍ അവനെ പ്രവേശിപ്പിക്കുന്നതാണ്. അവര്‍ അതില്‍ നിത്യവാസികളായിരിക്കും. അങ്ങനെയുള്ളവന്ന് അല്ലാഹു ഉപജീവനം മെച്ചപ്പെടുത്തിയിരിക്കുന്നു.

[12] അല്ലാഹുവാകുന്നു ഏഴ് ആകാശങ്ങളും ഭൂമിയില്‍ നിന്ന് അവയ്ക്ക് തുല്യമായതും സൃഷ്ടിച്ചവന്‍. അവയ്ക്കിടയില്‍ (അവന്റെ) കല്‍പന ഇറങ്ങുന്നു. അല്ലാഹു ഏത് കാര്യത്തിനും കഴിവുള്ളവനാകുന്നു എന്നും ഏതു വസ്തുവെയും ചൂഴ്ന്ന് അറിയുന്നവനായിരിക്കുന്നു എന്നും നിങ്ങള്‍ മനസ്സിലാക്കുവാന്‍ വേണ്ടി.

## 66. തഹ്‌രീം (നിഷിദ്ധമാക്കല്‍)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തില്‍

[1] ഓ; നബീ, നീയെന്തിനാണ് നിന്റെ ഭാര്യമാരുടെ പ്രീതിതേടിക്കൊണ്ട്, അല്ലാഹു അനുവദിച്ചു തന്നത് നിഷിദ്ധമാക്കുന്നത്? അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു. [2] നിങ്ങളുടെ ശപഥങ്ങള്‍ക്കുള്ള പരിഹാരം അല്ലാഹു നിങ്ങള്‍ക്ക് നിയമമാക്കിത്തന്നിരിക്കുന്നു. അല്ലാഹു നിങ്ങളുടെ യജമാനനാകുന്നു. അവനത്രെ സര്‍വ്വജ്ഞനും യുക്തിമാനും.

[3] നബി അദ്ദേഹത്തിന്റെ ഭാര്യമാരില്‍ ഒരാളോട് ഒരു വര്‍ത്തമാനം രഹസ്യമായി പറഞ്ഞ സന്ദര്‍ഭം

(ശ്രദ്ധേയമാകുന്നു.) എന്നിട്ട് ആ ഭാര്യ അത് (മറ്റൊരാളെ) അറിയിക്കുകയും, നബിക്ക് അല്ലാഹു അത് വെളിപ്പെടുത്തി കൊടുക്കുകയും ചെയ്തപ്പോൾ അതിന്റെ ചില ഭാഗം അദ്ദേഹം (ആ ഭാര്യയ്ക്ക്) അറിയിച്ചുകൊടുക്കുകയും ചില ഭാഗം വിട്ടുകളയുകയും ചെയ്തു. അങ്ങനെ അവളോട് (ആ ഭാര്യയോട്) അദ്ദേഹം അതിനെ പറ്റി വിവരം അറിയിച്ച പ്പോൾ അവൾ പറഞ്ഞു: താങ്കൾക്ക് ആരാണ് ഈ വിവരം അറിയിച്ചു തന്നത്? നബി (സ) പറഞ്ഞു: സർവ്വജ്ഞനും സൂക്ഷ്മജ്ഞാനിയുമായിട്ടുള്ളവനാണ് എനിക്ക് വിവരമറിയിച്ചു തന്നത്. [4] നിങ്ങൾ രണ്ടു പേരും അല്ലാഹുവി ങ്കലേക്ക് പശ്ചാത്തപിച്ചു മടങ്ങുന്നുവെങ്കിൽ (അങ്ങനെ ചെയ്യുക.) കാരണം നിങ്ങളുടെ രണ്ടുപേരുടെയും ഹൃദയങ്ങൾ (തിൻമയിലേക്ക്) ചാഞ്ഞുപോയിരിക്കുന്നു. ഇനി നിങ്ങൾ ഇരുവരും അദ്ദേഹത്തിനെതിരിൽ (റസൂലിനെ തിരിൽ) പരസ്പരം സഹകരിക്കുന്ന പക്ഷം തീർച്ചയായും അല്ലാഹുവാകുന്നു അദ്ദേഹത്തിന്റെ യജമാനൻ. ജിബ്രീലും സദ്വൃത്തരായ സത്യവിശ്വാസികളും അതിനു പുറമെ മലക്കുകളും അദ്ദേഹത്തിന് സഹായികളായിരിക്കുന്നതാണ്. [5] (പ്രവാചകപത്നിമാരേ,) നിങ്ങളെ അദ്ദേഹം വിവാഹമോചനം ചെയ്യുന്ന പക്ഷം, നിങ്ങളെക്കാൾ നല്ലവരായ ഭാര്യമാരെ അദ്ദേഹത്തിന് അദ്ദേഹത്തിന്റെ രക്ഷിതാവ് പകരം നൽകിയേക്കാം. മുസ്ലിംകളും സത്യവിശ്വാസിനികളും ഭയഭക്തിയുള്ളവരും പശ്ചാത്താപ മുള്ളവരും ആരാധനാനിരതരും വ്രതമനുഷ്ഠിക്കുന്നവരും വിധവകളും കന്യകകളുമായിട്ടുള്ള സ്ത്രീകളെ.

[6] സത്യവിശ്വാസികളേ, സ്വദേഹങ്ങളെയും നിങ്ങളുടെ ബന്ധുക്കളെയും മനുഷ്യരും കല്ലുകളും ഇന്ധനമായിട്ടുള്ള നരകാഗ്നിയിൽ നിന്ന് നിങ്ങൾ കാത്തുരക്ഷിക്കുക. അതിന്റെ മേൽനോട്ടത്തിന് പരുഷസ്വഭാവമുള്ളവരും

അതിശക്തൻമാരുമായ മലക്കുകളുണ്ടായിരിക്കും. അല്ലാഹു അവരോട് കൽപിച്ചകാര്യത്തിൽ അവനോടവർ അനുസരണക്കേട് കാണിക്കുകയില്ല. അവരോട് കൽപിക്കപ്പെടുന്നത് എന്തും അവർ പ്രവർത്തിക്കുകയും ചെയ്യും. [7] സത്യനിഷേധികളേ, നിങ്ങൾ ഇന്ന് ഒഴികഴിവ് പറയേണ്ട. നിങ്ങൾ ചെയ്തുകൊണ്ടിരുന്നതിനു മാത്രമാണ് നിങ്ങൾക്ക് പ്രതിഫലം നൽകപ്പെടുന്നത്.

[8] സത്യവിശ്വാസികളേ, നിങ്ങൾ അല്ലാഹുവിങ്കലേക്ക് നിഷ്കളങ്കമായ പശ്ചാത്താപം കൈക്കൊണ്ട് മടങ്ങുക. നിങ്ങളുടെ രക്ഷിതാവ് നിങ്ങളുടെ പാപങ്ങൾ മായ്ച്ചു കളയുകയും താഴ്ഭാഗത്തു കൂടി അരുവികൾ ഒഴുകുന്ന സ്വർഗത്തോപ്പുകളിൽ നിങ്ങളെ പ്രവേശിപ്പിക്കുകയും ചെയ്തേക്കാം. അല്ലാഹു പ്രവാചകനെയും അദ്ദേഹ ത്തോടൊപ്പം വിശ്വസിച്ചവരെയും അപമാനി ക്കാത്ത ദിവസത്തിൽ. അവരുടെ പ്രകാശം അവരുടെ മുന്നിലൂടെയും വലതുവശങ്ങളിലൂടെയും സഞ്ചരിക്കും. അവർ പറയും: ഞങ്ങളുടെ രക്ഷിതാവേ, ഞങ്ങളുടെ പ്രകാശം ഞങ്ങൾക്കു നീ പൂർത്തീകരിച്ച് തരികയും, ഞങ്ങൾക്കു നീ പൊറുത്തുതരികയും ചെയ്യേണമേ. തീർച്ചയായും നീ ഏതു കാര്യത്തിനും കഴിവുള്ള വനാകുന്നു.

[9] ഓ; നബീ, സത്യനിഷേധികളോടും കപടവിശ്വാസി കളോടും നീ സമരം ചെയ്യുകയും അവരോട് പരുഷമായി പെരുമാറുകയും ചെയ്യുക. അവരുടെ സങ്കേതം നരകമാകുന്നു. എത്തിച്ചേരാനുള്ള ആ സ്ഥലം എത്രയോ ചീത്ത! [10] സത്യനിഷേധികൾക്ക് ഉദാഹരണമായി നൂഹിന്റെ ഭാര്യയെയും, ലൂത്വിന്റെ ഭാര്യയെയും അല്ലാഹു ഇതാ എടുത്തുകാണിച്ചിരിക്കുന്നു. അവർ രണ്ടുപേരും നമ്മുടെ ദാസൻമാരിൽ പെട്ട സദ്‌വൃത്തരായ രണ്ട് ദാസൻമാരുടെ

കീഴിലായിരുന്നു. എന്നിട്ട് അവരെ രണ്ടുപേരെയും ഇവർ വഞ്ചിച്ചു കളഞ്ഞു. അപ്പോൾ അല്ലാഹുവിന്റെ ശിക്ഷയിൽ നിന്ന് യാതൊന്നും അവർ രണ്ടുപേരും ഇവർക്ക് ഒഴിവാക്കികൊടുത്തില്ല. നിങ്ങൾ രണ്ടുപേരും നരകത്തിൽ കടക്കുന്നവരോടൊപ്പം കടന്നുകൊള്ളുക എന്ന് പറയപ്പെടുകയും ചെയ്തു.

[11] സത്യവിശ്വാസികൾക്ക് ഒരു ഉപമയായി അല്ലാഹു ഫിർഔന്റെ ഭാര്യയെ എടുത്തുകാണിച്ചിരിക്കുന്നു. അവൾ പറഞ്ഞ സന്ദർഭം: എന്റെ രക്ഷിതാവേ, എനിക്ക് നീ നിന്റെ അടുക്കൽ സ്വർഗത്തിൽ ഒരു ഭവനം ഉണ്ടാക്കിത്തരികയും, ഫിർഔനിൽ നിന്നും അവന്റെ പ്രവർത്തനത്തിൽ നിന്നും എന്നെ നീ രക്ഷിക്കേണമേ. അക്രമികളായ ജനങ്ങളിൽ നിന്നും എന്നെ നീ രക്ഷിക്കുകയും ചെയ്യേണമേ. [12] തന്റെ ഗുഹ്യസ്ഥാനം കാത്തുസൂക്ഷിച്ച ഇംറാന്റെ മകളായ മർയമിനെയും (ഉപമയായി എടുത്ത് കാണിച്ചിരിക്കുന്നു.) അപ്പോൾ നമ്മുടെ ആത്മചൈതന്യത്തിൽ നിന്നു നാം അതിൽ ഊതുകയുണ്ടായി. തന്റെ രക്ഷിതാവിന്റെ വചനങ്ങളിലും ഗ്രന്ഥങ്ങളിലും അവൾ വിശ്വസിക്കുകയും അവൾ ഭയഭക്തിയുള്ളവരുടെ കൂട്ടത്തിലാവുകയും ചെയ്തു.

## 67. മുൽക് (ആധിപത്യം)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] ആധിപത്യം ഏതൊരുവന്റെ കയ്യിലാണോ അവൻ അനുഗ്രഹപൂർണനായിരിക്കുന്നു. അവൻ ഏതു കാര്യത്തിനും കഴിവുള്ളവനാകുന്നു. [2] നിങ്ങളിൽ ആരാണ് കൂടുതൽ നന്നായി പ്രവർത്തിക്കുന്നവൻ എന്ന് പരീക്ഷിക്കുവാൻ വേണ്ടി മരണവും ജീവിതവും

സൃഷ്ടിച്ചവനാകുന്നു അവൻ. അവൻ പ്രതാപിയും ഏറെ പൊറുക്കുന്നവനുമാകുന്നു. [3] ഏഴു ആകാശങ്ങളെ അടുക്കുകളായി സൃഷ്ടിച്ചവനാകുന്നു അവൻ. പരമകാരുണികന്റെ സൃഷ്ടിപ്പിൽ യാതൊരു ഏറ്റക്കുറവും നീ കാണുകയില്ല. എന്നാൽ നീ ദൃഷ്ടി ഒന്നുകൂടി തിരിച്ചു കൊണ്ട് വരൂ. വല്ല വിടവും നീ കാണുന്നുണ്ടോ? [4] പിന്നീട് രണ്ടു തവണ നീ കണ്ണിനെ തിരിച്ച് കൊണ്ട് വരൂ. നിന്റെ അടുത്തേക്ക് ആ കണ്ണ് പരാജയപ്പെട്ട നിലയിലും പരവശമായികൊണ്ടും മടങ്ങി വരും.

[5] ഏറ്റവും അടുത്ത ആകാശത്തെ നാം ചില വിളക്കുകൾ കൊണ്ട് അലങ്കരിച്ചിരിക്കുന്നു. അവയെ നാം പിശാചുകളെഎറിഞ്ഞോടിക്കാനുള്ളവയുമാക്കിയിരിക്കുന്നു. അവർക്കു നാം ജ്വലിക്കുന്ന നരകശിക്ഷ ഒരുക്കി വെക്കുകയും ചെയ്തിരിക്കുന്നു. [6] തങ്ങളുടെ രക്ഷിതാവിൽ അവിശ്വസിച്ചവർക്കാണ് നരക ശിക്ഷയുള്ളത്. തിരിച്ചെത്തുന്ന ആ സ്ഥലം വളരെ ചീത്ത തന്നെ. [7] അവർ അതിൽ (നരകത്തിൽ) എറിയപ്പെട്ടാൽ അതിന്നവർ ഒരു ഗർജ്ജനം കേൾക്കുന്നതാണ്. അത് തിളച്ചു മറിഞ്ഞു കൊണ്ടിരിക്കുകയും ചെയ്യും. [8] കോപം നിമിത്തം അത് പൊട്ടിപ്പിളർന്ന് പോകുമാറാകും. അതിൽ (നരകത്തിൽ) ഓരോ സംഘവും എറിയപ്പെടുമ്പോഴൊക്കെ അതിന്റെ കാവൽക്കാർ അവരോട് ചോദിക്കും. നിങ്ങളുടെ അടുത്ത് മുന്നറിയിപ്പുകാരൻ വന്നിരുന്നില്ലേ? [9] അവർ പറയും: അതെ ഞങ്ങൾക്ക് മുന്നറിയിപ്പുകാരൻ വന്നിരുന്നു. അപ്പോൾ ഞങ്ങൾ നിഷേധിച്ചു തള്ളുകയും അല്ലാഹു യാതൊന്നും ഇറക്കിയിട്ടില്ല. നിങ്ങൾ വലിയ വഴികേടിൽ തന്നെയാകുന്നു എന്ന് ഞങ്ങൾ പറയുകയുമാണ് ചെയ്തത്. [10] ഞങ്ങൾ കേൾക്കുകയോ ചിന്തിക്കുകയോ ചെയ്തിരുന്നെങ്കിൽ ഞങ്ങൾ ജ്വലിക്കുന്ന നരകാഗ്നിയുടെ

അവകാശികളുടെ കൂട്ടത്തിലാകുമായിരുന്നില്ല എന്നും അവർ പറയും. [11] അങ്ങനെ അവർ തങ്ങളുടെ കുറ്റം ഏറ്റുപറയും. അപ്പോൾ നരകാഗ്നിയുടെ ആൾക്കാർക്കു ശാപം.

[12] തീർച്ചയായും തങ്ങളുടെ രക്ഷിതാവിനെ അദൃശ്യനിലയിൽ ഭയപ്പെടുന്നവരാരോ അവർക്ക് പാപമോചനവും വലിയ പ്രതിഫലവുമുണ്ട്. [13] നിങ്ങളുടെ വാക്ക് നിങ്ങൾ രഹസ്യമാക്കുക. അല്ലെങ്കിൽ പരസ്യമാക്കിക്കൊള്ളുക. തീർച്ചയായും അവൻ (അല്ലാഹു) ഹൃദയങ്ങളിലുള്ളത് അറിയുന്നവനാകുന്നു. [14] സൃഷ്ടിച്ചുണ്ടാക്കിയവൻ (എല്ലാം) അറിയുകയില്ലേ? അവൻ നിഗൂഢ രഹസ്യങ്ങൾ അറിയുന്നവനും സൂക്ഷ്മജ്ഞാനിയുമാകുന്നു.

[15] അവനാകുന്നു നിങ്ങൾക്ക് വേണ്ടി ഭൂമിയെ വിധേയമാക്കി തന്നവൻ. അതിനാൽ അതിന്റെ ചുമലുകളിലൂടെ നിങ്ങൾ നടക്കുകയും അവന്റെ ഉപജീവനത്തിൽ നിന്ന് ഭക്ഷിക്കുകയും ചെയ്തുകൊള്ളുക. അവങ്കലേക്ക് തന്നെയാണ് ഉയിർത്തെഴുന്നേൽപ്. [16] ആകാശത്തുള്ളവൻ നിങ്ങളെ ഭൂമിയിൽ ആഴ്ത്തിക്കളയുന്നതിനെപ്പറ്റി നിങ്ങൾ നിർഭയരായിരിക്കുകയാണോ? അപ്പോൾ അത് (ഭൂമി) ഇളകിമറിഞ്ഞു കൊണ്ടിരിക്കും. [17] അതല്ല, ആകാശത്തുള്ളവൻ നിങ്ങളുടെ നേരെ ഒരു ചരൽ വർഷം അയക്കുന്നതിനെപ്പറ്റി നിങ്ങൾ നിർഭയരായിരിക്കുകയാണോ? എന്റെ താക്കീത് എങ്ങനെയുണ്ടെന്ന് നിങ്ങൾ വഴിയെ അറിഞ്ഞു കൊള്ളും. [18] തീർച്ചയായും അവർക്ക് മുമ്പുള്ളവരും നിഷേധിച്ചു തള്ളിയിട്ടുണ്ട്. അപ്പോൾ എന്റെ പ്രതിഷേധം എങ്ങനെയായിരുന്നു.

[19] അവർക്കു മുകളിൽ ചിറക് വിടർത്തിക്കൊണ്ടും

ചിറകു കൂട്ടിപ്പിടിച്ചു കൊണ്ടും പറക്കുന്ന പക്ഷികളുടെ നേർക്ക് അവർ നോക്കിയില്ലേ? പരമകാരുണികനല്ലാതെ (മറ്റാരും) അവയെ താങ്ങി നിറുത്തുന്നില്ല. തീർച്ചയായും അവൻ എല്ലാകാര്യവും കണ്ടറിയുന്നവനാകുന്നു. [20] അതല്ല പരമകാരുണികന് പുറമെ നിങ്ങളെ സഹായിക്കുവാൻ ഒരു പട്ടാളമായിട്ടുള്ളവൻ ആരുണ്ട്? സത്യനിഷേധികൾ വഞ്ചനയിൽ അകപ്പെട്ടിരിക്കുക മാത്രമാകുന്നു. [21] അതല്ലെങ്കിൽ അല്ലാഹു തന്റെ ഉപജീവനം നിർത്തിവെച്ചാൽ നിങ്ങൾക്ക് ഉപജീവനം നൽകുന്നവനായി ആരുണ്ട്? എങ്കിലും അവർ ധിക്കാരത്തിലും വെറുപ്പിലും മുഴുകിയിരിക്കയാകുന്നു. [22] അപ്പോൾ, മുഖം നിലത്തു കുത്തിക്കൊണ്ട് നടക്കുന്നവനാണോ സൻമാർഗം പ്രാപിക്കുന്നവൻ? അതല്ല നേരെയുള്ള പാതയിലൂടെ ശരിക്ക് നടക്കുന്നവനോ? [23] പറയുക: അവനാണ് നിങ്ങളെ സൃഷ്ടിച്ചുണ്ടാക്കുകയും നിങ്ങൾക്ക് കേൾവിയും കാഴ്ച കളും ഹൃദയങ്ങളും ഏർപെടുത്തിത്തരികയും ചെയ്തവൻ. കുറച്ചു മാത്രമേ നിങ്ങൾ നന്ദികാണി ക്കുന്നുള്ളൂ. [24] പറയുക: അവനാണ് നിങ്ങളെ ഭൂമിയിൽ സൃഷ്ടിച്ച് വളർത്തിയവൻ. അവങ്കലേക്കാണ് നിങ്ങൾ ഒരുമിച്ചുകൂട്ടപ്പെടുന്നത്.

[25] അവർ പറയുന്നു: എപ്പോഴാണ് ഈ വാഗ്ദാനം (പുലരുന്നത്?) നിങ്ങൾ സത്യവാൻമാരാണെങ്കിൽ (അതൊന്ന് പറഞ്ഞുതരൂ) [26] പറയുക: ആ അറിവ് അല്ലാഹുവിന്റെ പക്കൽ മാത്രമാകുന്നു. ഞാൻ വ്യക്തമായ താക്കീതുകാരൻ മാത്രമാകുന്നു. [27] അത് (താക്കീത് നൽകപ്പെട്ട കാര്യം) സമീപസ്ഥമായി അവർ കാണുമ്പോൾ സത്യനിഷേധികളുടെ മുഖങ്ങൾക്ക് മ്ലാനത ബാധിക്കുന്നതാണ്. നിങ്ങൾ ഏതൊന്നിനെപ്പറ്റി വാദിച്ച് കൊണ്ടിരുന്നുവോ അതാകുന്നു ഇത് എന്ന് (അവരോട്)

പറയപ്പെടുകയും ചെയ്യും. [28] പറയുക: നിങ്ങള്‍ ചിന്തിച്ച് നോക്കിയിട്ടുണ്ടോ? എന്നെയും എന്നോടൊപ്പമുള്ള വരെയും അല്ലാഹു നശിപ്പിക്കുകയോ അല്ലെങ്കില്‍ ഞങ്ങളോടവന്‍ കരുണ കാണിക്കുകയോ ചെയ്താല്‍ വേദനയേറിയ ശിക്ഷയില്‍ നിന്ന് സത്യനിഷേധികളെ രക്ഷിക്കാനാരുണ്ട്? [29] പറയുക: അവനാകുന്നു പരമകാരുണികന്‍. അവനില്‍ ഞങ്ങള്‍ വിശ്വസിച്ചിരിക്കുന്നു. അവന്‍റെ മേല്‍ ഞങ്ങള്‍ ഭരമേല്‍പിക്കുകയും ചെയ്തിരിക്കുന്നു. എന്നാല്‍ വഴിയെ നിങ്ങള്‍ക്കറിയാം; ആരാണ് വ്യക്തമായ വഴികേടിലെന്ന്. [30] പറയുക: നിങ്ങള്‍ ചിന്തിച്ച് നോക്കിയിട്ടുണ്ടോ? നിങ്ങളുടെ വെള്ളം വറ്റിപ്പോയാല്‍ ആരാണ് നിങ്ങള്‍ക്ക് ഒഴുകുന്ന ഉറവു വെള്ളം കൊണ്ട് വന്നു തരിക?

## 68. ഖലം (പേന)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്‍റെ നാമത്തില്‍

[1] നൂന്‍- പേനയും അവര്‍ എഴുതുന്നതും തന്നെയാണ സത്യം. [2] നിന്‍റെ രക്ഷിതാവിന്‍റെ അനുഗ്രഹം കൊണ്ട് നീ ഒരു ഭ്രാന്തനല്ല. [3] തീര്‍ച്ചയായും നിനക്ക് മുറിഞ്ഞ് പോകാത്ത പ്രതിഫലമുണ്ട്. [4] തീര്‍ച്ചയായും നീ മഹത്തായ സ്വഭാവത്തിലാകുന്നു. [5] ആകയാല്‍ വഴിയെ നീ കണ്ടറിയും; അവരും കണ്ടറിയും; [6] നിങ്ങളില്‍ ആരാണ് കുഴപ്പത്തിലകപ്പെട്ടവനെന്ന്. [7] തീര്‍ച്ചയായും നിന്‍റെ രക്ഷിതാവ് അവന്‍റെ മാര്‍ഗം വിട്ടു പിഴച്ചുപോയവരെപ്പറ്റി നല്ലവണ്ണം അറിയുന്നവനാകുന്നു. സന്‍മാര്‍ഗം പ്രാപിച്ചവരെപ്പറ്റിയും അവന്‍ നല്ലവണ്ണം അറിയുന്നവനാകുന്നു.

[8] അതിനാല്‍ സത്യനിഷേധികളെ നീ

അനുസരിക്കരുത്? [9] നീ വഴങ്ങികൊടുത്തിരുന്നെങ്കിൽ അവർക്കും വഴങ്ങിത്തരാമായിരുന്നു എന്നവർ ആഗ്രഹിക്കുന്നു. [10] അധികമായി സത്യം ചെയ്യുന്നവനും, നീചനുമായിട്ടുള്ള യാതൊരാളെയും നീ അനുസരിച്ചു പോകരുത്. [11] കുത്തുവാക്ക് പറയുന്നവനും ഏഷണിയുമായി നടക്കുന്നവനുമായ [12] നൻമക്ക് തടസ്സം നിൽക്കുന്നവനും, അതിക്രമിയും മഹാപാപിയുമായ [13] ക്രൂരനും അതിനു പുറമെ ദുഷ്കീർത്തി നേടിയവനുമായ [14]അവൻ സ്വത്തും സന്താനങ്ങളും ഉള്ളവനായി എന്നതിനാൽ (അവൻ അത്തരം നിലപാട് സ്വീകരിച്ചു.) [15] നമ്മുടെ ദൃഷ്ടാന്തങ്ങൾ അവന്ന് വായിച്ചുകേൾപിക്കപ്പെട്ടാൽ അവൻ പറയും; പൂർവ്വികൻമാരുടെ പുരാണകഥകൾ എന്ന്. [16] വഴിയെ (അവന്റെ) തുമ്പിക്കൈമേൽ നാം അവന്ന് അടയാളം വെക്കുന്നതാണ്.

[17] ആ തോട്ടക്കാരെ നാം പരീക്ഷിച്ചത് പോലെ തീർച്ചയായും അവരെയും നാം പരീക്ഷിച്ചിരിക്കുകയാണ്. പ്രഭാതവേളയിൽ ആ തോട്ടത്തിലെ പഴങ്ങൾ അവർ പറിച്ചെടുക്കുമെന്ന് അവർ സത്യം ചെയ്ത സന്ദർഭം. [18] അവർ (യാതൊന്നും) ഒഴിവാക്കി പറഞ്ഞിരുന്നില്ല. [19] എന്നിട്ട് അവർ ഉറങ്ങിക്കൊണ്ടിരിക്കെ നിന്റെ രക്ഷിതാവിങ്കൽ നിന്നുള്ള ഒരു ശിക്ഷ ആ തോട്ടത്തെ ബാധിച്ചു. [20] അങ്ങനെ അത് മുറിച്ചെടുക്കപ്പെട്ടത് പോലെ ആയിത്തീർന്നു. [21] അങ്ങനെ പ്രഭാതവേളയിൽ അവർ പരസ്പരം വിളിച്ചു പറഞ്ഞു: [22] നിങ്ങൾ പറിച്ചെടുക്കാൻ പോകുകയാണെങ്കിൽ നിങ്ങളുടെ കൃഷിസ്ഥലത്തേക്ക് നിങ്ങൾ കാലത്തുതന്നെ പുറപ്പെടുക. [23] അവർ അന്യോന്യം മന്ത്രിച്ചു കൊണ്ടു പോയി. [24] ഇന്ന് ആ തോട്ടത്തിൽ നിങ്ങളുടെ അടുത്ത് ഒരു സാധുവും കടന്നു വരാൻ ഇടയാവരുത് എന്ന്. [25] അവർ (സാധുക്കളെ) തടസ്സപ്പെടുത്താൻ

കഴിവുള്ളവരായിക്കൊണ്ടു തന്നെ കാലത്ത് പുറപ്പെടുകയും ചെയ്തു. [26] അങ്ങനെ അത് (തോട്ടം) കണ്ടപ്പോള്‍ അവര്‍ പറഞ്ഞു: തീര്‍ച്ചയായും നാം പിഴവു പറ്റിയവരാകുന്നു. [27] അല്ല, നാം നഷ്ടം നേരിട്ടവരാകുന്നു. [28] അവരുടെ കൂട്ടത്തില്‍ മദ്ധ്യനിലപാടുകാരനായ ഒരാള്‍ പറഞ്ഞു: ഞാന്‍ നിങ്ങളോട് പറഞ്ഞില്ലേ? എന്താണ് നിങ്ങള്‍ അല്ലാഹുവെ പ്രകീര്‍ത്തിക്കാതിരുന്നത്? [29] അവര്‍ പറഞ്ഞു: നമ്മുടെ രക്ഷിതാവ് എത്രയോ പരിശുദ്ധന്‍! തീര്‍ച്ചയായും നാം അക്രമികളായിരിക്കുന്നു. [30] അങ്ങനെ പരസ്പരം കുറ്റപ്പെടുത്തിക്കൊണ്ട് അവരില്‍ ചിലര്‍ ചിലരുടെ നേര്‍ക്ക് തിരിഞ്ഞു. [31] അവര്‍ പറഞ്ഞു: നമ്മുടെ നാശമേ! തീര്‍ച്ചയായും നാം അതിക്രമകാരികളായിരിക്കുന്നു. [32] നമ്മുടെ രക്ഷിതാവ് അതിനെക്കാള്‍ ഉത്തമമായത് നമുക്ക് പകരം തന്നേക്കാം. തീര്‍ച്ചയായും നാം നമ്മുടെ രക്ഷിതാവിങ്കലേക്ക് ആഗ്രഹിച്ചു ചെല്ലുന്നവരാകുന്നു. [33] അപ്രകാരമാകുന്നു ശിക്ഷ. പരലോകശിക്ഷയാവട്ടെ കൂടുതല്‍ ഗൗരവമുള്ളതാകുന്നു. അവര്‍ അറിഞ്ഞിരുന്നെങ്കില്‍!

[34] തീര്‍ച്ചയായും സൂക്ഷ്മത പാലിക്കുന്നവര്‍ക്ക് അവരുടെ രക്ഷിതാവിങ്കല്‍ അനുഗ്രഹങ്ങളുടെ സ്വര്‍ഗത്തോപ്പുകളുണ്ട്. [35] അപ്പോള്‍ മുസ്ലിംകളെ നാം കുറ്റവാളികളെപോലെ ആക്കുമോ? [36] നിങ്ങള്‍ക്കെന്തു പറ്റി? നിങ്ങള്‍ എങ്ങനെയാണ് വിധികല്‍പിക്കുന്നത്? [37] അതല്ല, നിങ്ങള്‍ക്കു വല്ല ഗ്രന്ഥവും കിട്ടിയിട്ട് നിങ്ങളതില്‍ പഠനം നടത്തിക്കൊണ്ടിരിക്കുകയാണോ? [38] നിങ്ങള്‍ (യഥേഷ്ടം) തെരഞ്ഞെടുക്കുന്ന കാര്യങ്ങള്‍ നിങ്ങള്‍ക്ക് അതില്‍ (ആ ഗ്രന്ഥത്തില്‍) വന്നിട്ടുണ്ടോ? [39] അതല്ല, ഉയിര്‍ത്തെഴുന്നേല്‍പിന്‍റെ നാളുവരെ എത്തുന്ന - നിങ്ങള്‍ വിധിക്കുന്നതെല്ലാം

നിങ്ങൾക്കായിരിക്കുമെന്നതിനുള്ള-വല്ല കരാറുകളും നിങ്ങളോട് നാം ബാധ്യതയേറ്റതായി ഉണ്ടോ? [40] അവരിൽ ആരാണ് ആ കാര്യത്തിന് ഉത്തരവാദിത്തം ഏൽക്കാനുള്ളത് എന്ന് അവരോട് ചോദിച്ചു നോക്കുക. [41] അതല്ല, അവർക്ക് വല്ല പങ്കുകാരുമുണ്ടോ? എങ്കിൽ അവരുടെ ആ പങ്കുകാരെ അവർ കൊണ്ടുവരട്ടെ. അവർ സത്യവാൻമാരാണെങ്കിൽ.

[42] കണങ്കാൽ വെളിവാക്കപ്പെടുന്ന (ഭയങ്കരമായ) ഒരു ദിവസത്തെ നിങ്ങൾ ഓർക്കുക. സുജൂദ് ചെയ്യാൻ (അന്ന്) അവർ ക്ഷണിക്കപ്പെടും. അപ്പോൾ അവർക്കതിന് സാധിക്കുകയില്ല. [43] അവരുടെ കണ്ണുകൾ കീഴ്പോട്ട് താഴ്ന്നിരിക്കും. നിന്ദ്യത അവരെ ആവരണം ചെയ്യും. അവർ സുരക്ഷിതരായിരുന്ന സമയത്ത് സുജൂദിനായി അവർ ക്ഷണിക്കപ്പെട്ടിരുന്നു. [44] ആകയാൽ എന്നെയും ഈ വർത്തമാനം നിഷേധിച്ചു കളയുന്നവരെയും കൂടി വിട്ടേക്കുക. അവർ അറിയാത്ത വിധത്തിലൂടെ നാം അവരെ പടിപടിയായി പിടികൂടിക്കൊള്ളാം. [45] ഞാൻ അവർക്ക് നീട്ടിയിട്ട് കൊടുക്കുകയും ചെയ്യും. തീർച്ചയായും എന്റെ തന്ത്രം ശക്തമാകുന്നു.

[46] അതല്ല, നീ അവരോട് വല്ല പ്രതിഫലവും ചോദിച്ചിട്ട് അവർ കടബാധയാൽ ഞെരുങ്ങിയിരിക്കുകയാണോ? [47] അതല്ല, അവരുടെ അടുക്കൽ അദൃശ്യജ്ഞാനമുണ്ടായിട്ട് അവർ എഴുതി എടുത്തു കൊണ്ടിരിക്കുകയാണോ? [48] അതുകൊണ്ട് നിന്റെ രക്ഷിതാവിന്റെ വിധി കാത്ത് നീ ക്ഷമിച്ചു കൊള്ളുക. നീ മത്സ്യത്തിന്റെ ആളെപ്പോലെ (യൂനുസ് നബിയെപ്പോലെ) ആകരുത്. അദ്ദേഹം ദുഃഖനിമഗ്നായികൊണ്ട് വിളിച്ചു പ്രാർഥിച്ച സന്ദർഭം. [49] അദ്ദേഹത്തിന്റെ രക്ഷിതാവിങ്കൽ നിന്നുള്ള അനുഗ്രഹം അദ്ദേഹത്തെ വീണ്ടെടുത്തിട്ടില്ലായിരുന്നെങ്കിൽ അദ്ദേഹം

ആ പാഴ്ഭൂമിയിൽ ആക്ഷേപാർഹനായിക്കൊണ്ട് പുറന്തള്ളപ്പെടുമായിരുന്നു. [50] അപ്പോൾ അദ്ദേഹത്തിന്റെ രക്ഷിതാവ് അദ്ദേഹത്തെ തെരഞ്ഞെടുക്കുകയും എന്നിട്ട് അദ്ദേഹത്തെ സജ്ജനങ്ങളുടെ കൂട്ടത്തിലാക്കുകയും ചെയ്തു. [51] സത്യനിഷേധികൾ ഈ ഉൽബോധനം കേൾക്കുമ്പോൾ അവരുടെ കണ്ണുകൾകൊണ്ട് നോക്കിയിട്ട് നീ ഇടറി വീഴുമാറാക്കുക തന്നെ ചെയ്യും. തീർച്ചയായും ഇവൻ ഒരു ഭ്രാന്തൻ തന്നെയാണ് എന്നവർ പറയും. [52] ഇത് ലോകർക്കുള്ള ഒരു ഉൽബോധനമല്ലാതെ മറ്റൊന്നുമല്ല.

## 69. ഹാഖ്ഖഃ (യഥാർത്ഥ സംഭവം)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] ആ യഥാർഥ സംഭവം! [2] എന്താണ് ആ യഥാർഥ സംഭവം? [3] ആ യഥാർഥ സംഭവം എന്താണെന്ന് നിനക്കെന്തറിയാം? [4] ഥമൂദ് സമുദായവും ആദ് സമുദായവും ആ ഭയങ്കര സംഭവത്തെ നിഷേധിച്ചു കളഞ്ഞു. [5] എന്നാൽ ഥമൂദ് സമുദായം അത്യന്തം ഭീകരമായ ഒരു ശിക്ഷ കൊണ്ട് നശിപ്പിക്കപ്പെട്ടു. [6] എന്നാൽ ആദ് സമുദായം, ആഞ്ഞു വീശുന്ന അത്യുഗ്രമായ കാറ്റ് കൊണ്ട് നശിപ്പിക്കപ്പെട്ടു. [7] തുടർച്ചയായ ഏഴു രാത്രിയും എട്ടു പകലും അത് (കാറ്റ്) അവരുടെ നേർക്ക് അവൻ തിരിച്ചുവിട്ടു. അപ്പോൾ കടപുഴകി വീണ ഈന്തപ്പനത്തടികൾ പോലെ ആ കാറ്റിൽ ജനങ്ങൾ വീണുകിടക്കുന്നതായി നിനക്ക് കാണാം. [8] ഇനി അവരുടെതായി അവശേഷിക്കുന്ന വല്ലതും നീ കാണുന്നുണ്ടോ? [9] ഫിർഔനും, അവന്റെ മുമ്പുള്ളവരും കീഴ്മേൽ മറിഞ്ഞ രാജ്യങ്ങളും തെറ്റായ പ്രവർത്തനം

കൊണ്ടു വന്നു. [10] അവർ അവരുടെ രക്ഷിതാവിന്റെ ദൂതനെ ധിക്കരിക്കുകയും, അപ്പോൾ അവൻ അവരെ ശക്തിയേറിയ ഒരു പിടുത്തം പിടിക്കുകയും ചെയ്തു. [11] തീർച്ചയായും നാം, വെള്ളം അതിരുകവിഞ്ഞ സമയത്ത് നിങ്ങളെ കപ്പലിൽ കയറ്റി രക്ഷിക്കുകയുണ്ടായി. [12] നിങ്ങൾക്ക് നാം അതൊരു സ്മരണയാക്കുവാനും ശ്രദ്ധിച്ചു മനസ്സിലാക്കുന്ന കാതുകൾ അത് ശ്രദ്ധിച്ചു മനസ്സിലാക്കുവാനും വേണ്ടി.

[13] കാഹളത്തിൽ ഒരു ഊത്ത് ഊതപ്പെട്ടാൽ, [14] ഭൂമിയും പർവ്വതങ്ങളും പൊക്കിയെടുക്കപ്പെടുകയും എന്നിട്ട് അവ രണ്ടും ഒരു ഇടിച്ചു തകർക്കലിന് വിധേയമാക്കപ്പെടുകയും ചെയ്താൽ! [15] അന്നേ ദിവസം ആ സംഭവം സംഭവിക്കുകയായി. [16] ആകാശം പൊട്ടിപ്പിളരുകയും ചെയ്യും. അന്ന് അത് ദുർബലമായിരിക്കും. [17] മലക്കുകൾ അതിന്റെ നാനാഭാഗങ്ങളിലുമുണ്ടായിരിക്കും. നിന്റെ രക്ഷിതാവിന്റെ സിംഹാസനത്തെ അവരുടെ മീതെ അന്നു എട്ടുകൂട്ടർ വഹിക്കുന്നതാണ്. [18] അന്നേ ദിവസം നിങ്ങൾ പ്രദർശിപ്പിക്കപ്പെടുന്നതാണ്. യാതൊരു മറഞ്ഞകാര്യവും നിങ്ങളിൽ നിന്ന് മറഞ്ഞു പോകുന്നതകല്ല.

[19] എന്നാൽ വലതുകൈയിൽ തന്റെ രേഖ നൽകപ്പെട്ടവൻ പറയും: ഇതാ എന്റെ ഗ്രന്ഥം വായിച്ചുനോക്കൂ. [20] തീർച്ചയായും ഞാൻ വിചാരിച്ചിരുന്നു. ഞാൻ എന്റെ വിചാരണയെ നേരിടേണ്ടി വരുമെന്ന്. [21] അതിനാൽ അവൻ തൃപ്തികരമായ ജീവിതത്തിലാകുന്നു. [22] ഉന്നതമായ സ്വർഗത്തിൽ. [23] അവയിലെ പഴങ്ങൾ അടുത്തു വരുന്നവയാകുന്നു. [24] കഴിഞ്ഞുപോയ ദിവസങ്ങളിൽ നിങ്ങൾ മുൻകൂട്ടി ചെയ്തതിന്റെ ഫലമായി നിങ്ങൾ ആനന്ദത്തോടെ തിന്നുകയും കുടിക്കുകയും ചെയ്തു കൊള്ളുക. (എന്ന്

അവരോട് പറയപ്പെടും.) [25] എന്നാൽ ഇടതു കയ്യിൽ ഗ്രന്ഥം നൽകപ്പെട്ടവനാകട്ടെ ഇപ്രകാരം പറയുന്നതാണ്. ഹാ! എന്റെ ഗ്രന്ഥം എനിക്ക് നൽകപ്പെടാതിരുന്നെങ്കിൽ, [26] എന്റെ വിചാരണ എന്താണെന്ന് ഞാൻ അറിയാതിരുന്നെങ്കിൽ (എത്ര നന്നായിരുന്നു.) [27] അത് (മരണം) എല്ലാഅവസാനിപ്പിക്കുന്നതായിരുന്നെങ്കിൽ (എത്ര നന്നായിരുന്നു!) [28] എന്റെ ധനം എനിക്ക് പ്രയോജനപ്പെട്ടില്ല. [29] എന്റെ അധികാരം എന്നിൽ നിന്ന് നഷ്ടപ്പെട്ടുപോയി. [30] (അപ്പോൾ ഇപ്രകാരം കൽപനയുണ്ടാകും:) നിങ്ങൾ അവനെ പിടിച്ച് ബന്ധനത്തിലിടൂ. [31] പിന്നെ അവനെ നിങ്ങൾ ജ്വലിക്കുന്ന നരകത്തിൽ പ്രവേശിപ്പിക്കൂ. [32] പിന്നെ, എഴുപത് മുഴം നീളമുള്ള ഒരു ചങ്ങലയിൽ അവനെ നിങ്ങൾ പ്രവേശിപ്പിക്കൂ. [33] തീർച്ചയായും അവൻ മഹാനായ അല്ലാഹുവിൽ വിശ്വസിച്ചിരുന്നില്ല. [34] സാധുവിന് ഭക്ഷണം കൊടുക്കുവാൻ അവൻ പ്രോത്സാഹിപ്പിച്ചിരുന്നുമില്ല. [35] അതിനാൽ ഇന്ന് ഇവിടെ അവന്ന് ഒരു ഉറ്റബന്ധുവുമില്ല. [36] ദുർനീരുകൾ ഒലിച്ചു കൂടിയതിൽ നിന്നല്ലാതെ മറ്റു ആഹാരവുമില്ല. [37] തെറ്റുകാരല്ലാതെ അതുഭക്ഷിക്കുകയില്ല.

[38] എന്നാൽ നിങ്ങൾ കാണുന്നവയെക്കൊണ്ട് ഞാൻ സത്യം ചെയ്ത് പറയുന്നു: [39] നിങ്ങൾ കാണാത്തവയെ ക്കൊണ്ടും [40] തീർച്ചയായും ഇത് മാന്യനായ ഒരു ദൂതന്റെ വാക്കു തന്നെയാകുന്നു. [41] ഇതൊരു കവിയുടെ വാക്കല്ല. വളരെ കുറച്ചേ നിങ്ങൾ വിശ്വസിക്കുന്നുള്ളൂ. [42] ഒരു ജ്യോത്സ്യന്റെ വാക്കുമല്ല. വളരെക്കുറച്ചേ നിങ്ങൾ ആലോചിച്ചു മനസ്സിലാക്കുന്നുള്ളൂ. [43] ഇത് ലോകരക്ഷിതാ വിങ്കൽ നിന്ന് അവതരിപ്പിക്കപ്പെട്ടതാകുന്നു. [44] നമ്മുടെ പേരിൽ അദ്ദേഹം (പ്രവാചകൻ) വല്ല വാക്കും കെട്ടിച്ചമച്ചു പറഞ്ഞിരുന്നെങ്കിൽ [45] അദ്ദേഹത്തെ നാം വലതുകൈ

കൊണ്ട് പിടികൂടുകയും, [46] എന്നിട്ട് അദ്ദേഹത്തിന്റെ ജീവനാഡി നാം മുറിച്ചുകളയുകയും ചെയ്യുമായിരുന്നു. [47] അപ്പോൾ നിങ്ങളിൽ ആർക്കും അദ്ദേഹത്തിൽ നിന്ന് (ശിക്ഷയെ) തടയാനാവില്ല. [48] തീർച്ചയായും ഇത് (ഖുർആൻ) ഭയഭക്തിയുള്ളവർക്ക് ഒരു ഉൽബോധനമാകുന്നു. [49] തീർച്ചയായും നിങ്ങളുടെ കൂട്ടത്തിൽ (ഇതിനെ) നിഷേധിച്ചു തള്ളുന്നവരുണ്ടെന്ന് നമുക്കറിയാം. [50] തീർച്ചയായും ഇത് സത്യനിഷേധികൾക്ക് ഖേദത്തിന് കാരണവുമാകുന്നു. [51] തീർച്ചയായും ഇത് ദൃഢമായ യാഥാർഥ്യമാകുന്നു. [52] അതിനാൽ നീ നിന്റെ മഹാനായ രക്ഷിതാവിന്റെ നാമത്തെ പ്രകീർത്തിക്കുക.

## 70. മആരിജ് (കയറുന്ന വഴികൾ)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] സംഭവിക്കാനിരിക്കുന്ന ഒരു ശിക്ഷയെ ഒരു ചോദ്യകർത്താവ് അതാ ആവശ്യപ്പെട്ടിരിക്കുന്നു. [2] സത്യനിഷേധികൾക്ക്. അത് തടുക്കുവാൻ ആരുമില്ല. [3] കയറിപ്പോകുന്ന വഴികളുടെ അധിപനായ അല്ലാഹുവിങ്കൽ നിന്ന് വരുന്ന (ശിക്ഷയെ). [4] അമ്പതിനായിരം കൊല്ലത്തിന്റെ അളവുള്ളതായ ഒരു ദിവസത്തിൽ മലക്കുകളും ആത്മാവും അവങ്കലേക്ക് കയറിപ്പോകുന്നു. [5] എന്നാൽ (നബിയേ,) നീ ഭംഗിയായ ക്ഷമ കൈക്കൊള്ളുക. [6] തീർച്ചയായും അവർ അതിനെ വിദൂരമായി കാണുന്നു. [7] നാം അതിനെ അടുത്തതായും കാണുന്നു. [8] ആകാശം ഉരുകിയ ലോഹം പോലെ ആകുന്ന ദിവസം! [9] പർവ്വതങ്ങൾ കടഞ്ഞരോമം പോലെയും. [10] ഒരുറ്റ ബന്ധുവും മറ്റൊരു ഉറ്റബന്ധുവിനോട് (അന്ന്) യാതൊന്നും ചോദിക്കുകയില്ല. [11] അവർക്ക് അന്യോന്യം

കാണിക്കപ്പെടും. തന്റെ മക്കളെ പ്രായശ്ചിത്തമായി നൽകി കൊണ്ട് ആ ദിവസത്തെ ശിക്ഷയിൽ നിന്ന് മോചനം നേടാൻ കഴിഞ്ഞിരുന്നെങ്കിൽ എന്ന് കുറ്റവാളി ആഗ്രഹിക്കും. [12] തന്റെ ഭാര്യയെയും സഹോദരനെയും [13] തനിക്ക് അഭയം നൽകിയിരുന്ന തന്റെ ബന്ധുക്കളെയും [14] ഭൂമിയിലുള്ള മുഴുവൻ ആളുകളെയും. എന്നിട്ട് അതവനെ രക്ഷപ്പെടുത്തുകയും ചെയ്തിരുന്നെങ്കിൽ എന്ന്.

[15] സംശയം വേണ്ട, തീർച്ചയായും അത് ആളിക്കത്തുന്ന നരകമാകുന്നു. [16] തലയുടെ തൊലിയുരിച്ചു കളയുന്ന നരകാഗ്നി. [17] പിന്നോക്കം മാറുകയും, തിരിഞ്ഞുകളയുകയും ചെയ്തവരെ അത് ക്ഷണിക്കും. [18] ശേഖരിച്ചു സൂക്ഷിച്ചു വെച്ചവരെയും. [19] തീർച്ചയായും മനുഷ്യൻ സൃഷ്ടിക്കപ്പെട്ടിരിക്കുന്നത് അങ്ങേ അറ്റം അക്ഷമനായിക്കൊണ്ടാണ്. [20] അതായത് തിൻമ ബാധിച്ചാൽ പൊറുതികേട് കാണിക്കുന്നവനായി കൊണ്ടും, [21] നൻമ കൈവന്നാൽ തടഞ്ഞു വെക്കുന്നവനായികൊണ്ടും. [22] നമസ്കരിക്കുന്നവരൊഴികെ - [23] അതായത് തങ്ങളുടെ നമസ്കാരത്തിൽ സ്ഥിരമായി നിഷ്ഠയുള്ളവർ [24] തങ്ങളുടെ സ്വത്തുക്കളിൽ നിർണിതമായ അവകാശം നൽകുന്നവരും, [25] ചോദിച്ചു വരുന്നവന്നും ഉപജീവനം തടയപ്പെട്ടവന്നും

[26] പ്രതിഫലദിനത്തിൽ വിശ്വസിക്കുന്നവരും, [27] തങ്ങളുടെ രക്ഷിതാവിന്റെ ശിക്ഷയെപറ്റി ഭയമുള്ളവരുമൊഴികെ. [28] തീർച്ചയായും അവരുടെ രക്ഷിതാവിന്റെ ശിക്ഷ (വരികയില്ലെന്ന്) സമാധാനപ്പെടാൻ പറ്റാത്തതാകുന്നു. [29] തങ്ങളുടെ ഗുഹ്യാവയവങ്ങൾ കാത്തു സൂക്ഷിക്കുന്നവരും (ഒഴികെ) [30] തങ്ങളുടെ ഭാര്യമാരുടെയോ, വലം കൈകൾ ഉടമപ്പെടുത്തിയവരുടെയോ കാര്യത്തിലൊഴികെ. തീർച്ചയായും അവർ

ആക്ഷേപമുക്തരാകുന്നു. [31] എന്നാല്‍ അതിലപ്പുറം ആരെങ്കിലും ആഗ്രഹിക്കുന്ന പക്ഷം അത്തരക്കാര്‍ തന്നെയാകുന്നു അതിരുകവിയുന്നവര്‍. [32] തങ്ങളെ വിശ്വസിച്ചേല്‍പിച്ച കാര്യങ്ങളും തങ്ങളുടെ ഉടമ്പടികളും പാലിച്ചു പോരുന്നവരും, [33] തങ്ങളുടെ സാക്ഷ്യങ്ങള്‍ മുറപ്രകാരം നിര്‍വഹിക്കുന്നവരും, [34] തങ്ങളുടെ നമസ്കാരങ്ങള്‍ നിഷ്ഠയോടെ നിര്‍വഹിക്കുന്നവരും (ഒഴികെ). [35] അത്തരക്കാര്‍ സ്വര്‍ഗത്തോപ്പുകളില്‍ ആദരിക്കപ്പെടുന്നവരാകുന്നു.

[36] അപ്പോള്‍ സത്യനിഷേധികള്‍ക്കെന്തു പറ്റി! അവര്‍ നിന്‍റെ നേരെ കഴുത്തു നീട്ടി വന്നിട്ട് [37] വലത്തോട്ടും ഇടത്തോട്ടും കൂട്ടങ്ങളായി ചിതറിപോകുന്നു. [38] സുഖാനുഭൂതിയുടെ സ്വര്‍ഗത്തില്‍ താന്‍ പ്രവേശിപ്പിക്കപ്പെടണമെന്ന് അവരില്‍ ഓരോ മനുഷ്യനും മോഹിക്കുന്നുണ്ടോ? [39] അതു വേണ്ട. തീര്‍ച്ചയായും അവര്‍ക്കറിയാവുന്നതില്‍ നിന്നാണ് അവരെ നാം സൃഷ്ടിച്ചിട്ടുള്ളത്.

[40] എന്നാല്‍ ഉദയസ്ഥാനങ്ങളുടെയും അസ്തമയസ്ഥാനങ്ങളുടെയും രക്ഷിതാവിന്‍റെ പേരില്‍ ഞാന്‍ സത്യം ചെയ്തു പറയുന്നു: തീര്‍ച്ചയായും നാം കഴിവുള്ളനാണെന്ന്. [41] അവരെക്കാള്‍ നല്ലവരെ പകരം കൊണ്ടുവരാന്‍. നാം തോല്‍പിക്കപ്പെടുന്നവനല്ല താനും. [42] ആകയാല്‍ അവര്‍ക്ക് താക്കീത് നല്‍കപ്പെടുന്ന അവരുടെ ആ ദിവസത്തെ അവര്‍ കണ്ടുമുട്ടുന്നത് വരെ അവര്‍ തോന്നിവാസത്തില്‍ മുഴുകുകയും കളിച്ചുകൊണ്ടിരിക്കുകയും ചെയ്യാന്‍ നീ അവരെ വിട്ടേക്കുക. [43] അതായത് അവര്‍ ഒരു നാട്ടക്കുറിയുടെ നേരെ ധൃതിപ്പെട്ട് പോകുന്നത് പോലെ ഖബ്റുകളില്‍ നിന്ന് പുറപ്പെട്ടു പോകുന്ന ദിവസം. [44] അവരുടെ കണ്ണുകള്‍ കീഴ്പോട്ട് താണിരിക്കും. അപമാനം അവരെ ആവരണം ചെയ്തി

രിക്കും. അതാണ് അവർക്ക് താക്കീത് നൽകപ്പെട്ടിരുന്ന ദിവസം.

# 71. നൂഹ്

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] തീർച്ചയായും നൂഹിനെ അദ്ദേഹത്തിന്റെ ജനതയിലേക്ക് നാം അയച്ചു. നിന്റെ ജനതയ്ക്ക് വേദനയേറിയ ശിക്ഷ വരുന്നതിന്റെ മുമ്പ് അവർക്ക് താക്കീത് നൽകുക എന്ന് നിർദേശിച്ചു കൊണ്ട് [2] അദ്ദേഹം പറഞ്ഞു: എന്റെ ജനങ്ങളെ, തീർച്ചയായും ഞാൻ നിങ്ങൾക്കു വ്യക്തമായ താക്കീതുകാരനാകുന്നു. [3] നിങ്ങൾ അല്ലാഹുവെ ആരാധിക്കുകയും അവനെ സൂക്ഷിക്കുകയും എന്നെ അനുസരിക്കുകയും ചെയ്യുവിൻ. [4] എങ്കിൽ അവൻ നിങ്ങൾക്കു നിങ്ങളുടെ പാപങ്ങളിൽ ചിലത് പൊറുത്തുതരികയും, നിർണയിക്കപ്പെട്ട ഒരു അവധി വരെ നിങ്ങളെ നീട്ടിയിടുകയും ചെയ്യുന്നതാണ്. തീർച്ചയായും അല്ലാഹുവിന്റെ അവധി വന്നാൽ അത് നീട്ടി കൊടുക്കപ്പെടുകയില്ല. നിങ്ങൾ അറിഞ്ഞിരുന്നെങ്കിൽ. [5] അദ്ദേഹം പറഞ്ഞു: എന്റെ രക്ഷിതാവേ, തീർച്ചയായും എന്റെ ജനതയെ രാവും പകലും ഞാൻ വിളിച്ചു. [6] എന്നിട്ട് എന്റെ വിളി അവരുടെ ഓടിപ്പോക്ക് വർധിപ്പിക്കുക മാത്രമേ ചെയ്തുള്ളു. [7] തീർച്ചയായും, നീ അവർക്ക് പൊറുത്തു കൊടുക്കുവാൻ വേണ്ടി ഞാൻ അവരെ വിളിച്ചപ്പോഴൊക്കെയും അവർ അവരുടെ വിരലുകൾ കാതുകളിൽ വെക്കുകയും, അവരുടെ വസ്ത്രങ്ങൾ മൂടിപ്പുതക്കുകയും, അവർ ശഠിച്ചു നിൽക്കുകയും, കടുത്ത അഹങ്കാരം നടിക്കുകയുമാണ് ചെയ്തത്. [8] പിന്നീട് അവരെ ഞാൻ ഉറക്കെ വിളിച്ചു. [9] പിന്നീട് ഞാൻ അവരോട് പരസ്യമായും

വളരെ രഹസ്യമായും പ്രബോധനം നടത്തി. [10] അങ്ങനെ ഞാൻ പറഞ്ഞു: നിങ്ങൾ നിങ്ങളുടെ രക്ഷിതാവിനോട് പാപമോചനം തേടുക. തീർച്ചയായും അവൻ ഏറെ പൊറുക്കുന്നവനാകുന്നു. [11] അവൻ നിങ്ങൾക്ക് മഴ സമൃദ്ധമായി അയച്ചുതരും. [12] സ്വത്തുക്കളും സന്താനങ്ങളും കൊണ്ട് നിങ്ങളെ അവൻ പോഷിപ്പിക്കുകയും, നിങ്ങൾക്ക വൻ തോട്ടങ്ങൾ ഉണ്ടാക്കിത്തരികയും നിങ്ങൾക്കവൻ അരുവികൾ ഉണ്ടാക്കിത്തരികയും ചെയ്യും. [13] നിങ്ങൾ ക്കെന്തു പറ്റി? അല്ലാഹുവിന് ഒരു ഗാംഭീര്യവും നിങ്ങൾ പ്രതീക്ഷിക്കുന്നില്ല. [14] നിങ്ങളെ അവൻ പല ഘട്ടങ്ങളിലായി സൃഷ്ടിച്ചിരിക്കുകയാണല്ലോ. [15] നിങ്ങൾ കണ്ടില്ലേ; എങ്ങനെയാണ് അല്ലാഹു അടുക്കുകളായിട്ട് ഏഴ് ആകാശങ്ങൾ സൃഷ്ടിച്ചിരിക്കുന്നത് എന്ന്. [16] ചന്ദ്രനെ അവിടെ ഒരു പ്രകാശമാക്കിയിരിക്കുന്നു. സൂര്യനെ ഒരു വിളക്കുമാക്കിയിരിക്കുന്നു. [17] അല്ലാഹു നിങ്ങളെ ഭൂമിയിൽ നിന്ന് ഒരു മുളപ്പിക്കൽ മുളപ്പിച്ചിരിക്കുന്നു. [18] പിന്നെ അതിൽ തന്നെ നിങ്ങളെ അവൻ മടക്കുകയും നിങ്ങളെ ഒരിക്കൽ അവൻ പുറത്തു കൊണ്ട് വരികയും ചെയ്യുന്നതാണ്. [19] അല്ലാഹു നിങ്ങൾക്കു വേണ്ടി ഭൂമിയെ ഒരു വിരിപ്പാക്കു കയും ചെയ്തിരിക്കുന്നു. [20] അതിലെ വിസ്താരമുള്ള പാതകളിൽ നിങ്ങൾ പ്രവേശിക്കുവാൻ വേണ്ടി.

[21] നൂഹ് പറഞ്ഞു: എന്റെ രക്ഷിതാവേ, തീർച്ചയായും ഇവർ എന്നോട് അനുസരണക്കേട് കാണിക്കുകയും ഒരു വിഭാഗത്തെ പിന്തുടരുകയും ചെയ്തിരിക്കുന്നു; അവർക്ക് (പിന്തുടരപ്പെട്ട നേതൃവിഭാഗത്തിന്) സ്വത്തും സന്താനവും മൂലം (ആത്മീയവും പാരത്രികവുമായ) നഷ്ടം കൂടുക മാത്രമാണുണ്ടായത്. [22] (പുറമെ) അവർ (നേതാക്കൾ) വലിയ കുതന്ത്രം പ്രയോഗിക്കുകയും ചെയ്തിരിക്കുന്നു. [23] അവർ പറഞ്ഞു: (ജനങ്ങളേ,) നിങ്ങൾ നിങ്ങളുടെ

ദൈവങ്ങളെ ഉപേക്ഷിക്കരുത്. വദ്ദ്, സുവാഅ്, യഗൂഥ്, യഊഖ്, നസ്റ് എന്നിവരെ നിങ്ങൾ ഉപേക്ഷിക്കരുത്. [24] അങ്ങനെ അവർ വളരെയധികം ആളുകളെ വഴിപിഴപ്പിച്ചു. (രക്ഷിതാവേ,) ആ അക്രമകാരികൾക്ക് വഴിപിഴവല്ലാതെ മറ്റൊന്നും നീ വർധിപ്പിക്കരുതേ. [25] അവരുടെ പാപങ്ങൾ നിമിത്തം അവർ മുക്കി നശിപ്പിക്കപ്പെട്ടു. എന്നിട്ടവർ നരകാഗ്നിയിൽ പ്രവേശിപ്പിക്കപ്പെട്ടു. അപ്പോൾ തങ്ങൾക്ക് അല്ലാഹുവിനു പുറമെ സഹായികളാരെയും അവർ കണ്ടെത്തിയില്ല.

[26] നൂഹ് പറഞ്ഞു.: എന്റെ രക്ഷിതാവേ, ഭൂമുഖത്ത് സത്യനിഷേധികളിൽ പെട്ട ഒരു പൗരനെയും നീ വിട്ടേക്കരുതേ. [27] തീർച്ചയായും നീ അവരെ വിട്ടേക്കുകയാണെങ്കിൽ നിന്റെ ദാസൻമാരെ അവർ പിഴപ്പിച്ചു കളയും. ദുർവൃത്തന്നും സത്യനിഷേധിക്കുമല്ലാതെ അവർ ജൻമം നൽകുകയുമില്ല. [28] എന്റെ രക്ഷിതാവേ, എന്റെ മാതാപിതാക്കൾക്കും എന്റെ വീട്ടിൽ വിശ്വാസിയായിക്കൊണ്ട് പ്രവേശിച്ചവന്നും സത്യവിശ്വാസികൾക്കും സത്യവിശ്വാസിനികൾക്കും നീ പൊറുത്തുതരേണമേ. അക്രമകാരികൾക്ക് നാശമല്ലാതൊന്നും നീ വർധിപ്പിക്കരുതേ.

## 72. ജിന്ന്

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] (നബിയേ,) പറയുക: ജിന്നുകളിൽ നിന്നുള്ള ഒരു സംഘം ഖുർആൻ ശ്രദ്ധിച്ചു കേൾക്കുകയുണ്ടായി എന്ന് എനിക്ക് ദിവ്യബോധനം നൽകപ്പെട്ടിരിക്കുന്നു. എന്നിട്ടവർ (സ്വന്തം സമൂഹത്തോട്) പറഞ്ഞു: തീർച്ചയായും അത്ഭുതകരമായ ഒരു ഖുർആൻ ഞങ്ങൾ കേട്ടിരിക്കുന്നു.

[2] അത് സന്‍മാര്‍ഗത്തിലേക്ക് വഴി കാണിക്കുന്നു. അതു കൊണ്ട് ഞങ്ങള്‍ അതില്‍ വിശ്വസിച്ചു. മേലില്‍ ഞങ്ങളുടെ രക്ഷിതാവിനോട് ആരെയും ഞങ്ങള്‍ പങ്കുചേര്‍ക്കുകയേ ഇല്ല. [3] നമ്മുടെ രക്ഷിതാവിന്റെ മഹത്വം ഉന്നതമാകുന്നു. അവന്‍ കൂട്ടുകാരിയെയോ, സന്താനത്തെയോ സ്വീകരിച്ചിട്ടില്ല. [4] ഞങ്ങളിലുള്ള വിഡ്ഢികള്‍ അല്ലാഹുവെപറ്റി അതിക്രമപരമായ പരാമര്‍ശം നടത്തുമായിരുന്നു. [5] ഞങ്ങള്‍ വിചാരിച്ചു; മനുഷ്യരും ജിന്നുകളും അല്ലാഹുവിന്റെ പേരില്‍ ഒരിക്കലും കള്ളം പറയുകയില്ലെന്ന്. എന്നും (അവര്‍ പറഞ്ഞു.) [6] മനുഷ്യരില്‍പെട്ട ചില വ്യക്തികള്‍ ജിന്നുകളില്‍ പെട്ട വ്യക്തികളോട് ശരണം തേടാറുണ്ടായിരുന്നു. അങ്ങനെ അതവര്‍ക്ക് (ജിന്നുകള്‍ക്ക്) ഗര്‍വ്വ് വര്‍ധിപ്പിച്ചു. [7] നിങ്ങള്‍ ധരിച്ചത് പോലെ അവരും ധരിച്ചു; അല്ലാഹു ആരെയും ഉയിര്‍ത്തെഴുന്നേല്‍പിക്കുകയില്ലെന്ന് എന്നും (അവര്‍ പറഞ്ഞു.) [8] ഞങ്ങള്‍ ആകാശത്തെ സ്പര്‍ശിച്ചു നോക്കി. അപ്പോള്‍ അത് ശക്തിമത്തായ പാറാവുകാരാലും തീജ്വാലകളാലും നിറക്കപ്പെട്ടതായി ഞങ്ങള്‍ കണ്ടെത്തി എന്നും (അവര്‍ പറഞ്ഞു.) [9] (ആകാശത്തിലെ) ചില ഇരിപ്പിടങ്ങളില്‍ ഞങ്ങള്‍ കേള്‍ക്കാന്‍ വേണ്ടി ഇരിക്കാറുണ്ടായിരുന്നു. എന്നാല്‍ ഇപ്പോള്‍ ആരെങ്കിലും ശ്രദ്ധിച്ചു കേള്‍ക്കുകയാണെങ്കില്‍ കാത്തിരിക്കുന്ന അഗ്നിജ്വാലയെ അവന്ന് കണ്ടെത്താനാവും. എന്നും (അവര്‍ പറഞ്ഞു.) [10] ഭൂമിയിലുള്ളവരുടെ കാര്യത്തില്‍ തിന്‍മയാണോ, ഉദ്ദേശിക്കപ്പെട്ടിട്ടുള്ളത്, അതല്ല അവരുടെ രക്ഷിതാവ് അവരെ നേര്‍വഴിയിലാക്കാന്‍ ഉദ്ദേശിച്ചിരിക്കുകയാണോ എന്ന് ഞങ്ങള്‍ക്ക് അറിഞ്ഞ് കൂടാ. [11] ഞങ്ങളാകട്ടെ, ഞങ്ങളുടെ കൂട്ടത്തില്‍ സദ്വൃത്തന്‍മാരുണ്ട്. അതില്‍ താഴെയുള്ളവരും

ഞങ്ങളുടെ കൂട്ടത്തിലുണ്ട്. ഞങ്ങൾ വിഭിന്ന മാർഗങ്ങളായിതീർന്നിരിക്കുന്നു. എന്നും (അവർ പറഞ്ഞു.) [12] ഭൂമിയിൽ വെച്ച് അല്ലാഹുവെ ഞങ്ങൾക്ക് തോൽപിക്കാനാവില്ല എന്നും, ഓടി മാറിക്കളഞ്ഞിട്ട് അവനെ തോൽപിക്കാനാവില്ലെന്നും ഞങ്ങൾ ധരിച്ചിരിക്കുന്നു [13] സൻമാർഗം കേട്ടപ്പോൾ ഞങ്ങൾ അതിൽ വിശ്വസിച്ചിരിക്കുന്നു. അപ്പോൾ ഏതൊരുത്തൻ തന്റെ രക്ഷിതാവിൽ വിശ്വസിക്കുന്നുവോ അവൻ യാതൊരു നഷ്ടത്തെയും അനീതിയെയും പറ്റി ഭയപ്പെടേണ്ടി വരില്ല. എന്നും (അവർ പറഞ്ഞു.) [14] ഞങ്ങളുടെ കൂട്ടത്തിൽ കീഴ്പെട്ടു ജീവിക്കുന്നവരുണ്ട്. അനീതി പ്രവർത്തിക്കുന്നവരും ഞങ്ങളുടെ കൂട്ടത്തിലുണ്ട്. എന്നാൽ ആർ കീഴ്പെട്ടിരിക്കുന്നുവോ അത്തരക്കാർ സൻമാർഗം അവലംബിച്ചിരിക്കുന്നു. [15] അനീതി പ്രവർത്തിച്ചകരാകട്ടെ നരകത്തിനുള്ള വിറക് ആയി തീരുന്നതാണ്. (എന്നും അവർ പറഞ്ഞു.)

[16] ആ മാർഗത്തിൽ (ഇസ്‌ലാമിൽ) അവർ നേരെ നിലകൊള്ളുകയാണെങ്കിൽ നാം അവർക്ക് ധാരാളമായി വെള്ളം കുടിക്കാൻ നൽകുന്നതാണ്. [17] അതിലൂടെ നാം അവരെ പരീക്ഷിക്കുവാൻ വേണ്ടിയത്രെ അത്. തന്റെ രക്ഷിതാവിന്റെ ഉൽബോധനത്തെ വിട്ട് ആർ തിരിഞ്ഞുകളയുന്നുവോ അവനെ അവൻ (രക്ഷിതാവ്) പ്രയാസകരമായ ശിക്ഷയിൽ പ്രവേശിപ്പിക്കുന്നതാണ്. (എന്നും എനിക്ക് ബോധനം നൽകപ്പെട്ടിരിക്കുന്നു.) [18] പള്ളികൾ അല്ലാഹുവിന്നുള്ളതാകുന്നു. അതിനാൽ നിങ്ങൾ അല്ലാഹുവോടൊപ്പം ആരെയും വിളിച്ച് പ്രാർഥിക്കരുത് എന്നും. [19] അല്ലാഹുവിന്റെ ദാസൻ (നബി) അവനോട് പ്രാർഥിക്കുവാനായി എഴുന്നേറ്റ് നിന്നപ്പോൾ അവർ അദ്ദേഹത്തിന് ചുറ്റും തിങ്ങിക്കൂടുവാനൊരുങ്ങി

എന്നും. [20] (നബിയേ,)പറയുക: ഞാന്‍ എന്‍റെ രക്ഷിതാവിനെ മാത്രമേ വിളിച്ചു പ്രാര്‍ഥിക്കുകയുള്ളൂ. അവനോട് യാതൊരാളെയും ഞാന്‍ പങ്കുചേര്‍ക്കുകയില്ല. [21] പറയുക: നിങ്ങള്‍ക്ക് ഉപദ്രവം ചെയ്യുക എന്നതോ (നിങ്ങളെ) നേര്‍വഴിയിലാക്കുക എന്നതോ എന്‍റെ അധീനതയിലല്ല. [22] പറയുക: അല്ലാഹുവി (ന്‍റെ ശിക്ഷയി) ല്‍ നിന്ന് ഒരാളും എനിക്ക് അഭയം നല്‍കുകയേ ഇല്ല; തീര്‍ച്ചയായും അവന്നു പുറമെ ഒരു അഭയസ്ഥാനവും ഞാന്‍ ഒരിക്കലും കണ്ടെത്തുകയുമില്ല. [23] അല്ലാഹുവിങ്കല്‍ നിന്നുള്ള പ്രബോധനവും അവന്‍റെ സന്ദേശങ്ങളും ഒഴികെ (മറ്റൊന്നും എന്‍റെ അധീനതയിലില്ല.) വല്ലവനും അല്ലാഹുവെയും അവന്‍റെ ദൂതനെയും ധിക്കരിക്കുന്ന പക്ഷം തീര്‍ച്ചയായും അവന്നുള്ളതാണ് നരകാഗ്നി. അത്തരക്കാര്‍ അതില്‍ നിത്യവാസികളായിരിക്കും.

[24] അങ്ങനെ അവര്‍ക്ക് താക്കീത് നല്‍കപ്പെടുന്ന കാര്യം അവര്‍ കണ്ടു കഴിഞ്ഞാല്‍ ഏറ്റവും ദുര്‍ബലനായ സഹായി ആരാണെന്നും എണ്ണത്തില്‍ ഏറ്റവും കുറവ് ആരാണെന്നും അവര്‍ മനസ്സിലാക്കികൊള്ളും. [25] (നബിയേ,) പറയുക: നിങ്ങള്‍ക്ക് താക്കീത് നല്‍കപ്പെടുന്ന കാര്യം അടുത്തു തന്നെയാണോ അതല്ല എന്‍റെ രക്ഷിതാവ് അതിന് അവധി വെച്ചേക്കുമോ എന്ന് എനിക്ക് അറിയില്ല. [26] അവന്‍ അദൃശ്യം അറിയുന്നവനാണ്. എന്നാല്‍ അവന്‍ തന്‍റെ അദൃശ്യജ്ഞാനം യാതൊരാള്‍ക്കും വെളിപ്പെടുത്തി കൊടുക്കുകയില്ല. [27] അവന്‍ തൃപ്തിപ്പെട്ട വല്ല ദൂതന്നുമല്ലാതെ. എന്നാല്‍ അദ്ദേഹത്തിന്‍റെ (ദൂതന്‍റെ) മുന്നി ലും പിന്നിലും അവന്‍ കാവല്‍ക്കാരെ ഏര്‍പെടുത്തുക തന്നെ ചെയ്യുന്നതാണ്. [28] അവര്‍ (ദൂതന്‍മാര്‍) തങ്ങളുടെ രക്ഷിതാവിന്‍റെ ദൗത്യങ്ങള്‍ എത്തിച്ചുകൊടുത്തിട്ടുണ്ട് എന്ന് അവന്‍ (അല്ലാഹു) അറിയാന്‍ വേണ്ടി.[1314] അവരുടെ

പക്കലുള്ളതിനെ അവൻ പരിപൂർണമായി അറിഞ്ഞിരിക്കുന്നു. എല്ലാ വസ്തുവിന്റെയും എണ്ണം അവൻ തിട്ടപ്പെടുത്തിയിരിക്കുന്നു.

## 73. മുസ്സമ്മിൽ (വസ്ത്രത്താൽ മൂടിയവൻ)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] ഹേ, വസ്ത്രം കൊണ്ട് മൂടിയവനേ, [2] രാത്രി അൽപസമയം ഒഴിച്ച് എഴുന്നേറ്റ് നിന്ന് പ്രാർഥിക്കുക. [3] അതിന്റെ (രാത്രിയുടെ) പകുതി, അല്ലെങ്കിൽ അതിൽ നിന്നു (അൽപം) കുറച്ചു കൊള്ളുക. [4] അല്ലെങ്കിൽ അതിനെക്കാൾ വർധിപ്പിച്ചു കൊള്ളുക. ഖുർആൻ സാവകാശത്തിൽ പാരായണം നടത്തുകയും ചെയ്യുക. [5] തീർച്ചയായും നാം നിന്റെ മേൽ ഒരു കനപ്പെട്ട വാക്ക് ഇട്ടുതരുന്നതാണ്.

[6] തീർച്ചയായും രാത്രിയിൽ എഴുന്നേറ്റു നമസ്കരിക്കൽ കൂടുതൽ ശക്തമായ ഹൃദയസാന്നിദ്ധ്യം നൽകുന്നതും വാക്കിനെ കൂടുതൽ നേരെ നിർത്തുന്നതുമാകുന്നു. [7] തീർച്ചയായും നിനക്ക് പകൽ സമയത്ത് ദീർഘമായ ജോലിത്തിരക്കുണ്ട്. [8] നിന്റെ രക്ഷിതാവിന്റെ നാമം സ്മരിക്കുകയും, (മറ്റു ചിന്തകൾ വെടിഞ്ഞ്) അവങ്കലേക്കു മാത്രമായി മടങ്ങുകയും ചെയ്യുക. [9] ഉദയസ്ഥാനത്തിന്റെയും, അസ്തമനസ്ഥാനത്തിന്റെയും രക്ഷിതാവാകുന്നു അവൻ. അവനല്ലാതെ യാതൊരു ദൈവവുമില്ല. അതിനാൽ ഭരമേൽപിക്കപ്പെടേണ്ടവനായി അവനെ സ്വീകരിക്കുക. [10] അവർ (അവിശ്വാസികൾ) പറയുന്നതിനെപ്പറ്റി നീ ക്ഷമിക്കുകയും, ഭംഗിയായ വിധത്തിൽ അവരിൽ നിന്ന് ഒഴിഞ്ഞു നിൽക്കുകയും ചെയ്യുക. [11] എന്നെയും, സുഖാനുഗ്രഹങ്ങൾ ഉള്ളവരായ

സത്യനിഷേധികളെയും വിട്ടേക്കുക. അവർക്കു അൽപം ഇടകൊടുക്കുകയും ചെയ്യുക. [12] തീർച്ചയായും നമ്മുടെ അടുക്കൽ കാൽ ചങ്ങലകളും ജ്വലിക്കുന്ന നരകാഗ്നിയും [13] തൊണ്ടയിൽ അടഞ്ഞു നിൽക്കുന്ന ഭക്ഷണവും വേദനയേറിയ ശിക്ഷയുമുണ്ട്. [14] ഭൂമിയും പർവ്വതങ്ങളും വിറകൊള്ളുകയും പർവ്വതങ്ങൾ ഒലിച്ചു പോകുന്ന മണൽ കുന്ന് പോലെയാവുകയും ചെയ്യുന്ന ദിവസത്തിൽ.

[15] തീർച്ചയായും നിങ്ങളിലേക്ക് നിങ്ങളുടെ കാര്യത്തിന് സാക്ഷിയായിട്ടുള്ള ഒരു ദൂതനെ നാം നിയോഗിച്ചിരിക്കുന്നു. ഫിർഔന്റെ അടുത്തേക്ക് നാം ഒരു ദൂതനെ നിയോഗിച്ചത് പോലെത്തന്നെ. [16] എന്നിട്ട് ഫിർഔൻ ആ ദൂതനോട് ധിക്കാരം കാണിച്ചു. അപ്പോൾ നാം അവനെ കടുത്ത ഒരു പിടുത്തം പിടിക്കുകയുണ്ടായി. [17] എന്നാൽ നിങ്ങൾ അവിശ്വസിക്കുകയാണെങ്കിൽ, കുട്ടികളെ നരച്ചവരാക്കിത്തീർക്കുന്ന ഒരു ദിവസത്തെ നിങ്ങൾക്ക് എങ്ങനെ സൂക്ഷിക്കാനാവും? [18] അതു നിമിത്തം ആകാശം പൊട്ടിപ്പിളരുന്നതാണ്. അല്ലാഹുവിന്റെ വാഗ്ദാനം പ്രാവർത്തികമാക്കപ്പെടുന്നതാകുന്നു. [19] തീർച്ചയായും ഇതൊരു ഉൽബോധനമാകുന്നു. അതിനാൽ വല്ലവനും ഉദ്ദേശിക്കുന്ന പക്ഷം അവൻ തന്റെ രക്ഷിതാവിങ്കലേക്ക് ഒരു മാർഗം സ്വീകരിച്ചു കൊള്ളട്ടെ.

[20] നീയും നിന്റെ കൂടെയുള്ളവരിൽ ഒരു വിഭാഗവും രാത്രിയുടെ മിക്കവാറും മൂന്നിൽ രണ്ടു ഭാഗവും (ചിലപ്പോൾ) പകുതിയും (ചിലപ്പോൾ) മൂന്നിലൊന്നും നിന്നു നമസ്കരിക്കുന്നുണ്ട് എന്ന് തീർച്ചയായും നിന്റെ രക്ഷിതാവിന്നറിയാം. അല്ലാഹുവാണ് രാത്രിയെയും പകലിനെയും കണക്കാക്കുന്നത്. നിങ്ങൾക്ക് അത് ക്ലിപ്തപ്പെടുത്താനാവുകയില്ലെന്ന് അവന്നറിയാം. അതിനാൽ അവൻ നിങ്ങൾക്ക് ഇളവ് ചെയ്തിരിക്കുന്നു.

ആകയാൽ നിങ്ങൾ ഖുർആനിൽ നിന്ന് സൗകര്യപ്പെട്ടത് ഓതിക്കൊണ്ട് നമസ്കരിക്കുക. നിങ്ങളുടെ കൂട്ടത്തിൽ രോഗികളും ഭൂമിയിൽ സഞ്ചരിച്ച് അല്ലാഹുവിന്റെ അനുഗ്രഹം തേടിക്കൊണ്ടിരിക്കുന്ന വേറെ ചിലരും അല്ലാഹുവിന്റെ മാർഗത്തിൽ യുദ്ധം ചെയ്യുന്ന മറ്റ് ചിലരും ഉണ്ടാകും എന്ന് അല്ലാഹുവിന്നറിയാം. അതിനാൽ അതിൽ (ഖുർആനിൽ) നിന്ന് സൗകര്യപ്പെട്ടത് നിങ്ങൾ പാരായണം ചെയ്തു കൊള്ളുകയും നമസ്കാരം മുറപ്രകാരം നിർവഹിക്കുകയും സകാത്ത് നൽകുകയും അല്ലാഹു വിന്ന് ഉത്തമമായ കടം നൽകുകയും ചെയ്യുക. സ്വദേഹ ങ്ങൾക്ക് വേണ്ടി നിങ്ങൾ എന്തൊരു നൻമ മുൻകൂട്ടി ചെയ്ത് വെക്കുകയാണെങ്കിലും അല്ലാഹുവിങ്കൽ അത് ഗുണകരവും ഏറ്റവും മഹത്തായ പ്രതിഫലമുള്ളതുമായി നിങ്ങൾ കണ്ടെത്തുന്നതാണ്. നിങ്ങൾ അല്ലാഹുവോട് പാപമോചനം തേടുകയും ചെയ്യുക. തീർച്ചയായും അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണാനിധി യുമാകുന്നു.

## 74. മുദ്ദഥ്ഥിർ (പുതച്ചുമൂടിയവൻ)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] ഹേ, പുതച്ചു മൂടിയവനേ, [2] എഴുന്നേറ്റ് (ജനങ്ങളെ) താക്കീത് ചെയ്യുക. [3] നിന്റെ രക്ഷിതാവിനെ മഹത്വപ്പെടു ത്തുകയും [4] നിന്റെ വസ്ത്രങ്ങൾ ശുദ്ധിയാക്കുകയും [5] പാപം വെടിയുകയും ചെയ്യുക. [6] കൂടുതൽ നേട്ടം കൊതിച്ചു കൊണ്ട് നീ ഔദാര്യം ചെയ്യരുത്. [7] നിന്റെ രക്ഷിതാവിനു വേണ്ടി നീ ക്ഷമ കൈക്കൊള്ളുക.

[8] എന്നാൽ കാഹളത്തിൽ മുഴക്കപ്പെട്ടാൽ [9] അന്ന് അത് ഒരു പ്രയാസകരമായ ദിവസമായിരിക്കും. [10] സത്യനിഷേധി

കൾക്ക് എളുപ്പമുള്ളതല്ലാത്ത ഒരു ദിവസം! [11] എന്നെയും ഞാൻ ഏകനായിക്കൊണ്ട് സൃഷ്ടിച്ച ഒരുത്തനെയും വിട്ടേക്കുക. [12] അവന്ന് ഞാൻ സമൃദ്ധമായ സമ്പത്ത് ഉണ്ടാക്കി കൊടുക്കുകയും ചെയ്തു. [13] സന്നദ്ധരായി നിൽക്കുന്ന സന്തതികളെയും [14] അവന്നു ഞാൻ നല്ല സൗകര്യങ്ങൾ ചെയ്തു കൊടുക്കുകയും ചെയ്തു. [15] പിന്നെയും ഞാൻ കൂടുതൽ കൊടുക്കണമെന്ന് അവൻ മോഹിക്കുന്നു. [16] അല്ല, തീർച്ചയായും അവൻ നമ്മുടെ ദൃഷ്ടാന്തങ്ങളോട് മാത്സര്യം കാണിക്കുന്നവനായിരിക്കുന്നു. [17] പ്രയാസമുള്ള ഒരു കയറ്റം കയറാൻ നാം വഴിയെ അവനെ നിർബന്ധിക്കുന്നതാണ്.

[18] തീർച്ചയായും അവനൊന്നു ചിന്തിച്ചു, അവനൊന്നു കണക്കാക്കുകയും ചെയ്തു. [19] അതിനാൽ അവൻ നശിക്കട്ടെ. എങ്ങനെയാണവൻ കണക്കാക്കിയത്? [20] വീണ്ടും അവൻ നശിക്കട്ടെ, എങ്ങനെയാണവൻ കണക്കാക്കിയത്? [21] പിന്നീട് അവനൊന്നു നോക്കി. [22] പിന്നെ അവൻ മുഖം ചുളിക്കുകയും മുഖം കറുപ്പിക്കുകയും ചെയ്തു. [23] പിന്നെ അവൻ പിന്നോട്ട് മാറുകയും അഹങ്കാരം നടിക്കുകയും ചെയ്തു. [24] എന്നിട്ടവൻ പറഞ്ഞു: ഇത് (ആരിൽ നിന്നോ) ഉദ്ധരിക്കപ്പെടുന്ന മാരണമല്ലാതെ മറ്റൊന്നുമല്ല. [25] ഇത് മനുഷ്യന്റെ വാക്കല്ലാതെ മറ്റൊന്നുമല്ല.

[26] വഴിയെ ഞാൻ അവനെ സഖറിൽ (നരകത്തിൽ) ഇട്ട് എരിക്കുന്നതാണ്. [27] സഖർ എന്നാൽ എന്താണെന്ന് നിനക്കറിയുമോ? [28] അത് ഒന്നും ബാക്കിയാക്കുകയോ വിട്ടുകളയുകയോ ഇല്ല. [29] അത് തൊലി കരിച്ച് രൂപം മാറ്റിക്കളയുന്നതാണ്. [30] അതിന്റെ മേൽനോട്ടത്തിന് പത്തൊമ്പത് പേരുണ്ട്. [31] നരകത്തിന്റെ മേൽനോട്ടക്കാരായി നാം മലക്കുകളെ മാത്രമാണ്

നിശ്ചയിച്ചിരിക്കുന്നത്. അവരുടെ എണ്ണത്തെ നാം സത്യനിഷേധികൾക്ക് ഒരു പരീക്ഷണം മാത്രമാക്കിയിരിക്കുന്നു. വേദം നൽകപ്പെട്ടിട്ടുള്ളവർക്ക് ദൃഢബോധ്യം വരുവാനും സത്യവിശ്വാസികൾക്ക് വിശ്വാസം വർധിക്കാനും വേദം നൽകപ്പെട്ടവരും സത്യവിശ്വാസികളും സംശയത്തിലകപ്പെടാതിരിക്കാനും അല്ലാഹു എന്തൊരു ഉപമയാണ് ഇതു കൊണ്ട് ഉദ്ദേശിച്ചിട്ടുള്ളതെന്ന് ഹൃദയങ്ങളിൽ രോഗമുള്ളവരും സത്യനിഷേധികളും പറയുവാനും വേണ്ടിയത്രെ അത്. അപ്രകാരം അല്ലാഹു താൻ ഉദ്ദേശിക്കുന്നവരെ പിഴപ്പിക്കുകയും, താൻ ഉദ്ദേശിക്കുന്നവരെ നേർവഴിയിലാക്കുകയും ചെയ്യുന്നു. നിന്റെ രക്ഷിതാവിന്റെ സൈന്യങ്ങളെ അവനല്ലാതെ മറ്റാരും അറിയുകയില്ല. ഇത് മനുഷ്യർക്ക് ഒരു ഉൽബോധനമല്ലാതെ മറ്റൊന്നുമല്ല.

[32] നിസ്സംശയം, ചന്ദ്രനെ തന്നെയാണ സത്യം. [33] രാത്രി പിന്നിട്ട് പോകുമ്പോൾ അതിനെ തന്നെയാണ സത്യം. [34] പ്രഭാതം പുലർന്നാൽ അതു തന്നെയാണ സത്യം. [35] തീർച്ചയായും അത് (നരകം) ഗൗരവമുള്ള കാര്യങ്ങളിൽ ഒന്നാകുന്നു. [36] മനുഷ്യർക്ക് ഒരു താക്കീതെന്ന നിലയിൽ. [37] അതായത് നിങ്ങളിൽ നിന്ന് മുന്നോട്ട് പോകുവാനോ, പിന്നോട്ട് വെക്കുവാനോ ഉദ്ദേശിക്കുന്നവർക്ക്. [38] ഓരോ വ്യക്തിയും താൻ സമ്പാദിച്ചു വെച്ചതിന് പണയപ്പെട്ടവനാകുന്നു. [39] വലതുപക്ഷക്കാരൊഴികെ. [40] ചില സ്വർഗത്തോപ്പുകളിലായിരിക്കും അവർ. അവർ അന്വേഷിക്കും; [41] കുറ്റവാളികളെപ്പറ്റി [42] നിങ്ങളെ നരകത്തിൽ പ്രവേശിപ്പിച്ചത് എന്തൊന്നാണെന്ന്. [43] അവർ (കുറ്റവാളികൾ) മറുപടി പറയും: ഞങ്ങൾ നമസ്കരിക്കുന്നവരുടെ കൂട്ടത്തിലായില്ല. [44] ഞങ്ങൾ അഗതിക്ക് ആഹാരം നൽകുമായിരുന്നില്ല. [45] തോന്നിവാസത്തിൽ മുഴുകുന്ന

വരുടെ കൂടെ ഞങ്ങളും മുഴുകുമായിരുന്നു. [46] പ്രതിഫലത്തിന്റെ നാളിനെ ഞങ്ങൾ നിഷേധിച്ചു കളയുമായിരുന്നു. [47] അങ്ങനെയിരിക്കെ ആ ഉറപ്പായ മരണം ഞങ്ങൾക്ക് വന്നെത്തി. [48] ഇനി അവർക്ക് ശുപാർശക്കാരുടെ ശുപാർശയൊന്നും പ്രയോജനപ്പെടുകയില്ല.

[49] എന്നിരിക്കെ അവർക്കെന്തു പറ്റി? അവർ ഉൽബോധനത്തിൽ നിന്ന് തിരിഞ്ഞുകളയുന്നവരായിരിക്കുന്നു. [50] അവർ വിറളി പിടിച്ച കഴുതകളെപ്പോലിരിക്കുന്നു. [51] സിംഹത്തിൽ നിന്ന് ഓടിരക്ഷപ്പെടുന്ന (കഴുതകൾ) [52] അല്ല, അവരിൽ ഓരോരുത്തരും ആഗ്രഹിക്കുന്നു; തനിക്ക് അല്ലാഹുവിങ്കൽ നിന്ന് നിവർത്തിയ ഏടുകൾ നൽകപ്പെടണമെന്ന്. [53] അല്ല; പക്ഷെ, അവർ പരലോകത്തെ ഭയപ്പെടുന്നില്ല. [54] അല്ല; തീർച്ചയായും ഇത് ഒരു ഉൽബോധനമാകുന്നു. [55] ആകയാൽ ആർ ഉദ്ദേശിക്കുന്നുവോ അവരത് ഓർമിച്ചു കൊള്ളട്ടെ. [56] അല്ലാഹു ഉദ്ദേശിക്കുന്നുവെങ്കിലല്ലാതെ അവർ ഓർമിക്കുന്നതല്ല. അവനാകുന്നു ഭക്തിക്കവകാശപ്പെട്ടവൻ; പാപമോചനത്തിന് അവകാശപ്പെട്ടവൻ.

## 75. ഖിയാമഃ (ഉയിർത്തെഴുന്നേൽപ്)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] ഉയിർത്തെഴുന്നേൽപിന്റെ നാളുകൊണ്ട് ഞാനിതാ സത്യം ചെയ്യുന്നു. [2] കുറ്റപ്പെടുത്തുന്ന മനസ്സിനെക്കൊണ്ടും ഞാൻ സത്യം ചെയ്തു പറയുന്നു. [3] മനുഷ്യൻ വിചാരിക്കുന്നുണ്ടോ; നാം അവന്റെ എല്ലുകളെ ഒരുമിച്ചു കൂട്ടുകയില്ലെന്ന്? [4] അതെ, നാം അവന്റെ വിരൽത്തുമ്പുകളെ പോലും ശരിപ്പെടുത്താൻ കഴിവുള്ള

വനായിരിക്കെ. [5] പക്ഷെ (എന്നിട്ടും) മനുഷ്യൻ അവന്റെ ഭാവി ജീവിതത്തിൽ തോന്നിവാസം ചെയ്യാൻ ഉദ്ദേശിക്കുന്നു. [6] എപ്പോഴാണ് ഈ ഉയിർത്തെഴുന്നേൽ പിന്റെ നാൾ എന്നവൻ ചോദിക്കുന്നു. [7] എന്നാൽ കണ്ണ് അഞ്ചിപ്പോകുകയും [8] ചന്ദ്രന്ന് ഗ്രഹണം ബാധിക്കുകയും [9] സൂര്യനും ചന്ദ്രനും ഒരുമിച്ചുകൂട്ടപ്പെടുകയും ചെയ്താൽ! [10] അന്നേ ദിവസം മനുഷ്യൻ പറയും; എവിടെയാണ് ഓടിരക്ഷപ്പെടാനുള്ളതെന്ന്. [11] ഇല്ല. യാതൊരു രക്ഷയുമില്ല. [12] നിന്റെ രക്ഷിതാവിങ്കലേക്കാണ് അന്നേ ദിവസം ചെന്നുകൂടൽ. [13] അന്നേ ദിവസം മനുഷ്യൻ മുൻകൂട്ടി ചെയ്തതിനെപ്പറ്റിയും നീട്ടിവെച്ചതിനെപ്പറ്റിയും അവന് വിവരമറിയിക്കപ്പെടും. [14] തന്നെയുമല്ല. മനുഷ്യൻ തനിക്കെതിരിൽ തന്നെ ഒരു തെളിവായിരിക്കും. [15] അവൻ ഒഴികഴിവുകൾ സമർപ്പിച്ചാലും ശരി. [16] നീ അത് (ഖുർആൻ) ധൃതിപ്പെട്ട് ഹൃദിസ്ഥമാക്കാൻ വേണ്ടി അതും കൊണ്ട് നിന്റെ നാവ് ചലിപ്പിക്കേണ്ട. [17] തീർച്ചയായും അതിന്റെ (ഖുർആന്റെ) സമാഹരണവും അത് ഓതിത്തരലും നമ്മുടെ ബാധ്യതയാകുന്നു. [18] അങ്ങനെ നാം അത് ഓതിത്തന്നാൽ ആ ഓത്ത് നീ പിന്തുടരുക. [19] പിന്നീട് അത് വിവരിച്ചുതരലും നമ്മുടെ ബാധ്യതയാകുന്നു.[20] അല്ല, നിങ്ങൾ ക്ഷണികമായ ഈ ജീവിതത്തെ ഇഷ്ടപ്പെടുന്നു. [21] പരലോകത്തെ നിങ്ങൾ വിട്ടേക്കുകയും ചെയ്യുന്നു. [22] ചില മുഖങ്ങൾ അന്ന് പ്രസന്നതയുള്ളതും [23] അവയുടെ രക്ഷിതാവിന്റെ നേർക്ക് ദൃഷ്ടി തിരിച്ചവയുമായിരിക്കും. [24] ചില മുഖങ്ങൾ അന്നു കരുവാളിച്ചതായിരിക്കും. [25] ഏതോ അത്യാപത്ത് അവയെ പിടികൂടാൻ പോകുകയാണ് എന്ന് അവർ വിചാരിക്കും.[26] അല്ല, (ആത്മാവ്) തൊണ്ടക്കുഴിയിൽ എത്തുകയും, [27] മന്ത്രിക്കാനാരുണ്ട് എന്ന് പറയപ്പെടുകയും, [28] അത്

(തന്റെ) വേർപാടാണെന്ന് അവൻ വിചാരിക്കുകയും, [29] കണങ്കാലും കണങ്കാലുമായി കൂടിപ്പിണയുകയും ചെയ്താൽ, [30] അന്ന് നിന്റെ രക്ഷിതാവിങ്കലേക്കായിരിക്കും തെളിച്ചു കൊണ്ടു പോകുന്നത്. [31] എന്നാൽ അവൻ വിശ്വസിച്ചില്ല. അവൻ നമസ്കരിച്ചതുമില്ല. [32] പക്ഷെ അവൻ നിഷേധിക്കുകയും പിന്തിരിയുകയും ചെയ്തു. [33] എന്നിട്ടു ദുരഭിമാനം നടിച്ചു കൊണ്ട് അവൻ അവന്റെ സ്വന്തക്കാരുടെ അടുത്തേക്ക് പോയി [34] (ശിക്ഷ) നിനക്കേറ്റവും അർഹമായതു തന്നെ. നിനക്കേറ്റവും അർഹമായതു തന്നെ. [35] വീണ്ടും നിനക്കേറ്റവും അർഹമായത് തന്നെ. നിനക്കേറ്റവും അർഹമായത് തന്നെ.[1] [36] മനുഷ്യൻ വിചാരിക്കുന്നുവോ; അവൻ വെറുതെ വിട്ടേക്കപ്പെടുമെന്ന്! [37] അവൻ സ്രവിക്കപ്പെടുന്ന ശുക്ലത്തിൽ നിന്നുള്ള ഒരു കണമായിരുന്നില്ലേ? [38] പിന്നെ അവൻ ഒരു ഭ്രൂണമായി. എന്നിട്ട് അല്ലാഹു (അവനെ) സൃഷ്ടിച്ചു സംവിധാനിച്ചു. [39] അങ്ങനെ അതിൽ നിന്ന് ആണും പെണ്ണുമാകുന്ന രണ്ടു ഇണകളെ അവൻ ഉണ്ടാക്കി. [40] അങ്ങനെയുള്ളവൻ മരിച്ചവരെ ജീവിപ്പിക്കാൻ കഴിവുള്ളവനല്ലെ?

## 76. ഇൻസാൻ (മനുഷ്യൻ)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] മനുഷ്യൻ പ്രസ്താവ്യമായ ഒരു വസ്തുവേ ആയിരുന്നില്ലാത്ത ഒരു കാലഘട്ടം അവന്റെ മേൽ കഴിഞ്ഞുപോയിട്ടുണ്ടോ? [2] കൂടിച്ചേർന്നുണ്ടായ ഒരു ബീജത്തിൽ നിന്ന് തീർച്ചയായും നാം മനുഷ്യനെ സൃഷ്ടിച്ചിരിക്കുന്നു. നാം അവനെ പരീക്ഷിക്കുവാനായിട്ട്. അങ്ങനെ അവനെ നാം കേൾവിയുള്ളവനും കാഴ്ചയുള്ള

വനുമാക്കിയിരിക്കുന്നു. [3] തീർച്ചയായും നാം അവന്ന് വഴി കാണിച്ചുകൊടുത്തിരിക്കുന്നു. എന്നിട്ട് ഒന്നുകിൽ അവൻ നന്ദിയുള്ളവനാകുന്നു. അല്ലെങ്കിൽ നന്ദികെട്ടവനാകുന്നു. [4] തീർച്ചയായും സത്യനിഷേധികൾക്ക് നാം ചങ്ങലകളും വിലങ്ങുകളും കത്തിജ്വലിക്കുന്ന നരകാഗ്നിയും ഒരുക്കി വെച്ചിരിക്കുന്നു. [5] തീർച്ചയായും പുണ്യവാൻമാർ (സ്വർഗത്തിൽ) ഒരു പാനപാത്രത്തിൽ നിന്ന് കുടിക്കുന്നതാണ്. അതിന്റെ ചേരുവ കർപ്പൂരമായിരിക്കും. [6] അല്ലാഹുവിന്റെ ദാസൻമാർ കുടിക്കുന്ന ഒരു ഉറവു വെള്ളമത്രെ അത്. അവരത് പൊട്ടിച്ചൊഴുക്കിക്കൊണ്ടിരിക്കും. [7] നേർച്ച അവർ നിറവേറ്റുകയും ആപത്തു പടർന്ന് പിടിക്കുന്ന ഒരു ദിവസത്തെ അവർ ഭയപ്പെടുകയും ചെയ്യും. [8] ആഹാരത്തോട് പ്രിയമുള്ളതോടൊപ്പം തന്നെ അഗതിക്കും അനാഥയ്ക്കും തടവുകാരന്നും അവരത് നൽകുകയും ചെയ്യും. [9] (അവർ പറയും:) അല്ലാഹുവിന്റെ പ്രീതിക്കു വേണ്ടി മാത്രമാണ് ഞങ്ങൾ നിങ്ങൾക്കു ആഹാരം നൽകുന്നത്. നിങ്ങളുടെ പക്കൽ നിന്നു യാതൊരു പ്രതിഫലവും നന്ദിയും ഞങ്ങൾ ആഗ്രഹിക്കുന്നില്ല. [10] മുഖം ചുളിച്ചു പോകുന്നതും, ദുസ്സഹവുമായ ഒരു ദിവസത്തെ ഞങ്ങളുടെ രക്ഷിതാവിങ്കൽ നിന്ന് തീർച്ചയായും ഞങ്ങൾ ഭയപ്പെടുന്നു. [11] അതിനാൽ ആ ദിവസത്തിന്റെ തിൻമയിൽ നിന്ന് അല്ലാഹു അവരെ കാത്തു രക്ഷിക്കുകയും, പ്രസന്നതയും സന്തോഷവും അവർക്കു അവൻ നൽകുകയും ചെയ്യുന്നതാണ്. [12] അവർ ക്ഷമിച്ചതിനാൽ സ്വർഗത്തോപ്പും പട്ടു വസ്ത്രങ്ങളും അവർക്കവൻ പ്രതിഫലമായി നൽകുന്നതാണ്. [13] അവരവിടെ സോഫകളിൽ ചാരിയിരിക്കുന്നവരായിരിക്കും. വെയിലോ കൊടും തണുപ്പോ അവർ അവിടെ കാണുകയില്ല. [14] ആ സ്വർഗത്തിലെ

തണലുകൾ അവരുടെ മേൽ അടുത്തു നിൽക്കുന്ന തായിരിക്കും. അതിലെ പഴങ്ങൾ പറിച്ചെടുക്കാൻ സൗകര്യമുള്ളതാക്കപ്പെടുകയും ചെയ്തിരിക്കുന്നു. [15] വെള്ളിയുടെ പാത്രങ്ങളും (മിനുസം കൊണ്ട്) സ്ഫടികം പോലെയായിതീർന്നിട്ടുള്ള കോപ്പകളുമായി അവർക്കിടയിൽ (പരിചാരകൻമാർ) ചുറ്റി നടക്കുന്നതാണ്. [16] വെള്ളിക്കോപ്പകൾ. അവർ അവയ്ക്ക് (പാത്രങ്ങൾക്ക്) ഒരു തോതനുസരിച്ച് അളവ് നിർണയിച്ചിരിക്കും. [17] ഇഞ്ചിനീരിന്റെ ചേരുവയുള്ള ഒരു കോപ്പ അവർക്ക് അവിടെ കുടിക്കാൻ നൽകപ്പെടുന്നതാണ്. [18] അതായത് അവിടത്തെ (സ്വർഗത്തിലെ) സൽസബീൽ എന്നു പേരുള്ള ഒരു ഉറവിലെ വെള്ളം. [19] അനശ്വര ജീവിതം നൽകപ്പെട്ട ചില കുട്ടികൾ അവർക്കിടയിലൂടെ ചുറ്റി നടന്നുകൊണ്ടുമിരിക്കും. അവരെ നീ കണ്ടാൽ വിതറിയ മുത്തുകളാണ് അവരെന്ന് നീ വിചാരിക്കും. [20] അവിടം നീ കണ്ടാൽ സുഖാനുഗ്രഹവും വലിയൊരു സാമ്രാജ്യവും നീ കാണുന്നതാണ്. [21] അവരുടെ മേൽ പച്ച നിറമുള്ള നേർത്ത പട്ടുവസ്ത്രങ്ങളും കട്ടിയുള്ള പട്ടു വസ്ത്രവും ഉണ്ടായിരിക്കും. വെള്ളിയുടെ വളകളും അവർക്ക് അണിയിക്കപ്പെടുന്നതാണ്. അവർക്ക് അവരുടെ രക്ഷിതാവ് തികച്ചും ശുദ്ധമായ പാനീയം കുടിക്കാൻ കൊടുക്കുന്ന തുമാണ്. [22] (അവരോട് പറയപ്പെടും:) തീർച്ചയായും അത് നിങ്ങൾക്കുള്ള പ്രതിഫലമാകുന്നു. നിങ്ങളുടെ പരിശ്രമം നന്ദിപൂർവ്വം സ്വീകരിക്കപ്പെട്ടിരിക്കയാകുന്നു.

[23] തീർച്ചയായും നാം നിനക്ക് ഈ ഖുർആനിനെ അൽപാൽപമായി അവതരിപ്പിച്ചു തന്നിരിക്കുന്നു. [24] ആകയാൽ നിന്റെ രക്ഷിതാവിന്റെ തീരുമാനത്തിന് നീ ക്ഷമയോടെ കാത്തിരിക്കുക. അവരുടെ കൂട്ടത്തിൽ നിന്ന് യാതൊരു പാപിയെയും നന്ദികെട്ടവനെയും നീ

അനുസരിച്ചു പോകരുത്. [25] നിന്റെ രക്ഷിതാവിന്റെ നാമം കാലത്തും വൈകുന്നേരവും നീ സ്മരിക്കുകയും ചെയ്യുക. [26] രാത്രിയിൽ നീ അവനെ പ്രണമിക്കുകയും ദീർഘമായ നിശാവേളയിൽ അവനെ പ്രകീർത്തിക്കുകയും ചെയ്യുക. [27] തീർച്ചയായും ഇക്കൂട്ടർ ക്ഷണികമായ ഐഹികജീവിതത്തെ ഇഷ്ടപ്പെടുന്നു. ഭാരമേറിയ ഒരു ദിവസത്തിന്റെ കാര്യം അവർ തങ്ങളുടെ പുറകിൽ വിട്ടുകളയുകയും ചെയ്യുന്നു. [28] നാമാണ് അവരെ സൃഷ്ടിക്കുകയും അവരുടെ ശരീരഘടന ബലപ്പെടുത്തുകയും ചെയ്തത്. നാം ഉദ്ദേശിക്കുന്ന പക്ഷം അവർക്ക് തുല്യരായിട്ടുള്ളവരെ നാം അവർക്കു പകരം കൊണ്ടു വരുന്നതുമാണ്. [29] തീർച്ചയായും ഇത് ഒരു ഉൽബോധനമാകുന്നു. ആകയാൽ വല്ലവനും ഉദ്ദേശിക്കുന്ന പക്ഷം തന്റെ രക്ഷിതാവിങ്കലേക്കുള്ള മാർഗം സ്വീകരിച്ചു കൊള്ളട്ടെ. [30] അല്ലാഹു ഉദ്ദേശിക്കുന്ന പക്ഷമല്ലാതെ നിങ്ങൾ ഉദ്ദേശിക്കുകയില്ല. തീർച്ചയായും അല്ലാഹു സർവ്വജ്ഞനും യുക്തിമാനുമാകുന്നു. [31] അവൻ ഉദ്ദേശിക്കുന്നവരെ അവന്റെ കാരുണ്യത്തിൽ അവൻ പ്രവേശിപ്പിക്കുന്നതാണ്. അക്രമകാരികൾക്കാവട്ടെ അവൻ വേദനയേറിയ ശിക്ഷ ഒരുക്കി വെച്ചിരിക്കുന്നു.

## 77 മുർസലാത്ത് (അയക്കപ്പെടുന്നവൻ)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] തുടരെത്തുടരെ അയക്കപ്പെടുന്നവയും, [2] ശക്തിയായി ആഞ്ഞടിക്കുന്നവയും, [3] പരക്കെ വ്യാപിപ്പിക്കുന്നവയും, [4] വേർതിരിച്ചു വിവേചനം ചെയ്യുന്നവയും, [5] ദിവ്യസന്ദേശം ഇട്ടുകൊടുക്കുന്നവയുമായിട്ടുള്ളവയെ തന്നെയാകുന്നു സത്യം; [6] ഒരു ഒഴികഴിവായിക്കൊണ്ടോ

താക്കീതായിക്കൊണ്ടോ [7] തീർച്ചയായും നിങ്ങളോട് താക്കീത് ചെയ്യപ്പെടുന്ന കാര്യം സംഭവിക്കുന്നതു തന്നെയാകുന്നു. [8] നക്ഷത്രങ്ങളുടെ പ്രകാശം മായ്ക്കപ്പെടുകയും, [9] ആകാശം പിളർത്തപ്പെടുകയും, [10] പർവ്വതങ്ങൾ പൊടിക്കപ്പെടുകയും, [11] ദൂതൻമാർക്ക് സമയം നിർണയിച്ചു കൊടുക്കപ്പെടുകയും ചെയ്താൽ! [12] ഏതൊരു ദിവസത്തേക്കാണ് അവർക്ക് അവധി നിശ്ചയിക്കപ്പെട്ടിരിക്കുന്നത്? [13] തീരുമാനത്തിന്റെ ദിവസത്തേക്ക്! [14] ആ തീരുമാനത്തിന്റെ ദിവസം എന്താണെന്ന് നിനക്കറിയുമോ? [15] അന്നേ ദിവസം നിഷേധിച്ചു തള്ളിയവർക്കാകുന്നു നാശം. [16] പൂർവ്വികൻമാരെ നാം നശിപ്പിച്ചു കളഞ്ഞില്ലേ? [17] പിന്നീട് പിൻഗാമികളെയും അവരുടെ പിന്നാലെ നാം അയക്കുന്നതാണ്. [18] അപ്രകാരമാണ് നാം കുറ്റവാളികളെക്കൊണ്ട് പ്രവർത്തിക്കുക. [19] അന്നേ ദിവസം നിഷേധിച്ചു തള്ളിയവർക്കായിരിക്കും നാശം. [20] നിസ്സാരപ്പെട്ട ഒരു ദ്രാവകത്തിൽ നിന്ന് നിങ്ങളെ നാം സൃഷ്ടിച്ചില്ലേ? [21] എന്നിട്ട് നാം അതിനെ ഭദ്രമായ ഒരു സങ്കേതത്തിൽ വെച്ചു. [22] നിശ്ചിതമായ ഒരു അവധി വരെ. [23] അങ്ങനെ നാം (എല്ലാം) നിർണയിച്ചു. അപ്പോൾ നാം എത്ര നല്ല നിർണയക്കാരൻ! [24] അന്നേ ദിവസം നിഷേധിച്ചു തള്ളിയവർക്കാകുന്നു നാശം. [25] ഭൂമിയെ നാം ഉൾകൊള്ളുന്നതാക്കിയില്ലേ? [26] മരിച്ചവരെയും ജീവിച്ചിരിക്കുന്നവരെയും. [27] അതിൽ ഉന്നതങ്ങളായി ഉറച്ചുനിൽക്കുന്ന പർവ്വതങ്ങളെ നാം വെക്കുകയും ചെയ്തിരിക്കുന്നു. നിങ്ങൾക്കു നാം സ്വച്ഛജലം കുടിക്കാൻ തരികയും ചെയ്തിരിക്കുന്നു. [28] അന്നേ ദിവസം നിഷേധിച്ചു തള്ളിയവർക്കാകുന്നു നാശം. [29] (ഹേ, സത്യനിഷേധികളേ,) എന്തൊന്നിനെയായിരുന്നോ

നിങ്ങൾ നിഷേധിച്ചു തള്ളിയിരുന്നത് അതിലേക്ക് നിങ്ങൾ പോയി ക്കൊള്ളുക. [30] മൂന്ന് ശാഖകളുള്ള ഒരു തരം തണലിലേക്ക് നിങ്ങൾ പോയിക്കൊള്ളുക. [31] അത് തണൽ നൽകുന്നതല്ല. തീജ്വാലയിൽ നിന്ന് സംരക്ഷണം നൽകുന്നതുമല്ല. [32] തീർച്ചയായും അത് (നരകം) വലിയ കെട്ടിടം പോലെ ഉയരമുള്ള തീപ്പൊരി തെറിപ്പിച്ചു കൊണ്ടിരിക്കും. [33] അത് (തീപ്പൊരി) മഞ്ഞനിറമുള്ള ഒട്ടക കൂട്ടങ്ങളെപ്പോലെയായിരിക്കും. [34] അന്നേ ദിവസം നിഷേധിച്ചു തള്ളിയവർക്കാകുന്നു നാശം. [35] അവർ മിണ്ടാത്തതായ ദിവസമാകുന്നു ഇത്. [36] അവർക്ക് ഒഴികഴിവു ബോധിപ്പിക്കാൻ അനുവാദം നൽകപ്പെടുക യുമില്ല. [37] അന്നേ ദിവസം നിഷേധിച്ചു തള്ളിയവർ ക്കാകുന്നു നാശം. [38] (അന്നവരോട് പറയപ്പെടും:) തീരുമാനത്തിന്റെ ദിവസമാണിത്. നിങ്ങളെയും പൂർവ്വികൻ മാരെയും നാം ഇതാ ഒരുമിച്ചുകൂട്ടിയിരിക്കുന്നു. [39] ഇനി നിങ്ങൾക്ക് വല്ല തന്ത്രവും പ്രയോഗിക്കാനുണ്ടെങ്കിൽ ആ തന്ത്രം പ്രയോഗിച്ചു കൊള്ളുക. [40] അന്നേ ദിവസം നിഷേധിച്ചു തള്ളിയവർക്കാകുന്നു നാശം. [41] തീർച്ചയായും സൂക്ഷ്മത പാലിച്ചവർ (സ്വർഗത്തിൽ) തണലുകളിലും അരുവികൾക്കിടയിലുമാകുന്നു. [42] അവർ ഇഷ്ടപ്പെടുന്ന തരത്തിലുള്ള പഴവർഗങ്ങൾക്കിടയിലും. [43] (അവരോട് പറയപ്പെടും:) നിങ്ങൾ പ്രവർത്തിച്ചിരുന്നതിന്റെ ഫലമായി ആഹ്ലാദത്തോടെ നിങ്ങൾ തിന്നുകയും കുടിക്കുകയും ചെയ്തുകൊള്ളുക. [44] തീർച്ചയായും നാം അപ്രകാര മാകുന്നു സദ്‌വൃത്തർക്ക് പ്രതിഫലം നൽകുന്നത്. [45] അന്നേ ദിവസം നിഷേധിച്ചു തള്ളിയവർക്കാകുന്നു നാശം. [46] (അവരോട് പറയപ്പെടും:) നിങ്ങൾ അൽപം തിന്നുകയും സുഖമനുഭവിക്കുകയും ചെയ്തു കൊള്ളുക. തീർച്ചയായും നിങ്ങൾ കുറ്റവാളികളാകുന്നു. [47] അന്നേ

ദിവസം നിഷേധിച്ചു തള്ളിയവർക്കാകുന്നു നാശം. [48] അവരോട് കുമ്പിടൂ എന്ന് പറയപ്പെട്ടാൽ അവർ കുമ്പിടുകയില്ല. [49] അന്നേ ദിവസം നിഷേധിച്ചു തള്ളിയവർക്കാകുന്നു നാശം. [50] ഇനി ഇതിന് (ഖുർആന്ന്) ശേഷം ഏതൊരു വർത്തമാനത്തിലാണ് അവർ വിശ്വസിക്കുന്നത്?

## 78. നബഅ് (വൃത്താന്തം)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] എന്തിനെപ്പറ്റിയാണ് അവർ പരസ്പരം ചോദിച്ചു കൊണ്ടിരിക്കുന്നത്? [2] ആ മഹത്തായ വൃത്താന്തത്തെപ്പറ്റി. [3] അവർ ഏതൊരു കാര്യത്തിൽ അഭിപ്രായവ്യത്യാസത്തിലായിക്കൊണ്ടിരിക്കുന്നുവോ അതിനെപ്പറ്റി. [4] നിസ്സംശയം; അവർ വഴിയെ അറിഞ്ഞു കൊള്ളും. [5] വീണ്ടും നിസ്സംശയം; അവർ വഴിയെ അറിഞ്ഞു കൊള്ളും. [6] ഭൂമിയെ നാം ഒരു വിരിപ്പാക്കിയില്ലേ? [7] പർവ്വതങ്ങളെ ആണികളാക്കുകയും (ചെയ്തില്ലേ?) [8] നിങ്ങളെ നാം ഇണകളായി സൃഷ്ടിക്കുകയും ചെയ്തിരിക്കുന്നു. [9] നിങ്ങളുടെ ഉറക്കത്തെ നാം വിശ്രമമാക്കുകയും ചെയ്തിരിക്കുന്നു. [10] രാത്രിയെ നാം ഒരു വസ്ത്രമാക്കുകയും, [11] പകലിനെ നാം ജീവസന്ധാരണവേളയാക്കുകയും ചെയ്തിരിക്കുന്നു. [12] നിങ്ങൾക്ക് മീതെ ബലിഷ്ഠമായ ഏഴു ആകാശങ്ങൾ നാം നിർമിക്കുകയും [13] കത്തിജ്വലിക്കുന്ന ഒരു വിളക്ക് നാം ഉണ്ടാക്കുകയും ചെയ്തിരിക്കുന്നു. [14] കാർമേഘങ്ങളിൽ നിന്ന് കുത്തി ഒഴുകുന്ന വെള്ളം നാം ഇറക്കുകയും ചെയ്തു. [15] അതു മുഖേന ധാന്യവും സസ്യവും നാം പുറത്തു കൊണ്ടു വരാൻ വേണ്ടി. [16] ഇടതൂർന്ന തോട്ടങ്ങളും [17] തീർച്ചയായും

തീരുമാനത്തിന്റെ ദിവസം സമയം നിർണയിക്കപ്പെട്ടതായിരിക്കുന്നു.
[18] അതായത് കാഹളത്തിൽ ഊതപ്പെടുകയും, നിങ്ങൾ കൂട്ടംകൂട്ടമായിവന്നെത്തുകയും ചെയ്യുന്ന ദിവസം. [19] ആകാശം തുറക്കപ്പെടുകയും എന്നിട്ടത് പല കവാടങ്ങളായി തീരുകയും ചെയ്യും. [20] പർവ്വതങ്ങൾ സഞ്ചരിപ്പിക്കപ്പെടുകയും അങ്ങനെ അവ മരീചിക പോലെ ആയിത്തീരുകയും ചെയ്യും. [21] തീർച്ചയായും നരകം കാത്തിരിക്കുന്ന സ്ഥലമാകുന്നു. [22] അതിക്രമകാരികൾക്ക് മടങ്ങിച്ചെല്ലാനുള്ള സ്ഥലം. [23] അവർ അതിൽ യുഗങ്ങളോളം താമസിക്കുന്നവരായിരിക്കും. [24] കുളിർമയോ കുടിനീരോ അവർ അവിടെ ആസ്വദിക്കുകയില്ല. [25] കൊടുംചൂടുള്ള വെള്ളവും കൊടും തണുപ്പുള്ള വെള്ളവുമല്ലാതെ [26] അനുയോജ്യമായ പ്രതിഫലമത്രെ അത്. [27] തീർച്ചയായും അവർ വിചാരണ പ്രതീക്ഷിക്കുന്നില്ലായിരുന്നു. [28] നമ്മുടെ ദൃഷ്ടാന്തങ്ങളെ അവർ തീർത്തും നിഷേധിച്ചു തള്ളുകയും ചെയ്തു. [29] ഏതു കാര്യവും നാം എഴുതി തിട്ടപ്പെടുത്തിയിരിക്കുന്നു. [30] അതിനാൽ നിങ്ങൾ (ശിക്ഷ) ആസ്വദിച്ചു കൊള്ളുക. തീർച്ചയായും നാം നിങ്ങൾക്കു ശിക്ഷയല്ലാതൊന്നും വർധിപ്പിച്ചു തരികയില്ല. [31] തീർച്ചയായും സൂക്ഷ്മത പാലിച്ചവർക്ക് വിജയമുണ്ട്. [32] അതായത് (സ്വർഗത്തിലെ) തോട്ടങ്ങളും മുന്തിരികളും, [33] തുടുത്ത മാർവിടമുള്ള സമപ്രായക്കാരായ തരുണികളും. [34] നിറഞ്ഞ പാനപാത്രങ്ങളും. [35] അവിടെ അനാവശ്യമായ ഒരു വാക്കോ ഒരു വ്യാജവാർത്തയോ അവർ കേൾക്കുകയില്ല. [36] (അത്) നിന്റെ രക്ഷിതാവിങ്കൽ നിന്നുള്ള ഒരു പ്രതിഫലവും, കണക്കൊത്ത ഒരു സമ്മാനവുമാകുന്നു. [37] ആകാശങ്ങളുടെയും ഭൂമിയുടെയും അവക്കിടയിലുള്ളതിന്റെയും രക്ഷിതാവും പരമകാരു

ണികനുമായുള്ളവന്റെ (സമ്മാനം.) അവനുമായി സംഭാഷണത്തിൽ ഏർപെടാൻ അവർക്കു സാധിക്കുകയില്ല. [38] റൂഹും മലക്കുകളും അണിയായി നിൽക്കുന്ന ദിവസം. പരമകാരുണികനായ അല്ലാഹു അനുവാദം നൽകിയിട്ടുള്ളവനും സത്യം പറഞ്ഞിട്ടുള്ളവനുമല്ലാതെ അന്ന് സംസാരിക്കുകയില്ല. [39] അതത്രെ യഥാർഥമായ ദിവസം. അതിനാൽ വല്ലവനും ഉദ്ദേശിക്കുന്ന പക്ഷം തന്റെ രക്ഷിതാവിങ്കലേക്കുള്ള മടക്കത്തിന്റെ മാർഗം അവൻ സ്വീകരിക്കട്ടെ. [40] ആസന്നമായ ഒരു ശിക്ഷയെ പറ്റി തീർച്ചയായും നിങ്ങൾക്കു നാം മുന്നറിയിപ്പ് നൽകിയിരിക്കുന്നു. മനുഷ്യൻ തന്റെ കൈകൾ മുൻകൂട്ടി ചെയ്തു വെച്ചത് നോക്കിക്കാണുകയും, അയ്യോ ഞാൻ മണ്ണായിരുന്നെങ്കിൽ എത്ര നന്നായിരുന്നേനെ എന്ന് സത്യനിഷേധി പറയുകയും ചെയ്യുന്ന ദിവസം.

## 79. നാസിആത്ത് (ഊരിയെടുക്കുന്നവ)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] (അവിശ്വാസികളിലേക്ക്) ഇറങ്ങിച്ചെന്ന് (അവരുടെ ആത്മാവുകളെ) ഊരിയെടുക്കുന്നവ തന്നെയാണ സത്യം. [2] (സത്യവിശ്വാസികളുടെ ആത്മാവുകളെ) സൗമ്യതയോടെ പുറത്തെടുക്കുന്നവ തന്നെയാണ, സത്യം. [3] ഊക്കോടെ ഒഴുകി വരുന്നവ തന്നെയാണ, സത്യം. [4] എന്നിട്ടു മുന്നോട്ടു കുതിച്ചു പോകുന്നവ തന്നെയാണ, സത്യം. [5] കാര്യം നിയന്ത്രിക്കുന്നവയും തന്നെയാണ, സത്യം. [6] ആ നടുക്കുന്ന സംഭവം നടുക്കമുണ്ടാക്കുന്ന ദിവസം. [7] അതിനെ തുടർന്ന് അതിന്റെ പിന്നാലെ മറ്റൊന്നും [8] ചില ഹൃദയങ്ങൾ അന്നു വിറച്ചു കൊണ്ടിരിക്കും. [9] അവയുടെ കണ്ണുകൾ അന്ന് കീഴ്പോട്ടു

താഴ്ന്നിരിക്കും. [10] അവർ പറയും: തീർച്ചയായും നാം (നമ്മുടെ) മുൻസ്ഥിതിയിലേക്ക് മടക്കപ്പെടുന്നവരാണോ? [11] നാം ജീർണിച്ച എല്ലുകളായി കഴിഞ്ഞാലും (നമുക്ക് മടക്കമോ?) [12] അവർ പറയുകയാണ്: അങ്ങനെയാണെങ്കിൽ നഷ്ടകരമായ ഒരു തിരിച്ചുവരവായിരിക്കും അത്.

[13] അത് ഒരേയൊരു ഘോരശബ്ദം മാത്രമായിരിക്കും. [14] അപ്പോഴതാ അവർ ഭൂമുഖത്തെത്തിക്കഴിഞ്ഞു. [15] മൂസാനബിയുടെ വർത്തമാനം നിനക്ക് വന്നെത്തിയോ? [16] ത്വുവാ എന്ന പരിശുദ്ധ താഴ്വരയിൽ വെച്ച് അദ്ദേഹത്തിന്റെ രക്ഷിതാവ് അദ്ദേഹത്തെ വിളിച്ച് ഇപ്രകാരം പറഞ്ഞ സന്ദർഭം: [17] നീ ഫിർഔന്റെ അടുത്തേക്കു പോകുക. തീർച്ചയായും അവൻ അതിരുകവിഞ്ഞിരിക്കുന്നു. [18] എന്നിട്ട് ചോദിക്കുക: നീ പരിശുദ്ധി പ്രാപിക്കാൻ തയ്യാറുണ്ടോ? [19] നിന്റെ രക്ഷിതാവിങ്കലേക്ക് നിനക്ക് ഞാൻ വഴി കാണിച്ചുതരാം. എന്നിട്ട് നീ ഭയപ്പെടാനും (തയ്യാറുണ്ടോ?) [20] അങ്ങനെ അദ്ദേഹം (മൂസാ) അവന്ന് ആ മഹത്തായ ദൃഷ്ടാന്തം കാണിച്ചുകൊടുത്തു. [21] അപ്പോൾ അവൻ നിഷേധിച്ചു തള്ളുകയും ധിക്കരിക്കുകയും ചെയ്തു. [22] പിന്നെ, അവൻ എതിർശ്രമങ്ങൾ നടത്തുവാനായി പിന്തിരിഞ്ഞു പോയി. [23] അങ്ങനെ അവൻ (തന്റെ ആൾക്കാരെ) ശേഖരിച്ചു. എന്നിട്ടു വിളംബരം ചെയ്തു. [24] ഞാൻ നിങ്ങളുടെ അത്യുന്നതനായ രക്ഷിതാവാകുന്നു എന്ന് അവൻ പറഞ്ഞു. [25] അപ്പോൾ പരലോകത്തിലെയും ഇഹലോകത്തിലെയും ശിക്ഷയ്ക്കായി അല്ലാഹു അവനെ പിടികൂടി. [26] തീർച്ചയായും അതിൽ ഭയപ്പെടുന്നവർക്ക് ഒരു ഗുണപാഠമുണ്ട്.

[27] നിങ്ങളാണോ സൃഷ്ടിക്കപ്പെടാൻ കൂടുതൽ

പ്രയാസമുള്ളവർ. അതല്ല; ആകാശമാണോ? അതിനെ അവൻ നിർമിച്ചിരിക്കുന്നു. [28] അതിന്റെ വിതാനം അവൻ ഉയർത്തുകയും, അതിനെ അവൻ വ്യവസ്ഥപ്പെടുത്തുകയും ചെയ്തിരിക്കുന്നു. [29] അതിലെ രാത്രിയെ അവൻ ഇരുട്ടാക്കുകയും, അതിലെ പകലിനെ അവൻ പ്രത്യക്ഷപ്പെടുത്തുകയും ചെയ്തിരിക്കുന്നു. [30] അതിനു ശേഷം ഭൂമിയെ അവൻ വികസിപ്പിച്ചിരിക്കുന്നു. [31] അതിൽ നിന്ന് അതിലെ വെള്ളവും സസ്യജാലങ്ങളും അവൻ പുറത്തു കൊണ്ടുവരികയും ചെയ്തിരിക്കുന്നു. [32] പർവ്വതങ്ങളെ അവൻ ഉറപ്പിച്ചു നിർത്തുകയും ചെയ്തിരിക്കുന്നു. [33] നിങ്ങൾക്കും നിങ്ങളുടെ കന്നുകാലികൾക്കും ഉപയോഗത്തിനായിട്ട്.

[34] എന്നാൽ ആ മഹാ വിപത്ത് വരുന്ന സന്ദർഭം. [35] അതായതു മനുഷ്യൻ താൻ അദ്ധ്വാനിച്ചു വെച്ചതിനെപ്പറ്റി ഓർമിക്കുന്ന ദിവസം. [36] കാണുന്നവർക്ക് വേണ്ടി നരകം വെളിവാക്കപ്പെടുന്ന ദിവസം. [37] (അന്ന്) ആർ അതിരുകവിയുകയും [38] ഇഹലോകജീവിതത്തിനു കൂടുതൽ പ്രാധാന്യം നൽകുകയും ചെയ്തുവോ [39] (അവന്ന്) കത്തിജ്വലിക്കുന്ന നരകം തന്നെയാണ് സങ്കേതം. [40] അപ്പോൾ ഏതൊരാൾ തന്റെ രക്ഷിതാവിന്റെ സ്ഥാനത്തെ ഭയപ്പെടുകയും മനസ്സിനെ തന്നിഷ്ടത്തിൽ നിന്ന് വിലക്കിനിർത്തുകയും ചെയ്തുവോ [41] (അവന്ന്) സ്വർഗം തന്നെയാണ് സങ്കേതം. [42] ആ അന്ത്യ സമയത്തെപ്പറ്റി, അതെപ്പോഴാണ് സംഭവിക്കുക എന്ന് അവർ നിന്നോട് ചോദിക്കുന്നു. [43] നിനക്ക് അതിനെപ്പറ്റി എന്ത് പറയാനാണുള്ളത്? [44] നിന്റെ രക്ഷിതാവിങ്കലേക്കാണ് അതിന്റെ കലാശം. [45] അതിനെ ഭയപ്പെടുന്നവർക്ക് ഒരു താക്കീതുകാരൻ മാത്രമാണ് നീ. [46] അതിനെ അവർ കാണുന്ന ദിവസം ഒരു വൈകുന്നേരമോ ഒരു

പ്രഭാതത്തിലോ അല്ലാതെ അവര്‍ (ഇവിടെ) കഴിച്ചു കൂട്ടിയിട്ടില്ലാത്ത പോലെയായിരിക്കും (അവര്‍ക്ക് തോന്നുക.)

## 80. അബസ (മുഖം ചുളിച്ചു)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്‍റെ നാമത്തില്‍

[1] അദ്ദേഹം മുഖം ചുളിച്ചു തിരിഞ്ഞുകളഞ്ഞു. [2] അദ്ദേഹത്തിന്‍റെ (നബിയുടെ) അടുത്ത് ആ അന്ധന്‍ വന്നതിനാല്‍. [3] (നബിയേ,) നിനക്ക് എന്തറിയാം? അയാള്‍ (അന്ധന്‍) ഒരു വേള പരിശുദ്ധി പ്രാപിച്ചേക്കാമല്ലോ? [4] അല്ലെങ്കില്‍ ഉപദേശം സ്വീകരിക്കുകയും, ആ ഉപദേശം അയാള്‍ക്ക് പ്രയോജനപ്പെടുകയും ചെയ്തേക്കാമല്ലോ. [5] എന്നാല്‍ സ്വയം പര്യാപ്തത നടിച്ചവനാകട്ടെ [6] നീ അവന്‍റെ നേരെ ശ്രദ്ധതിരിക്കുന്നു. [7] അവന്‍ പരിശുദ്ധി പ്രാപിക്കാതിരിക്കുന്നതിനാല്‍ നിനക്കെന്താണ് കുറ്റം? [8] എന്നാല്‍ നിന്‍റെ അടുക്കല്‍ ഓടിവന്നവനാകട്ടെ, [9] (അല്ലാഹുവെ) അവന്‍ ഭയപ്പെടുന്നവനായിക്കൊണ്ട് [10] അവന്‍റെ കാര്യത്തില്‍ നീ അശ്രദ്ധകാണിക്കുന്നു. [11] നിസ്സംശയം ഇത് (ഖുര്‍ആന്‍) ഒരു ഉല്‍ബോധനമാകുന്നു; തീര്‍ച്ച. [12] അതിനാല്‍ ആര്‍ ഉദ്ദേശിക്കുന്നുവോ അവനത് ഓര്‍മിച്ച് കൊള്ളട്ടെ. [13] ആദരണീയമായ ചില ഏടുകളിലാണത്. [14] ഔന്നത്യം നല്‍കപ്പെട്ടതും പരിശുദ്ധമാക്കപ്പെട്ടതുമായ (ഏടുകളില്‍) [15] ചില സന്ദേശവാഹകരുടെ കൈകളിലാണത്. [16] മാന്യന്‍മാരും പുണ്യവാന്‍മാരും ആയിട്ടുള്ളവരുടെ. [17] മനുഷ്യന്‍ നാശമടയട്ടെ. എന്താണവന്‍ ഇത്ര നന്ദികെട്ടവനാകാന്‍? [18] ഏതൊരു വസ്തുവില്‍ നിന്നാണ് അല്ലാഹു അവനെ സൃഷ്ടിച്ചത്? [19] ഒരു ബീജത്തില്‍ നിന്ന് അവനെ

സൃഷ്ടിക്കുകയും, എന്നിട്ട് അവനെ (അവന്റെ കാര്യം) വ്യവസ്ഥപ്പെടുത്തുകയും ചെയ്തു. [20] പിന്നീട് അവൻ മാർഗം എളുപ്പമാക്കുകയും ചെയ്തു. [21] അനന്തരം അവനെ മരിപ്പിക്കുകയും, ഖബ്റിൽ മറയ്ക്കുകയും ചെയ്തു. [22] പിന്നീട് അവൻ ഉദ്ദേശിക്കുമ്പോൾ അവനെ ഉയിർത്തെഴുന്നേൽപിക്കുന്നതാണ്. [23] നിസ്സംശയം, അവനോട് അല്ലാഹു കൽപിച്ചത് അവൻ നിർവഹിച്ചില്ല. [24] എന്നാൽ മനുഷ്യൻ തന്റെ ഭക്ഷണത്തെപ്പറ്റി ഒന്നു ചിന്തിച്ച് നോക്കട്ടെ. [25] നാമാണ് ശക്തിയായി വെള്ളം ചൊരിഞ്ഞു കൊടുത്തതെന്ന്. [26] പിന്നീട് നാം ഭൂമിയെ ഒരു തരത്തിൽ പിളർത്തി. [27] എന്നിട്ട് അതിൽ നാം ധാന്യം മുളപ്പിച്ചു. [28] മുന്തിരിയും പച്ചക്കറികളും [29] ഒലീവും ഈന്തപ്പനയും [30] ഇടതൂർന്നു നിൽക്കുന്ന തോട്ടങ്ങളും. [31] പഴവർഗവും പുല്ലും. [32] നിങ്ങൾക്കും നിങ്ങളുടെ കന്നുകാലികൾക്കും ഉപയോഗത്തിനായിട്ട്. [33] എന്നാൽ ചെകിടടപ്പിക്കുന്ന ആ ശബ്ദം വന്നാൽ. [34] അതായത് മനുഷ്യൻ തന്റെ സഹോദരനെ വിട്ട് ഓടിപ്പോകുന്ന ദിവസം. [35] തന്റെ മാതാവിനെയും പിതാവിനെയും. [36] തന്റെ ഭാര്യയെയും മക്കളെയും. [37] അവരിൽപ്പെട്ട ഓരോ മനുഷ്യനും തനിക്ക് മതിയാവുന്നത്ര (ചിന്താ) വിഷയം അന്ന് ഉണ്ടായിരിക്കും. [38] അന്ന് ചില മുഖങ്ങൾ പ്രസന്നതയുള്ളവയായിരിക്കും [39] ചിരിക്കുന്നവയും സന്തോഷം കൊള്ളുന്നവയും. [40] വേറെ ചില മുഖങ്ങളാകട്ടെ അന്ന് പൊടി പുരണ്ടിരിക്കും. 41 അവയെ കൂരിരുട്ട് മൂടിയിരിക്കും. [42] അക്കൂട്ടരാകുന്നു അവിശ്വാസികളും അധർമ്മകാരികളുമായിട്ടുള്ളവർ.

# 81. തക്‌വീർ (ചുറ്റിപൊതിയൽ)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] സൂര്യൻ ചുറ്റിപ്പൊതിയപ്പെടുമ്പോൾ, [2] നക്ഷത്രങ്ങൾ ഉതിർന്നു വീഴുമ്പോൾ, [3] പർവ്വതങ്ങൾ സഞ്ചരിപ്പിക്കപ്പെടുമ്പോൾ, [4] പൂർണഗർഭിണികളായ ഒട്ടകങ്ങൾ അവഗണിക്കപ്പെടുമ്പോൾ, [5] വന്യമൃഗങ്ങൾ ഒരുമിച്ചു കൂട്ടപ്പെടുമ്പോൾ, [6] സമുദ്രങ്ങൾ ആളിക്കത്തിക്കപ്പെടുമ്പോൾ, [7] ആത്മാവുകൾ കൂട്ടിയിണക്കപ്പെടുമ്പോൾ, [8] (ജീവനോടെ) കുഴിച്ചു മൂടപ്പെട്ട പെൺകുട്ടിയോടു ചോദിക്കപ്പെടുമ്പോൾ, [9] താൻ എന്തൊരു കുറ്റത്തിനാണ് കൊല്ലപ്പെട്ടത് എന്ന്. [10] (കർമ്മങ്ങൾ രേഖപ്പെടുത്തിയ) ഏടുകൾ തുറന്നുവെക്കപ്പെടുമ്പോൾ. [11] ഉപരിലോകം മറനീക്കികാണിക്കപ്പെടുമ്പോൾ [12] ജ്വലിക്കുന്ന നരകാഗ്നി ആളിക്കത്തിക്കപ്പെടുമ്പോൾ. [13] സ്വർഗം അടുത്തു കൊണ്ടുവരപ്പെടുമ്പോൾ. [14] ഓരോ വ്യക്തിയും താൻ തയ്യാറാക്കിക്കൊണ്ടു വന്നിട്ടുള്ളത് എന്തെന്ന് അറിയുന്നതാണ്.

[15] പിൻവാങ്ങിപ്പോകുന്നവയെ (നക്ഷത്രങ്ങളെ) ക്കൊണ്ട് ഞാൻ സത്യം ചെയ്തു പറയുന്നു. [16] സഞ്ചരിച്ചു കൊണ്ടിരിക്കുന്നവയും അപ്രത്യക്ഷമായിക്കൊണ്ടിരിക്കുന്നവയും [17] രാത്രി നീങ്ങുമ്പോൾ അതു കൊണ്ടും, [18] പ്രഭാതം വിടർന്ന് വരുമ്പോൾ അതു കൊണ്ടും (ഞാൻ സത്യം ചെയ്തു പറയുന്നു.) [19] തീർച്ചയായും ഇത് (ഖുർആൻ) മാന്യനായ ഒരു ദൂതന്റെ വാക്കാകുന്നു. [20] ശക്തിയുള്ളവനും, സിംഹാസനസ്ഥനായ അല്ലാഹുവിങ്കൽ സ്ഥാനമുള്ളവനുമായ (ദൂതന്റെ) [21] അവിടെ അനുസരിക്കപ്പെടുന്നവനും വിശ്വസ്തനുമായ (ദൂതന്റെ) [22] നിങ്ങളുടെ കൂട്ടുകാരൻ (പ്രവാചകൻ) ഒരു ഭ്രാന്തനല്ല തന്നെ, [23] തീർച്ചയായും അദ്ദേഹത്തെ (ജിബ്‌രീൽ എന്ന

ദൂതനെ) പ്രത്യക്ഷമായ മണ്ഡലത്തിൽ വെച്ച് അദ്ദേഹം കണ്ടിട്ടുണ്ട്. [24] അദ്ദേഹം അദൃശ്യവാർത്തയുടെ കാര്യ ത്തിൽ പിശുക്ക് കാണിക്കുന്നവനുമല്ല. [25] ഇത് (ഖുർആൻ) ശപിക്കപ്പെട്ട ഒരു പിശാചിന്റെ വാക്കുമല്ല. [26] അപ്പോൾ എങ്ങോട്ടാണ് നിങ്ങൾ പോകുന്നത്? [27] ഇത് ലോകർക്ക് വേണ്ടിയുള്ള ഒരു ഉൽബോധനമല്ലാതെ മറ്റൊന്നുമല്ല. [28] അതായത് നിങ്ങളുടെ കൂട്ടത്തിൽ നിന്ന് നേരെ നില കൊള്ളാൻ ഉദ്ദേശിച്ചവർക്ക് വേണ്ടി. [29] ലോകരക്ഷിതാവായ അല്ലാഹു ഉദ്ദേശിക്കുന്നുവെങ്കിലല്ലാതെ നിങ്ങൾ ഉദ്ദേശി ക്കുകയില്ല.

## 82. ഇൻഫിത്വാർ (പൊട്ടിക്കീറൽ)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] ആകാശം പൊട്ടി പിളരുമ്പോൾ. [2] നക്ഷത്രങ്ങൾ കൊഴിഞ്ഞു വീഴുമ്പോൾ. [3] സമുദ്രങ്ങൾ പൊട്ടി ഒഴുകുമ്പോൾ. [4] ഖബ്റുകൾ ഇളക്കിമറിക്കപ്പെടുമ്പോൾ [5] ഓരോ വ്യക്തിയും താൻ മുൻകൂട്ടി ചെയ്തു വെച്ചതും പിന്നോട്ട് മാറ്റിവെച്ചതും എന്താണെന്ന് അറിയുന്നതാണ്. [6] ഹേ; മനുഷ്യാ, ഉദാരനായ നിന്റെ രക്ഷിതാവിന്റെ കാര്യത്തിൽ നിന്നെ വഞ്ചിച്ചു കളഞ്ഞതെന്താണ്? [7] നിന്നെ സൃഷ്ടിക്കുകയും, നിന്നെ സംവിധാനിക്കുകയും , നിന്നെ ശരിയായ അവസ്ഥയിലാക്കുകയും ചെയ്തവനത്രെ അവൻ. [8] താൻ ഉദ്ദേശിച്ച രൂപത്തിൽ നിന്നെ സംഘടിപ്പി ച്ചവൻ. [9] അല്ല; പക്ഷെ, പ്രതിഫല നടപടിയെ നിങ്ങൾ നിഷേധിച്ചു തള്ളുന്നു. [10] തീർച്ചയായും നിങ്ങളുടെ മേൽ ചില മേൽനോട്ടക്കാരുണ്ട്. [11] രേഖപ്പെടുത്തിവെക്കുന്ന ചില മാന്യൻമാർ. [12] നിങ്ങൾ പ്രവർത്തിക്കുന്നത് അവർ അറിയുന്നു. [13] തീർച്ചയായും സുകൃതവാൻമാർ സുഖാനു

ഭവത്തിൽ തന്നെയായിരിക്കും. [14] തീർച്ചയായും ദുർമാർഗികൾ ജ്വലിക്കുന്ന നരകാഗ്നിയിൽ തന്നെയായിരിക്കും. [15] പ്രതിഫലത്തിന്റെ നാളിൽ അവരതിൽ എരിയുന്നതാണ്. [16] അവർക്ക് അതിൽ നിന്ന് മാറി നിൽക്കാനാവില്ല. [17] പ്രതിഫലനടപടിയുടെ ദിവസം എന്നാൽ എന്താണെന്ന് നിനക്കറിയുമോ? [18] വീണ്ടും; പ്രതിഫലനടപടിയുടെ ദിവസം എന്നാൽ എന്താണെന്ന് നിനക്കറിയുമോ? [19] ഒരാൾക്കും മറ്റൊരാൾക്കു വേണ്ടി യാതൊന്നും അധീനപ്പെടുത്താനാവാത്ത ഒരു ദിവസം. അന്നേ ദിവസം കൈകാര്യകർത്തൃത്വം അല്ലാഹുവിന്നായിരിക്കും.

## 83. മുത്വഫ്ഫിഫീൻ (അളവിൽ കമ്മി വരുത്തുന്നവർ)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] അളവിൽ കുറക്കുന്നവർക്ക് മഹാനാശം [2] അതായത് ജനങ്ങളോട് അളന്നുവാങ്ങുകയാണെങ്കിൽ തികച്ചെടുക്കുകയും. [3] ജനങ്ങൾക്ക് അളന്നുകൊടുക്കുകയോ തൂക്കികൊടുക്കുകയോ ആണെങ്കിൽ നഷ്ടം വരുത്തുകയും ചെയ്യുന്നവർക്ക്. [4] അക്കൂട്ടർ വിചാരിക്കുന്നില്ലേ; തങ്ങൾ എഴുന്നേൽപിക്കപ്പെടുന്നവരാണെന്ന്? [5] ഭയങ്കരമായ ഒരു ദിവസത്തിനായിട്ട് [6] അതെ, ലോകരക്ഷിതാവിങ്കലേക്ക് ജനങ്ങൾ എഴുന്നേറ്റ് വരുന്ന ദിവസം. [7] നിസ്സംശയം; ദുർമാർഗികളുടെ രേഖ സിജ്ജീനിൽ തന്നെയായിരിക്കും. [8] സിജ്ജീൻ എന്നാൽ എന്താണെന്ന് നിനക്കറിയാമോ? [9] എഴുതപ്പെട്ട ഒരു ഗ്രന്ഥമാകുന്നു അത്. [10] അന്നേ ദിവസം നിഷേധിച്ചു തള്ളുന്നവർക്കാകുന്നു നാശം. [11] അതായത് പ്രതിഫലനടപടിയുടെ ദിവസത്തെ നിഷേധിച്ചു തള്ളുന്നവർക്ക്. [12] എല്ലാ അതിരുവിട്ടവനും മഹാപാപിയുമായിട്ടുള്ള

വനല്ലാതെ അതിനെ നിഷേധിച്ചു തള്ളുകയില്ല. [13] അവന്ന് നമ്മുടെ ദൃഷ്ടാന്തങ്ങൾ ഓതികേൾപിക്കപ്പെടുകയാണെങ്കിൽ അവൻ പറയും; പൂർവ്വികൻമാരുടെ ഐതിഹ്യങ്ങളാണെന്ന്. [14] അല്ല; പക്ഷെ, അവർ പ്രവർത്തിച്ചുക്കൊണ്ടിരിക്കുന്നത് അവരുടെ ഹൃദയങ്ങളിൽ കറയുണ്ടാക്കിയിരിക്കുന്നു. [15] അല്ല; തീർച്ചയായും അവർ അന്നേ ദിവസം അവരുടെ രക്ഷിതാവിൽ നിന്ന് മറയ്ക്കപ്പെടുന്നവരാകുന്നു. [16] പിന്നീടവർ ജ്വലിക്കുന്ന നരകാഗ്നിയിൽ എരിയുന്നവരാകുന്നു. [17] പിന്നീട് പറയപ്പെടും; ഇതാണ് നിങ്ങൾ നിഷേധിച്ചുതള്ളിക്കൊണ്ടിരുന്ന കാര്യം. [18] നിസ്സംശയം; പുണ്യവാൻമാരുടെ രേഖ ഇല്ലിയ്യൂനിൽ തന്നെയായിരിക്കും. [19] ഇല്ലിയ്യൂൻ എന്നാൽ എന്താണെന്ന് നിനക്കറിയുമോ? [20] എഴുതപ്പെട്ട ഒരു രേഖയത്രെ അത്. [21] സാമീപ്യം സിദ്ധിച്ചവർ അതിന്റെ അടുക്കൽ സന്നിഹിതരാകുന്നതാണ്. [22] തീർച്ചയായും സുകൃതവാൻമാർ സുഖാനുഭവത്തിൽ തന്നെയായിരിക്കും. [23] സോഫകളിലിരുന്ന് അവർ നോക്കിക്കൊണ്ടിരിക്കും. [24] അവരുടെ മുഖങ്ങളിൽ സുഖാനുഭവത്തിന്റെ തിളക്കം നിനക്കറിയാം. [25] മുദ്രവെക്കപ്പെട്ട ശുദ്ധമായ മദ്യത്തിൽ നിന്ന് അവർക്ക് കുടിക്കാൻ നൽകപ്പെടും. [26] അതിന്റെ മുദ്ര കസ്തൂരിയായിരിക്കും. വാശി കാണിക്കുന്നവർ അതിന് വേണ്ടി വാശി കാണിക്കട്ടെ. [27] അതിലെ ചേരുവ തസ്നീം ആയിരിക്കും. [28] അതായത് സാമീപ്യം സിദ്ധിച്ചവർ കുടിക്കുന്ന ഒരു ഉറവ് ജലം. [29] തീർച്ചയായും കുറ്റകൃത്യത്തിൽ ഏർപെട്ടവർ സത്യവിശ്വാസികളെ കളിയാക്കി ചിരിക്കുമായിരുന്നു. [30] അവരുടെ (സത്യവിശ്വാസികളുടെ) മുമ്പിലൂടെ കടന്നു പോകുമ്പോൾ അവർ പരസ്പരം കണ്ണിട്ടു കാണിക്കുമായിരുന്നു. [31] അവരുടെ സ്വന്തക്കാരുടെ അടുക്കലേക്ക് തിരിച്ചു

ചെല്ലുമ്പോൾ രസിച്ചു കൊണ്ട് അവർ തിരിച്ചുചെല്ലു മായിരുന്നു. [32] അവരെ (സത്യവിശ്വാസികളെ) അവർ കാണുമ്പോൾ, തീർച്ചയായും ഇക്കൂട്ടർ വഴിപിഴച്ചവർ തന്നെയാണ് എന്ന് അവർ പറയുകയും ചെയ്യുമായിരുന്നു. [33] അവരുടെ (സത്യവിശ്വാസികളുടെ) മേൽ മേൽനോട്ട ക്കാരായിട്ട് അവർ നിയോഗിക്കപ്പെട്ടിട്ടൊന്നുമില്ല. [34] എന്നാൽ അന്ന് (ഖിയാമത്ത് നാളിൽ) ആ സത്യ വിശ്വാസികൾ സത്യനിഷേധികളെ കളിയാക്കി ചിരി ക്കുന്നതാണ്. [35] സോഫകളിലിരുന്ന് അവർ നോക്കി ക്കൊണ്ടിരിക്കും. [36] സത്യനിഷേധികൾ ചെയ്തു കൊണ്ടി രുന്നതിന് അവർക്ക് പ്രതിഫലം നൽകപ്പെട്ടുവോ എന്ന്.

## 84. ഇൻശിഖാഖ് (പൊട്ടിപ്പിളരൽ)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] ആകാശം പിളരുമ്പോൾ, [2] അത് അതിന്റെ രക്ഷിതാ വിന് കീഴ്പെടുകയും ചെയ്യുമ്പോൾ-അത് (അങ്ങനെ കീഴ്പെടാൻ) കടപ്പെട്ടിരിക്കുന്നുതാനും. [3] ഭൂമി നീട്ടപ്പെടുമ്പോൾ [4] അതിലുള്ളത് അത് (പുറത്തേക്ക്) ഇടുകയും, അത് കാലിയായിത്തീരുകയും ചെയ്യുമ്പോൾ, [5] അതിന്റെ രക്ഷിതാവിന് അത് കീഴ്പെടുകയും ചെയ്യുമ്പോൾ- അത് (അങ്ങനെ കീഴ്പെടാൻ) കടപ്പെട്ടിരി ക്കുന്നുതാനും. [6] ഹേ, മനുഷ്യാ, നീ നിന്റെ രക്ഷിതാവി ങ്കലേക്ക് കടുത്ത അദ്ധ്വാനം നടത്തി ചെല്ലുന്നവനും അങ്ങനെ അവനുമായി കണ്ടുമുട്ടുന്നവനുമാകുന്നു. [7] എന്നാൽ (പരലോകത്ത്) ഏതൊരുവന്ന് തന്റെ രേഖ വലതുകയ്യിൽ നൽകപ്പെട്ടുവോ, [8] അവൻ ലഘുവായ വിചാരണയ്ക്ക് (മാത്രം) വിധേയനാകുന്നതാണ്. [9] അവൻ അവന്റെ സ്വന്തക്കാരുടെ അടുത്തേക്ക് സന്തുഷ്ടനായി

ക്കൊണ്ട് തിരിച്ചുപോകുകയും ചെയ്യും. [10] എന്നാൽ ഏതൊരുവന് തന്റെ രേഖ അവന്റെ മുതുകിന്റെ പിന്നിലൂടെ കൊടുക്കപ്പെട്ടുവോ [11] അവൻ നാശമേ എന്ന് നിലവിളിക്കുകയും, [12] ആളിക്കത്തുന്ന നരകാഗ്നിയിൽ എരിയുകയും ചെയ്യും. [13] തീർച്ചയായും അവൻ അവന്റെ സ്വന്തക്കാർക്കിടയിൽ സന്തോഷത്തോടെ കഴിയുന്നവനായിരുന്നു. [14] തീർച്ചയായും അവൻ ധരിച്ചു; അവൻ മടങ്ങി വരുന്നതേ അല്ല എന്ന്. [15] അതെ, തീർച്ചയായും അവന്റെ രക്ഷിതാവ് അവനെപ്പറ്റി കണ്ടറിയുന്നവനായിരിക്കുന്നു. [16] എന്നാൽ അസ്തമയശോഭയെക്കൊണ്ട് ഞാൻ സത്യം ചെയ്തു പറയുന്നു: [17] രാത്രിയും അതു ഒന്നിച്ച് ചേർക്കുന്നവയും കൊണ്ടും, [18] ചന്ദ്രൻ പൂർണത പ്രാപിക്കുമ്പോൾ അതിനെ കൊണ്ടും. [19] തീർച്ചയായും നിങ്ങൾ ഘട്ടംഘട്ടമായി കയറിക്കൊണ്ടിരിക്കുന്നതാണ്. [20] എന്നാൽ അവർക്കെന്തുപറ്റി? അവർ വിശ്വസിക്കുന്നില്ല. [21] അവർക്ക് ഖുർആൻ ഓതികൊടുക്കപ്പെട്ടാൽ അവർ സുജൂദ് ചെയ്യുന്നുമില്ല. [22] പക്ഷെ അവിശ്വാസികൾ നിഷേധിച്ചു തള്ളുകയാണ്. [23] അവർ മനസ്സുകളിൽ സൂക്ഷിച്ച് വെക്കുന്നതിനെപ്പറ്റി അല്ലാഹു നല്ലവണ്ണം അറിയുന്നവനാകുന്നു. [24] ആകയാൽ (നബിയേ,) നീ അവർക്ക് വേദനയേറിയ ഒരു ശിക്ഷയെപ്പറ്റി സന്തോഷ വാർത്ത അറിയിക്കുക. [25.] വിശ്വസിക്കുകയും സൽകർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്തവർക്കൊഴികെ. അവർക്ക് മുറിഞ്ഞു പോകാത്ത പ്രതിഫലമുണ്ട്.

# 85. ബുറൂജ് (നക്ഷത്രമണ്ഡലങ്ങൾ)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] നക്ഷത്രമണ്ഡലങ്ങളുള്ള ആകാശം തന്നെയാണ സത്യം. [2] വാഗ്ദാനം ചെയ്യപ്പെട്ട ആ ദിവസം തന്നെയാണ സത്യം. [3] സാക്ഷിയും സാക്ഷ്യം വഹിക്കപ്പെടുന്ന കാര്യവും തന്നെയാണ സത്യം. [4] ആ കിടങ്ങിന്റെ ആൾക്കാർ നശിച്ചു പോകട്ടെ. [5] അതായത് വിറകു നിറച്ച തീയുടെ ആൾക്കാർ. [6] അവർ അതിങ്കൽ ഇരിക്കുന്നവരായിരുന്ന സന്ദർഭം. [7] സത്യവിശ്വാസികളെക്കൊണ്ട് തങ്ങൾ ചെയ്യുന്നതിന് അവർ ദൃക്സാക്ഷികളായിരുന്നു. [8] പ്രതാപശാലിയും സ്തുത്യർഹനുമായ അല്ലാഹുവിൽ അവർ വിശ്വസിക്കുന്നു എന്നത് മാത്രമായിരുന്നു അവരുടെ (സത്യവിശ്വാസി കളുടെ) മേൽ അവർ (മർദ്ദകർ) ചുമത്തിയ കുറ്റം. [9] ആകാശങ്ങളുടെയും ഭൂമിയുടെയും മേൽ ആധിപത്യം ഉള്ളവനുമായ (അല്ലാഹുവിൽ). അല്ലാഹു എല്ലാകാര്യ ത്തിനും സാക്ഷിയാകുന്നു. [10] സത്യവിശ്വാസികളെയും സത്യവിശ്വാസിനികളെയും മർദ്ദിക്കുകയും, പിന്നീട് പശ്ചാത്തപിക്കാതിരിക്കുകയും ചെയ്തവരാരോ അവർക്കു നരകശിക്ഷയുണ്ട്. തീർച്ച. അവർക്ക് ചുട്ടുകരിക്കുന്ന ശിക്ഷയുണ്ട്. [11] വിശ്വസിക്കുകയും സൽകർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്തവരാരോ അവർക്ക് താഴ്ഭാഗത്തുകൂടി അരുവികൾ ഒഴുകുന്ന സ്വർഗ ത്തോപ്പുകളുണ്ട്; തീർച്ച. അതത്രെ വലിയ വിജയം. [12] തീർച്ചയായും നിന്റെ രക്ഷിതാവിന്റെ പിടുത്തം കഠിനമായത് തന്നെയാകുന്നു. [13] തീർച്ചയായും അവൻ തന്നെയാണ് ആദ്യമായി ഉണ്ടാക്കുന്നതും ആവർത്തിച്ച് ഉണ്ടാക്കുന്നതും. [14] അവൻ ഏറെ പൊറുക്കുന്നവനും ഏറെ സ്നേഹമുള്ളവനും, [15] സിംഹാസനത്തിന്റെ ഉടമയും,

മഹത്വമുള്ളവനും, [16] താൻ ഉദ്ദേശിക്കുന്നതെന്തോ അത് തികച്ചും പ്രാവർത്തികമാക്കുന്നവനുമാണ്. [17] ആ സൈന്യങ്ങളുടെ വർത്തമാനം നിനക്ക് വന്നുകിട്ടിയിരിക്കുന്നോ? [18] അഥവാ ഫിർഔന്റെയും ഥമൂദിന്റെയും (വർത്തമാനം). [19] അല്ല, സത്യനിഷേധികൾ നിഷേധിച്ചു തള്ളുന്നതിലാകുന്നു ഏർപെട്ടിട്ടുള്ളത്. [20] അല്ലാഹു അവരുടെ പിൻവശത്തുകൂടി (അവരെ) വലയം ചെയ്തുകൊണ്ടിരിക്കുന്നവനാകുന്നു. [21] അല്ല, അത് മഹത്വമേറിയ ഒരു ഖുർആനാകുന്നു. [22] സംരക്ഷിതമായ ഒരു ഫലകത്തിലാണ് അതുള്ളത്.

## 86. ത്വാരിഖ് (രാത്രിയിൽ വരുന്നത്)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] ആകാശം തന്നെയാണ, രാത്രിയിൽ വരുന്നതു തന്നെയാണ സത്യം. [2] രാത്രിയിൽ വരുന്നത് എന്നാൽ എന്താണെന്ന് നിനക്കറിയുമോ? [3] തുളച്ച് കയറുന്ന നക്ഷത്രമത്രെ അത്. [4] തന്റെ കാര്യത്തിൽ ഒരു മേൽനോട്ടക്കാരനുണ്ടായിക്കൊണ്ടല്ലാതെ യാതൊരാളുമില്ല. [5] എന്നാൽ മനുഷ്യൻ ചിന്തിച്ചു നോക്കട്ടെ താൻ എന്തിൽ നിന്നാണ് സൃഷ്ടിക്കപ്പെട്ടിരിക്കുന്നത് എന്ന് [6] തെറിച്ചു വീഴുന്ന ഒരു ദ്രാവകത്തിൽ നിന്നത്രെ അവൻ സൃഷ്ടിക്കപ്പെട്ടിരിക്കുന്നത്. [7] മുതുകെല്ലിനും, വാരിയെല്ലുകൾക്കുമിടയിൽ നിന്ന് അത് പുറത്തു വരുന്നു. [8] അവനെ (മനുഷ്യനെ) തിരിച്ചുകൊണ്ടു വരാൻ തീർച്ചയായും അവൻ (അല്ലാഹു) കഴിവുള്ളവനാകുന്നു. [9] രഹസ്യങ്ങൾ പരിശോധിക്കപ്പെടുന്ന ദിവസം [10] അപ്പോൾ അവന് (മനുഷ്യന്) യാതൊരു ശക്തിയോ, സഹായിയോ ഉണ്ടായിരിക്കുകയില്ല. [11] ആവർത്തിച്ച് മഴപെയ്യിക്കുന്ന

ആകാശത്തെക്കൊണ്ടും [12] സസ്യലതാദികൾ മുളപ്പിക്കുന്ന ഭൂമിയെക്കൊണ്ടും സത്യം. [13] തീർച്ചയായും ഇതു നിർണായകമായ ഒരു വാക്കാകുന്നു. [14] ഇതു തമാശയല്ല. [15] തീർച്ചയായും അവർ (വലിയ) തന്ത്രം പ്രയോഗിച്ചു കൊണ്ടിരിക്കും. [16] ഞാനും (വലിയ) തന്ത്രം പ്രയോഗിച്ചു കൊണ്ടിരിക്കും. [17] ആകയാൽ (നബിയേ,) നീ സത്യനിഷേധികൾക്ക് കാലതാമസം നൽകുക. അൽപസമയത്തേക്ക് അവർക്ക് താമസം നൽകിയേക്കുക.

## 87. അഅ്ലാ (അത്യുന്നതൻ)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] അത്യുന്നതനായ നിന്റെ രക്ഷിതാവിന്റെ നാമം പ്രകീർത്തിക്കുക. [2] സൃഷ്ടിക്കുകയും, സംവിധാനിക്കുകയും ചെയ്ത (രക്ഷിതാവിന്റെ) [3] വ്യവസ്ഥ നിർണയിച്ചു മാർഗദർശനം നൽകിയവനും, [4] മേച്ചിൽ പുറങ്ങൾ ഉൽപാദിപ്പിച്ചവനും [5] എന്നിട്ട് അതിനെ ഉണങ്ങിക്കരിഞ്ഞ ചവറാക്കി തീർത്തവനുമായ (രക്ഷിതാവിന്റെ നാമം) [6] നിനക്ക് നാം ഓതിത്തരാം. നീ മറന്നുപോകുകയില്ല. [7] അല്ലാഹു ഉദ്ദേശിച്ചതൊഴികെ. തീർച്ചയായും അവൻ പരസ്യമായതും, രഹസ്യമായിരിക്കുന്നതും അറിയുന്നു. [8] കൂടുതൽ എളുപ്പമുള്ളതിലേക്ക് നിനക്ക് നാം സൗകര്യമുണ്ടാക്കിത്തരുന്നതുമാണ്. [9] അതിനാൽ ഉപദേശം ഫലപ്പെടുന്നുവെങ്കിൽ നീ ഉപദേശിച്ചു കൊള്ളുക. [10] ഭയപ്പെടുന്നവർ ഉപദേശം സ്വീകരിച്ചു കൊള്ളുന്നതാണ്. [11] ഏറ്റവും നിർഭാഗ്യവാനായിട്ടുള്ളവൻ അതിനെ (ഉപദേശത്തെ) വിട്ടകന്നു പോകുന്നതാണ്. [12] വലിയ അഗ്നിയിൽ എരിയുന്നവനത്രെ അവൻ [13] പിന്നീട് അവൻ അതിൽ മരിക്കുകയില്ല.

ജീവിക്കുകയുമില്ല. [14] തീർച്ചയായും പരിശുദ്ധി നേടിയവർ വിജയം പ്രാപിച്ചു. [15] തന്റെ രക്ഷിതാവിന്റെ നാമം സ്മരിക്കുകയും എന്നിട്ട് നമസ്കരിക്കുകയും (ചെയ്തവൻ) [16] പക്ഷെ, നിങ്ങൾ ഐഹികജീവിതത്തിന്ന് കൂടുതൽ പ്രാധാന്യം നൽകുന്നു. [17] പരലോകമാകുന്നു ഏറ്റവും ഉത്തമവും നിലനിൽക്കുന്നതും. [18] തീർച്ചയായും ഇത് ആദ്യത്തെ ഏടുകളിൽ തന്നെയുണ്ട്. [19] അതായത് ഇബ്രാഹീമിന്റെയും മൂസായുടെയും ഏടുകളിൽ.

## 88. ഗാശിയഃ (മൂടുന്ന സംഭവം)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] (നബിയേ,) ആ മൂടുന്ന സംഭവത്തെ സംബന്ധിച്ച വർത്തമാനം നിനക്ക് വന്നുകിട്ടിയോ? [2] അന്നേ ദിവസം ചില മുഖങ്ങൾ താഴ്മകാണിക്കുന്നതും [3] പണിയെടുത്ത് ക്ഷീണിച്ചതുമായിരിക്കും. [4] ചൂടേറിയ അഗ്നിയിൽ അവ എരിയും. [5] ചുട്ടുതിളക്കുന്ന ഒരു ഉറവിൽ നിന്ന് അവർക്കു കുടിപ്പിക്കപ്പെടുന്നതാണ്. [6] ദ്വരീഇൽ നിന്നല്ലാതെ അവർക്ക് യാതൊരു ആഹാരവുമില്ല. [7] അത് പോഷണം നൽകുകയില്ല. വിശപ്പിന് ശമനമുണ്ടാക്കുകയുമില്ല. [8] ചില മുഖങ്ങൾ അന്നു തുടുത്തു മിനുത്തതായിരിക്കും. [9] അവയുടെ പ്രയത്നത്തെപ്പറ്റി തൃപ്തിയടഞ്ഞവയുമായിരിക്കും. [10] ഉന്നതമായ സ്വർഗത്തിൽ. [11] അവിടെ യാതൊരു നിരർഥകമായ വാക്കും അവർ കേൾക്കുകയില്ല. [12] അതിൽ ഒഴുകി കൊണ്ടിരിക്കുന്ന അരുവിയുണ്ട്. [13] അതിൽ ഉയർത്തിവെക്കപ്പെട്ട കട്ടിലുകളും, [14] തയ്യാറാക്കി വെക്കപ്പെട്ട കോപ്പകളും, [15] അണിയായി വെക്കപ്പെട്ട തലയണകളും, [16] വിരിച്ചുവെക്കപ്പെട്ട പരവതാനികളുമുണ്ട്. [17] ഒട്ടകത്തിന്റെ നേർക്ക് അവർ നോക്കുന്നില്ലേ? അത്

എങ്ങനെ സൃഷ്ടിക്കപ്പെട്ടിരിക്കുന്നു എന്ന്. [18] ആകാശ ത്തേക്ക് (അവര്‍ നോക്കുന്നില്ലേ?) അത് എങ്ങനെ ഉയര്‍ത്തപ്പെട്ടിരിക്കുന്നു എന്ന്. [19] പര്‍വ്വതങ്ങളിലേക്ക് (അവര്‍ നോക്കുന്നില്ലേ?) അവ എങ്ങനെ നാട്ടിനിര്‍ത്തപ്പെട്ടിരിക്കുന്നു വെന്ന്. [20] ഭൂമിയിലേക്ക് (അവര്‍ നോക്കുന്നില്ലേ?) അത് എങ്ങനെ പരത്തപ്പെട്ടിരിക്കുന്നു വെന്ന്. [21] അതിനാല്‍ (നബിയേ,) നീ ഉല്‍ബോധിപ്പിക്കുക. നീ ഒരു ഉല്‍ബോധകന്‍ മാത്രമാകുന്നു. [22] നീ അവരുടെ മേല്‍ അധികാരം ചെലുത്തേണ്ടവനല്ല. [23] പക്ഷെ, വല്ലവനും തിരിഞ്ഞുകളയുകയും, അവിശ്വസിക്കുകയും ചെയ്യുന്ന പക്ഷം [24] അല്ലാഹു അവനെ ഏറ്റവും വലിയ ശിക്ഷ ശിക്ഷിക്കുന്നതാണ്. [25] തീര്‍ച്ചയായും നമ്മുടെ അടുത്തേക്കാണ് അവരുടെ മടക്കം. [26] പിന്നീട്, തീര്‍ച്ചയായും നമ്മുടെ ബാധ്യതയാണ് അവരുടെ വിചാരണ.

## 89. ഫജ്ര്‍ (പ്രഭാതം)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്‍റെ നാമത്തില്‍

[1] പ്രഭാതം തന്നെയാണ സത്യം. [2] പത്തു രാത്രികള്‍ തന്നെയാണ സത്യം. [3] ഇരട്ടയും ഒറ്റയും തന്നെയാണ സത്യം [4] രാത്രി സഞ്ചരിച്ച് കൊണ്ടിരിക്കെ അത് തന്നെയാണ സത്യം. [5] അതില്‍ (മേല്‍ പറഞ്ഞവയില്‍) കാര്യബോധമുള്ളവന്ന് സത്യത്തിന് വകയുണ്ടോ? [6] ആദ് സമുദായത്തെ കൊണ്ട് നിന്‍റെ രക്ഷിതാവ് എന്തു ചെയ്തുവെന്ന് നീ കണ്ടില്ലേ? [7] അതായത് തൂണുകളുടെ ഉടമകളായ ഇറം ഗോത്രത്തെ കൊണ്ട്. [8] തത്തുല്യമായിട്ടൊന്ന് രാജ്യങ്ങളില്‍ സൃഷ്ടിക്കപ്പെട്ടി ട്ടില്ലാത്ത ഗോത്രം. [9] താഴ്‌വരയില്‍ പാറവെട്ടി

കെട്ടിടമുണ്ടാക്കിയവരായ ഥമൂദ് ഗോത്രത്തെക്കൊണ്ടും [10] ആണികളുടെ ആളായ ഫിർഔനെക്കൊണ്ടും. [11] നാടുകളിൽ അതിക്രമം പ്രവർത്തിക്കുകയും [12] അവിടെ കുഴപ്പം വർധിപ്പിക്കുകയും ചെയ്തവരാണവർ. [13] അതിനാൽ നിന്റെ രക്ഷിതാവ് അവരുടെ മേൽ ശിക്ഷയുടെ ചമ്മട്ടി വർഷിച്ചു. [14] തീർച്ചയായും നിന്റെ രക്ഷിതാവ് പതിയിരിക്കുന്ന സ്ഥാനത്തു തന്നെയുണ്ട്. [15] എന്നാൽ മനുഷ്യനെ അവന്റെ രക്ഷിതാവ് പരീക്ഷിക്കുകയും അങ്ങനെ അവനെ ആദരിക്കുകയും അവന് സൗഖ്യം നൽകുകയും ചെയ്താൽ അവൻ പറയും; എന്റെ രക്ഷിതാവ് എന്നെ ആദരിച്ചിരിക്കുന്നു എന്ന്. [16] എന്നാൽ അവനെ (മനുഷ്യനെ) അവൻ പരീക്ഷിക്കുകയും എന്നിട്ടവന്റെ ഉപജീവനം ഇടുങ്ങിയതാക്കുകയും ചെയ്താൽ അവൻ പറയും; എന്റെ രക്ഷിതാവ് എന്നെ അപമാനിച്ചിരിക്കുന്നു എന്ന്. [17] അല്ല, പക്ഷെ നിങ്ങൾ അനാഥയെ ആദരിക്കുന്നില്ല. [18] പാവപ്പെട്ടവന്റെ ആഹാരത്തിന് നിങ്ങൾ പ്രോത്സാഹനം നൽകുന്നുമില്ല. [19] അനന്തരാവകാശ സ്വത്ത് നിങ്ങൾ വാരിക്കൂട്ടി തിന്നുകയും ചെയ്യുന്നു. [20] ധനത്തെ നിങ്ങൾ അമിതമായ തോതിൽ സ്നേഹിക്കുകയും ചെയ്യുന്നു. [21] അല്ല, ഭൂമി പൊടിപൊടിയായി പൊടിക്കപ്പെടുകയും, [22] നിന്റെ രക്ഷിതാവും, അണിയണിയായി മലക്കുകളും വരുകയും, [23] അന്ന് നരകം കൊണ്ടുവരപ്പെടുകയും ചെയ്താൽ! അന്നേ ദിവസം മനുഷ്യന്ന് ഓർമ വരുന്നതാണ്. എവിടെനിന്നാണവന്ന് ഓർമ വരുന്നത്? [24] അവൻ പറയും. അയ്യോ, ഞാൻ എന്റെ ജീവിതത്തിനു വേണ്ടി മുൻകൂട്ടി (സൽകർമ്മങ്ങൾ) ചെയ്തുവെച്ചിരുന്നെങ്കിൽ എത്ര നന്നായിരുന്നേനെ! [25] അപ്പോൾ അന്നേ ദിവസം അല്ലാഹു ശിക്ഷിക്കുന്നപ്രകാരം ഒരാളും ശിക്ഷിക്കുകയില്ല. [26] അവൻ

പിടിച്ചു ബന്ധിക്കുന്നത് പോലെ ഒരാളും പിടിച്ചു ബന്ധിക്കുന്നതുമല്ല. [27] ഹേ; സമാധാനമടഞ്ഞ ആത്മാവേ, [28] നീ നിന്റെ രക്ഷിതാവിങ്കലേക്ക് തൃപ്തിപ്പെട്ടുകൊണ്ടും, തൃപ്തി ലഭിച്ചു കൊണ്ടും മടങ്ങിക്കൊള്ളുക. [29] എന്നിട്ട് എന്റെ അടിയാൻമാരുടെ കൂട്ടത്തിൽ പ്രവേശിച്ചു കൊള്ളുക. [30] എന്റെ സ്വർഗത്തിൽ പ്രവേശിച്ചു കൊള്ളുക.

## 90. ബലദ് (രാജ്യം)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] ഈ രാജ്യത്തെ (മക്കയെ) ക്കൊണ്ട് ഞാൻ സത്യം ചെയ്തു പറയുന്നു. [2] നീയാകട്ടെ ഈ രാജ്യത്തെ നിവാസിയാണ് താനും. [3] ജനയിതാവിനെയും, അവൻ ജനിപ്പിക്കുന്നതിനെയും തന്നെയാണ സത്യം. [4] തീർച്ചയായും മനുഷ്യനെ നാം സൃഷ്ടിച്ചിട്ടുള്ളത് ക്ലേശം സഹിക്കേണ്ട നിലയിലാകുന്നു. [5] അവനെ പിടികൂടാൻ ആർക്കും സാധിക്കുകയേ ഇല്ലെന്ന് അവൻ വിചാരിക്കുന്നുണ്ടോ? [6] അവൻ പറയുന്നു: ഞാൻ മേൽക്കുമേൽ പണം തുലച്ചിരിക്കുന്നു എന്ന്. [7] അവൻ വിചാരിക്കുന്നുണ്ടോ; അവനെ ആരും കണ്ടിട്ടില്ലെന്ന്? [8] അവന് നാം രണ്ട് കണ്ണുകൾ ഉണ്ടാക്കി കൊടുത്തിട്ടില്ലേ? [9] ഒരു നാവും രണ്ടു ചുണ്ടുകളും [10] തെളിഞ്ഞു നിൽക്കുന്ന രണ്ടു പാതകൾ അവന്നു നാം കാട്ടികൊടുക്കുകയും ചെയ്തിരിക്കുന്നു. [11] എന്നിട്ട് ആ മലമ്പാതയിൽ അവൻ തള്ളിക്കടന്നില്ല. [12] ആ മലമ്പാത എന്താണെന്ന് നിനക്കറിയാമോ? [13] ഒരു അടിമയെ മോചിപ്പിക്കുക. [14] അല്ലെങ്കിൽ പട്ടിണിയുള്ള നാളിൽ ഭക്ഷണം കൊടുക്കുക. [15] കുടുംബബന്ധമുള്ള അനാഥയ്ക്ക് [16] അല്ലെങ്കിൽ കടുത്ത ദാരിദ്ര്യമുള്ള സാധുവിന് [17] പുറമെ,

വിശ്വസിക്കുകയും, ക്ഷമ കൊണ്ടും കാരുണ്യം കൊണ്ടും പരസ്പരം ഉപദേശിക്കുകയും ചെയ്തവരുടെ കൂട്ടത്തിൽ അവൻ ആയിത്തീരുകയും ചെയ്യുക. [18] അങ്ങനെ ചെയ്യുന്നവരത്രെ വലതുപക്ഷക്കാർ. [19] നമ്മുടെ ദൃഷ്ടാന്തങ്ങൾ നിഷേധിച്ചവരാരോ അവരത്രെ ഇടതുപക്ഷത്തിന്റെ ആൾക്കാർ. [20] അവരുടെ മേൽ അടച്ചുമൂടിയ നരകാഗ്നിയുണ്ട്.

## 91. ശംസ് (സൂര്യൻ)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] സൂര്യനും അതിന്റെ പ്രഭയും തന്നെയാണ സത്യം. [2] ചന്ദ്രൻ തന്നെയാണ സത്യം; അത് അതിനെ തുടർന്ന് വരുമ്പോൾ. [3] പകലിനെ തന്നെയാണ സത്യം; അത് അതിനെ (സൂര്യനെ) പ്രത്യക്ഷപ്പെടുത്തുമ്പേൾ [4] രാത്രിയെ തന്നെയാണ സത്യം; അത് അതിനെ മൂടുമ്പോൾ. [5] ആകാശത്തെയും, അതിനെ സ്ഥാപിച്ച രീതിയെയും തന്നെയാണ സത്യം. [6] ഭൂമിയെയും, അതിനെ വിസ്തൃതമാക്കിയ രീതിയെയും തന്നെയാണ സത്യം. [7] മനുഷ്യാസ്തിത്വത്തെയും അതിനെ സംവിധാനിച്ച രീതിയെയും തന്നെയാണ സത്യം. [8] എന്നിട്ട് അതിന്ന് അതിന്റെ ദുഷ്ടതയും അതിന്റെ സൂക്ഷ്മതയും സംബന്ധിച്ച് അവൻ ബോധം നൽകുകയും ചെയ്തിരിക്കുന്നു. [9] തീർച്ചയായും അതിനെ (അസ്തിത്വത്തെ) പരിശുദ്ധമാക്കിയവൻ വിജയം കൈവരിച്ചു. [10] അതിനെ കളങ്കപ്പെടുത്തിയവൻ തീർച്ചയായും നിർഭാഗ്യമടയുകയും ചെയ്തു. [11] ഥമൂദ് ഗോത്രം അതിന്റെ ധിക്കാരം മൂലം (സത്യത്തെ) നിഷേധിച്ചു തള്ളുകയുണ്ടായി. [12] അവരുടെ കൂട്ടത്തിലെ

ഏറ്റവും ദുഷ്ടതയുള്ളവൻ ഒരുങ്ങി പുറപ്പെട്ട സന്ദർഭം. [13] അപ്പോൾ അല്ലാഹുവിന്റെ ദൂതൻ അവരോട് പറഞ്ഞു. അല്ലാഹുവിന്റെ ഒട്ടകത്തെയും അതിന്റെ വെള്ളം കുടിയും നിങ്ങൾ സൂക്ഷിക്കുക. [14] അപ്പോൾ അവർ അദ്ദേഹത്തെ നിഷേധിച്ചു തള്ളുകയും അതിനെ (ഒട്ടകത്തെ) അറുകൊല നടത്തുകയും ചെയ്തു. അപ്പോൾ അവരുടെ പാപം നിമിത്തം അവരുടെ രക്ഷിതാവ് അവർക്ക് സമൂല നാശം വരുത്തുകയും (അവർക്കെല്ലാം) അത് സമമാക്കുകയും ചെയ്തു. [15] അതിന്റെ അനന്തരഫലം അവൻ ഭയപ്പെട്ടിരുന്നുമില്ല.

## 92. ലൈൽ (രാത്രി)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] രാവിനെതന്നെയാണ സത്യം; അത് മൂടികൊണ്ടിരിക്കുമ്പോൾ [2] പകലിനെ തന്നെയാണ സത്യം ; അത് പ്രത്യക്ഷപ്പെടുമ്പോൾ [3] ആണിനെയും പെണ്ണിനെയും സൃഷ്ടിച്ച രീതിയെ തന്നെയാണ സത്യം; [4] തീർച്ചയായും നിങ്ങളുടെ പരിശ്രമം വിഭിന്ന രൂപത്തിലുള്ളതാകുന്നു. [5] എന്നാൽ ഏതൊരാൾ ദാനം നൽകുകയും, സൂക്ഷ്മത പാലിക്കുകയും [6] ഏറ്റവും ഉത്തമമായതിനെ സത്യപ്പെടുത്തുകയും ചെയ്തുവോ [7] അവന്നു നാം ഏറ്റവും എളുപ്പമായതിലേക്ക് സൗകര്യപ്പെടുത്തി കൊടുക്കുന്നതാണ്. [8] എന്നാൽ ആർ പിശുക്കു കാണിക്കുകയും, സ്വയം പര്യാപ്തത നടിക്കുകയും, [9] ഏറ്റവും ഉത്തമമായതിനെ നിഷേധിച്ചു തള്ളുകയും ചെയ്തുവോ [10] അവന്നു നാം ഏറ്റവും ഞെരുക്കമുള്ളതിലേക്ക് സൗകര്യമൊരുക്കികൊടുക്കുന്നതാണ്. [11] അവൻ നാശത്തിൽ പതിക്കുമ്പോൾ

അവന്റെ ധനം അവന്ന് പ്രയോജനപ്പെടുന്നതല്ല. [12] തീർച്ചയായും മാർഗദർശനം നമ്മുടെ ബാധ്യതയാകുന്നു. [13] തീർച്ചയായും നമുക്കുള്ളതാകുന്നു പരലോകവും ഇഹലോകവും. [14] അതിനാൽ ആളിക്കത്തിക്കൊണ്ടിരിക്കുന്ന അഗ്നിയെപ്പറ്റി ഞാൻ നിങ്ങൾക്ക് താക്കീത് നൽകിയിരിക്കുന്നു. [15] ഏറ്റവും ദുഷ്ടനായ വ്യക്തിയല്ലാതെ അതിൽ പ്രവേശിക്കുകയില്ല. [16] നിഷേധിച്ചു തള്ളുകയും, പിന്തിരിഞ്ഞു കളയുകയും ചെയ്ത(വ്യക്തി) [17] ഏറ്റവും സൂക്ഷ്മതയുള്ള വ്യക്തി അതിൽ നിന്ന് അകറ്റി നിർത്തപ്പെടുന്നതാണ്. [18] പരിശുദ്ധിനേടുവാനായി തന്റെ ധനം നൽകുന്ന (വ്യക്തി) [19] പ്രത്യുപകാരം നൽകപ്പെടേണ്ടതായ യാതൊരു അനുഗ്രഹവും അവന്റെ പക്കൽ ഒരാൾക്കുമില്ല. [20] തന്റെ അത്യുന്നതനായ രക്ഷിതാവിന്റെ പ്രീതി തേടുക എന്നതല്ലാതെ. [21] വഴിയെ അവൻ തൃപ്തിപ്പെടുന്നതാണ്.

## 93. ദ്വുഹാ (പൂർവാഹ്നം)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] പൂർവ്വാഹ്നം തന്നെയാണ സത്യം; [2] രാത്രി തന്നെയാണ സത്യം; അത് ശാന്തമാവുമ്പോൾ [3] (നബിയേ,) നിന്റെ രക്ഷിതാവ് നിന്നെ കൈവിട്ടിട്ടില്ല. വെറുത്തിട്ടുമില്ല. [4] തീർച്ചയായും പരലോകമാണ് നിനക്ക് ഇഹലോകത്തെക്കാൾ ഉത്തമമായിട്ടുള്ളത്. [5] വഴിയെ നിനക്ക് നിന്റെ രക്ഷിതാവ് (അനുഗ്രഹങ്ങൾ) നൽകുന്നതും അപ്പോൾ നീ തൃപ്തിപ്പെടുന്നതുമാണ്. [6] നിന്നെ അവൻ ഒരു അനാഥയായി കണ്ടെത്തുകയും, എന്നിട്ട് (നിനക്ക്) ആശ്രയം നൽകുകയും ചെയ്തില്ലേ? [7] നിന്നെ അവൻ വഴി അറിയാത്തവനായി കണ്ടെത്തുകയും

എന്നിട്ട് (നിനക്ക്) മാർഗദർശനം നൽകുകയും ചെയ്തിരിക്കുന്നു. [8] നിന്നെ അവൻ ദരിദ്രനായി കണ്ടെത്തുകയും എന്നിട്ട് അവൻ ഐശ്വര്യം നൽകുകയും ചെയ്തിരിക്കുന്നു. [9] എന്നിരിക്കെ അനാഥയെ നീ അടിച്ചമർത്തരുത് [10] ചോദിച്ച് വരുന്നവനെ നീ വിരട്ടി വിടുകയും ചെയ്യരുത്. [11] നിന്റെ രക്ഷിതാവിന്റെ അനുഗ്രഹത്തെ സംബന്ധിച്ച് നീ സംസാരിക്കുക.

## 94. ശർഹ് (വിശാലമാക്കൽ)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] നിനക്ക് നിന്റെ ഹൃദയം നാം വിശാലതയുള്ളതാക്കി തന്നില്ലേ? [2] നിന്നിൽ നിന്ന് നിന്റെ ആ ഭാരം നാം ഇറക്കിവെക്കുകയും ചെയ്തു. [3] നിന്റെ മുതുകിനെ ഞെരിച്ചു കളഞ്ഞതായ (ഭാരം) [4] നിനക്ക് നിന്റെ കീർത്തി നാം ഉയർത്തിത്തരികയും ചെയ്തിരിക്കുന്നു. [5] എന്നാൽ തീർച്ചയായും ഞെരുക്കത്തിന്റെ കൂടെ ഒരു എളുപ്പമുണ്ടായിരിക്കും. [6] തീർച്ചയായും ഞെരുക്കത്തിന്റെ കൂടെ ഒരു എളുപ്പമുണ്ടായിരിക്കും. [7] ആകയാൽ നിനക്ക് ഒഴിവ് കിട്ടിയാൽ നീ അദ്ധ്വാനിക്കുക. [8] നിന്റെ രക്ഷിതാവിലേക്ക് തന്നെ നിന്റെ ആഗ്രഹം സമർപ്പിക്കുകയും ചെയ്യുക.

## 95. തീൻ (അത്തി)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] അത്തിയും, ഒലീവും, [2] സീനാപർവ്വതവും, [3] നിർഭയത്വമുള്ള ഈ രാജ്യവും തന്നെയാണ സത്യം. [4] തീർച്ചയായും മനുഷ്യനെ നാം ഏറ്റവും നല്ല ഘടനയോടു കൂടി സൃഷ്ടിച്ചിരിക്കുന്നു. [5] പിന്നീട് അവനെ നാം

അധമരിൽ അധമനാക്കിത്തീർത്തു. [6] വിശ്വസിക്കുകയും സൽകർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്തവരൊഴികെ. എന്നാൽ അവർക്കാകട്ടെ മുറിഞ്ഞ് പോകാത്ത പ്രതിഫലമുണ്ടായിരിക്കും. [7] എന്നിരിക്കെ ഇതിന് ശേഷം പരലോകത്തെ പ്രതിഫല നടപടിയുടെ കാര്യത്തിൽ (നബിയേ,) നിന്നെ നിഷേധിച്ചു തള്ളാൻ എന്ത് ന്യായമാണുള്ളത്? [8] അല്ലാഹു വിധികർത്താക്കളിൽ വെച്ചു ഏറ്റവും വലിയ വിധികർത്താവല്ലയോ?

## 96. അലഖ് (ഭ്രൂണം)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] സൃഷ്ടിച്ചവനായ നിന്റെ രക്ഷിതാവിന്റെ നാമത്തിൽ വായിക്കുക. [2] മനുഷ്യനെ അവൻ ഭ്രൂണത്തിൽ നിന്ന് സൃഷ്ടിച്ചിരിക്കുന്നു. [3] നീ വായിക്കുക നിന്റെ രക്ഷിതാവ് ഏറ്റവും വലിയ ഔദാര്യവാനാകുന്നു. [4] പേന കൊണ്ട് പഠിപ്പിച്ചവൻ [5] മനുഷ്യന് അറിയാത്തത് അവൻ പഠിപ്പിച്ചിരിക്കുന്നു. [6] നിസ്സംശയം മനുഷ്യൻ ധിക്കാരിയായി തീരുന്നു. [7] തന്നെ സ്വയം പര്യാപ്തനായി കണ്ടതിനാൽ [8] തീർച്ചയായും നിന്റെ രക്ഷിതാവിലേക്കാണ് മടക്കം. [9] വിലക്കുന്നവനെ നീ കണ്ടുവോ? [10] ഒരു അടിയനെ, അവൻ നമസ്കരിച്ചാൽ. [11] അദ്ദേഹം സൻമാർഗത്തിലാണെങ്കിൽ, (ആ വിലക്കുന്നവന്റെ അവസ്ഥ എന്തായിരിക്കുമെന്ന്) നീ കണ്ടുവോ? [12] അഥവാ അദ്ദേഹം സൂക്ഷ്മത കൈ കൊള്ളാൻ കൽപിച്ചിരിക്കുകയാണെങ്കിൽ [13] അവൻ (ആ വിലക്കുന്നവൻ) നിഷേധിച്ചു തള്ളുകയും തിരിഞ്ഞുകളയുകയും ചെയ്തിരിക്കയാണെങ്കിൽ (അവന്റെ അവസ്ഥ എന്തായിരിക്കുമെന്ന്) നീ കണ്ടുവോ? [14] അവൻ മനസ്സിലാക്കിയിട്ടില്ലേ, അല്ലാഹു കാണുന്നു

ണ്ടെന്ന്? [15] നിസ്സംശയം. അവൻ വിരമിച്ചിട്ടില്ലെങ്കൽ നാം ആ കുടുമ പിടിച്ചു വലിക്കുക തന്നെ ചെയ്യും. [16] കള്ളം പറയുന്ന , പാപം ചെയ്യുന്ന കുടുമ. [17] എന്നിട്ട് അവൻ അവന്റെ സഭയിലുള്ളവരെ വിളിച്ചുകൊള്ളട്ടെ. [18] നാം സബാനിയ ത്തിനെ (ശിക്ഷ നടപ്പാക്കുന്ന മലക്കുകളെ) വിളിച്ചു കൊള്ളാം. [19] നിസ്സംശയം; നീ അവനെ അനുസരിച്ചു പോകരുത് , നീ പ്രണമിക്കുകയും സാമീപ്യം നേടുകയും ചെയ്യുക.

## 97. ഖദ്ർ (നിർണയം)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] തീർച്ചയായും നാം ഇതിനെ (ഖുർആനിനെ) നിർണയത്തിന്റെ രാത്രിയിൽ അവതരിപ്പിച്ചിരിക്കുന്നു. [2] നിർണയത്തിന്റെ രാത്രി എന്നാൽ എന്താണെന്ന് നിനക്കറിയാമോ? [3] നിർണയത്തിന്റെ രാത്രി ആയിരം മാസത്തെക്കാൾ ഉത്തമമാകുന്നു. [4] മലക്കുകളും ആത്മാവും അവരുടെ രക്ഷിതാവിന്റെ എല്ലാകാര്യത്തെ സംബന്ധി ച്ചുമുള്ള ഉത്തരവുമായി ആ രാത്രിയിൽ ഇറങ്ങി വരുന്നു. [5] പ്രഭാതോദയം വരെ അത് സമാധാനമത്രെ.

## 98. ബയ്യിനഃ (വ്യക്തമായ തെളിവ്)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] വേദക്കാരിലും ബഹുദൈവവിശ്വാസികളിലും പെട്ട സത്യനിഷേധികൾ വ്യക്തമായ തെളിവ് തങ്ങൾക്ക് കിട്ടുന്നത് വരെ (അവിശ്വാസത്തിൽ നിന്ന്) വേറിട്ട് പോരുന്നവരായിട്ടില്ല. [2] അതായത് പരിശുദ്ധി നൽകപ്പെട്ട ഏടുകൾ ഓതികേൾപിക്കുന്ന, അല്ലാഹുവിങ്കൽ നിന്നുള്ള

ഒരു ദൂതൻ (വരുന്നതു വരെ) [3] അവയിൽ (ഏടുകളിൽ) വക്രതയില്ലാത്ത രേഖകളാണുള്ളത്. [4] വേദം നൽകപ്പെട്ടവർ അവർക്ക് വ്യക്തമായ തെളിവ് വന്നുകിട്ടിയതിന് ശേഷമല്ലാതെ ഭിന്നിക്കുകയുണ്ടായിട്ടില്ല. [5] കീഴ്വണക്കം അല്ലാഹുവിന് മാത്രം ആക്കി കൊണ്ട് ഋജുമനസ്കരായ നിലയിൽ അവനെ ആരാധിക്കുവാനും, നമസ്കാരം നിലനിർത്തുവാനും സകാത്ത് നൽകുവാനും അല്ലാതെ അവരോട് കൽപിക്കപ്പെട്ടിട്ടില്ല. അതത്രെ വക്രതയില്ലാത്ത മതം [6] തീർച്ചയായും വേദക്കാരിലും ബഹുദൈവവിശ്വാസികളിലുംപെട്ട സത്യനിഷേധികൾ നരകാഗ്നിയിലാകുന്നു. അവരതിൽ നിത്യവാസികളായിരിക്കും. അക്കൂട്ടർ തന്നെയാകുന്നു സൃഷ്ടികളിൽ മോശപ്പെട്ടവർ. [7] തീർച്ചയായും വിശ്വസിക്കുകയും സൽകർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്തവരാരോ അവർ തന്നെയാകുന്നു സൃഷ്ടികളിൽ ഉത്തമർ. [8] അവർക്ക് അവരുടെ രക്ഷിതാവിങ്കലുള്ള പ്രതിഫലം താഴ്ഭാഗത്തുകൂടി അരുവികൾ ഒഴുകുന്ന, സ്ഥിരവാസത്തിനുള്ള സ്വർഗത്തോപ്പുകളാകുന്നു. അവരതിൽ നിത്യവാസികളായിരിക്കും; എന്നെന്നേക്കുമായിട്ട്. അല്ലാഹു അവരെ പറ്റി തൃപ്തിപ്പെട്ടിരിക്കുന്നു. അവർ അവനെ പറ്റിയും തൃപ്തിപ്പെട്ടിരിക്കുന്നു. ഏതൊരുവൻ തന്റെ രക്ഷിതാവിനെ ഭയപ്പെട്ടുവോ അവന്നുള്ളതാകുന്നു അത്.

## 99. സൽസല (പ്രകമ്പനം)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] ഭൂമി പ്രകമ്പനം കൊള്ളിക്കപ്പെട്ടാൽ - അതിന്റെ ഭയങ്കരമായ ആ പ്രകമ്പനം. [2] ഭൂമി അതിന്റെ ഭാരങ്ങൾ പുറം തള്ളുകയും, [3] അതിന് എന്തുപറ്റി എന്ന് മനുഷ്യൻ

പറയുകയും ചെയ്താൽ. [4] അന്നേ ദിവസം അത് (ഭൂമി) അതിന്റെ വർത്തമാനങ്ങൾ പറഞ്ഞറിയിക്കുന്നതാണ്. [5] നിന്റെ രക്ഷിതാവ് അതിന് ബോധനം നൽകിയത് നിമിത്തം. [6] അന്നേ ദിവസം മനുഷ്യർ പല സംഘങ്ങളായി പുറപ്പെടുന്നതാണ്. അവർക്ക് അവരുടെ കർമ്മങ്ങൾ കാണിക്കപ്പെടേണ്ടതിനായിട്ട്. [7] അപ്പോൾ ആർ ഒരു അണുവിന്റെ തൂക്കം നൻമചെയ്തിരുന്നുവോ അവനത് കാണും. [8] ആർ ഒരു അണുവിന്റെ തൂക്കം തിൻമ ചെയ്തിരുന്നുവോ അവൻ അതും കാണും.

## 100. ആദിയാത്ത് (ഓടുന്നവ)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] കിതച്ചു കൊണ്ട് ഓടുന്നവയും, [2] അങ്ങനെ (കുളമ്പ് കല്ലിൽ) ഉരസി തീപ്പൊരി പറപ്പിക്കുന്നവയും, [3] എന്നിട്ട് പ്രഭാതത്തിൽ ആക്രമണം നടത്തുന്നവയും, [4] അന്നേരത്ത് പൊടിപടലം ഇളക്കിവിട്ടവയും [5] അതിലൂടെ (ശത്രു) സംഘത്തിന്റെ നടുവിൽ പ്രവേശിച്ചവയും (കുതിരകൾ) തന്നെ സത്യം. [6] തീർച്ചയായും മനുഷ്യൻ തന്റെ രക്ഷിതാവിനോട് നന്ദികെട്ടവൻ തന്നെ. [7] തീർച്ചയായും അവൻ അതിന്ന് സാക്ഷ്യം വഹിക്കുന്നവനുമാകുന്നു. [8] തീർച്ചയായും അവൻ ധനത്തോടുള്ള സ്നേഹം കഠിനമായവനാകുന്നു. [9] എന്നാൽ അവൻ അറിയുന്നില്ലേ? ഖബ്റുകളിലുള്ളത് ഇളക്കിമറിച്ച് പുറത്ത് കൊണ്ട് വരപ്പെടുകയും, [10] ഹൃദയങ്ങളിലുള്ളത് വെളിക്ക് കൊണ്ടുവരപ്പെടുകയും ചെയ്താൽ, [11] തീർച്ചയായും അവരുടെ രക്ഷിതാവ് അന്നേ ദിവസം അവരെ പറ്റി സൂക്ഷ്മമായി അറിയുന്നവൻ തന്നെയാകുന്നു.

## 101. ഖാരിഅഃ (ഭയങ്കര സംഭവം)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] ഭയങ്കരമായ ആ സംഭവം. [2] ഭയങ്കരമായ സംഭവം എന്നാൽ എന്താകുന്നു? [3] ഭയങ്കരമായ സംഭവമെന്നാൽ എന്താണെന്ന് നിനക്കറിയുമോ? [4] മനുഷ്യൻമാർ ചിന്നിച്ചിതറിയ പാറ്റയെപ്പോലെ ആകുന്ന ദിവസം! [5] പർവ്വതങ്ങൾ കടഞ്ഞ ആട്ടിൻ രോമം പോലെയും [6] അപ്പോൾ ഏതൊരാളുടെ തുലാസുകൾ ഘനം തൂങ്ങിയോ [7] അവൻ സംതൃപ്തമായ ജീവിതത്തിലായിരിക്കും. [8] എന്നാൽ ഏതൊരാളുടെ തുലാസുകൾ തൂക്കം കുറഞ്ഞതായോ [9]അവന്റെ സങ്കേതം ഹാവിയഃ ആയിരിക്കും. [10] ഹാവിയഃ എന്നാൽ എന്താണെന്ന് നിനക്കറിയുമോ? [11] ചൂടേറിയ നരകാഗ്നിയത്രെ അത്.

## 102. തകാഥുർ (പെരുമ നടിക്കൽ)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] പരസ്പരം പെരുമനടിക്കുക എന്ന കാര്യം നിങ്ങളെ അശ്രദ്ധയിലാക്കിയിരിക്കുന്നു. [2] നിങ്ങൾ ശവകുടീരങ്ങൾ സന്ദർശിക്കുന്നത് വരേക്കും. [3] നിസ്സംശയം, നിങ്ങൾ വഴിയെ അറിഞ്ഞ് കൊള്ളും. [4] പിന്നെയും നിസ്സംശയം നിങ്ങൾ വഴിയെ അറിഞ്ഞ് കൊള്ളും. [5] നിസ്സംശയം, നിങ്ങൾ ദൃഢമായ അറിവ് അറിയുമായിരുന്നെങ്കിൽ [6] ജ്വലിക്കുന്ന നരകത്തെ നിങ്ങൾ കാണുക തന്നെ ചെയ്യും. [7] പിന്നെ തീർച്ചയായും നിങ്ങൾ അതിനെ ദൃഢമായും കണ്ണാൽ കാണുക തന്നെ ചെയ്യും. [8] പിന്നീട് ആ ദിവസത്തിൽ സുഖാനുഭവങ്ങളെ പറ്റി തീർച്ചയായും നിങ്ങൾ ചോദ്യം ചെയ്യപ്പെടുകതന്നെ ചെയ്യും.

## 103. അസ്വ്ർ (കാലം)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] കാലം തന്നെയാണ് സത്യം, [2] തീർച്ചയായും മനുഷ്യൻ നഷ്ടത്തിൽ തന്നെയാകുന്നു; [3] വിശ്വസിക്കുകയും സൽകർമ്മങ്ങൾ പ്രവർത്തിക്കുകയും, സത്യം കൈക്കൊള്ളാൻ അന്യോന്യം ഉപദേശിക്കുകയും ക്ഷമ കൈക്കൊള്ളാൻ അന്യോന്യം ഉപദേശിക്കുകയും ചെയ്തവരൊഴികെ.

## 104. ഹുമസഃ (കുത്തിപ്പറയുന്നവൻ)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] കുത്തുവാക്ക് പറയുന്നവനും അവഹേളിക്കുന്നവനുമായ ഏതൊരാൾക്കും നാശം. [2] അതായത് ധനം ശേഖരിക്കുകയും അത് എണ്ണിനോക്കിക്കൊണ്ടിരിക്കുകയും ചെയ്യുന്നവന്. [3] അവന്റെ ധനം അവന് ശാശ്വത ജീവിതം നൽകിയിരിക്കുന്നു എന്ന് അവൻ വിചാരിക്കുന്നു. [4] നിസ്സംശയം, അവൻ ഹുത്വമയിൽ എറിയപ്പെടുക തന്നെ ചെയ്യും. [5] ഹുത്വമ എന്നാൽ എന്താണെന്ന് നിനക്കറിയാമോ? [6] അത് അല്ലാഹുവിന്റെ ജ്വലിപ്പിക്കപ്പെട്ട അഗ്നിയാകുന്നു. [7] ഹൃദയങ്ങളിലേക്ക് കത്തിപ്പടരുന്നതായ [8] തീർച്ചയായും അത് അവരുടെ മേൽ അടച്ചുമൂടപ്പെടുന്നതായിരിക്കും. [9] നീട്ടിയുണ്ടാക്കപ്പെട്ട സ്തംഭങ്ങളിലായിക്കൊണ്ട്.

## 105. ഫീൽ (ആന)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] ആനക്കാരെക്കൊണ്ട് നിന്റെ രക്ഷിതാവ് പ്രവർത്തിച്ചത് എങ്ങനെ എന്ന് നീ കണ്ടില്ലേ? [2] അവരുടെ തന്ത്രം അവൻ പിഴവിലാക്കിയില്ലേ? [3] കൂട്ടംകൂട്ടമായിക്കൊണ്ടുള്ള പക്ഷികളെ അവരുടെ നേർക്ക് അവൻ അയക്കുകയും ചെയ്തു. [4] ചുട്ടുപഴുപ്പിച്ച കളിമൺ കല്ലുകൾകൊണ്ട് അവരെ എറിയുന്നതായ. [5] അങ്ങനെ അവൻ അവരെ തിന്നൊടുക്കപ്പെട്ട വൈക്കോൽ തുരുമ്പുപോലെയാക്കി.

## 106. ഖുറൈശ്

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] ഖുറൈശ് ഗോത്രത്തെ കൂട്ടിയിണക്കിയതിനാൽ. [2] ശൈത്യകാലത്തെയും ഉഷ്ണകാലത്തെയും യാത്രയുമായി അവരെ കൂട്ടിയിണക്കിയതിനാൽ, [3] ഈ ഭവനത്തിന്റെ രക്ഷിതാവിനെ അവർ ആരാധിച്ചുകൊള്ളട്ടെ. [4] അതായത് അവർക്ക് വിശപ്പിന്ന് ആഹാരം നൽകുകയും, ഭയത്തിന് പകരം സമാധാനം നൽകുകയും ചെയ്തവനെ.

## 107. മാഊൻ (പരോപകാര വസ്തുക്കൾ)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] മതത്തെ വ്യാജമാക്കുന്നവൻ ആരെന്ന് നീ കണ്ടുവോ? [2] അനാഥക്കുട്ടിയെ തള്ളിക്കളയുന്നവനത്രെ അത്. [3] പാവപ്പെട്ടവന്റെ ഭക്ഷണത്തിന്റെ കാര്യത്തിൽ പ്രോത്സാഹനം നടത്താതിരിക്കുകയും ചെയ്യുന്നവൻ.

[4] എന്നാൽ നമസ്കാരക്കാർക്കാകുന്നു നാശം. [5] തങ്ങളുടെ നമസ്കാരത്തെപ്പറ്റി ശ്രദ്ധയില്ലാത്തവരായ [6] ജനങ്ങളെ കാണിക്കാൻ വേണ്ടി പ്രവർത്തിക്കുന്നവരായ [7] പരോപകാര വസ്തുക്കൾ മുടക്കുന്നവരുമായ.

## 108. കൗഥർ (ധാരാളം)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] തീർച്ചയായും നിനക്ക് നാം ധാരാളം നേട്ടം നൽകിയിരിക്കുന്നു. [2] ആകയാൽ നീ നിന്റെ രക്ഷിതാവിന് വേണ്ടി നമസ്കരിക്കുകയും ബലിയർപ്പിക്കുകയും ചെയ്യുക. [3] തീർച്ചയായും നിന്നോട് വിദ്വേഷം വെച്ച് പുലർത്തുന്നവൻ തന്നെയാകുന്നു വാലറ്റവൻ (ഭാവിയില്ലാത്തവൻ).

## 109. കാഫിറൂൻ (സത്യനിഷേധികൾ)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] (നബിയേ,) പറയുക: അവിശ്വാസികളേ, [2] നിങ്ങൾ ആരാധിച്ചുവരുന്നതിനെ ഞാൻ ആരാധിക്കുന്നില്ല. [3] ഞാൻ ആരാധിച്ചുവരുന്നതിനെ നിങ്ങളും ആരാധിക്കുന്നവരല്ല. [4] നിങ്ങൾ ആരാധിച്ചുവന്നതിനെ ഞാൻ ആരാധിക്കാൻ പോകുന്നവനുമല്ല. [5] ഞാൻ ആരാധിച്ചു വരുന്നതിനെ നിങ്ങളും ആരാധിക്കാൻ പോകുന്നവരല്ല. [6] നിങ്ങൾക്ക് നിങ്ങളുടെ മതം. എനിക്ക് എന്റെ മതവും.

## 110. നസ്ർ (സഹായം)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] അല്ലാഹുവിന്റെ സഹായവും വിജയവും വന്നുകിട്ടിയാൽ. [2] ജനങ്ങൾ അല്ലാഹുവിന്റെ മതത്തിൽ കൂട്ടംകൂട്ടമായി പ്രവേശിക്കുന്നത് നീ കാണുകയും ചെയ്താൽ [3] നിന്റെ രക്ഷിതാവിനെ സ്തുതിക്കുന്നതോടൊപ്പം നീ അവനെ പ്രകീർത്തിക്കുകയും, നീ അവനോട് പാപമോചനം തേടുകയും ചെയ്യുക. തീർച്ചയായും അവൻ പശ്ചാത്താപം സ്വീകരിക്കുന്നവനാകുന്നു.

## 111. മസദ് (ഈത്തപ്പനനാര്)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] അബൂലഹബിന്റെ ഇരുകൈകളും നശിച്ചിരിക്കുന്നു. അവൻ നാശമടയുകയും ചെയ്തിരിക്കുന്നു. [2] അവന്റെ ധനമോ അവൻ സമ്പാദിച്ചുവെച്ചതോ അവനു ഉപകാരപ്പെട്ടില്ല. [3] തീജ്വാലകളുള്ള നരകാഗ്നിയിൽ അവൻ പ്രവേശിക്കുന്നതാണ്. [4] വിറകുചുമട്ടുകാരിയായ അവന്റെ ഭാര്യയും. [5] അവളുടെ കഴുത്തിൽ ഈന്തപ്പനനാരു കൊണ്ടുള്ള ഒരു കയറുണ്ടായിരിക്കും.

## 112. ഇഖ്ലാസ് (നിഷ്കളങ്കത)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] (നബിയേ,) പറയുക: കാര്യം അല്ലാഹു ഏകനാണ് എന്നതാകുന്നു. [2] അല്ലാഹു ഏവർക്കും ആശ്രയമായിട്ടുള്ളവനാകുന്നു. [3] അവൻ (ആർക്കും) ജൻമം നൽകിയിട്ടില്ല.

(ആരുടെയും സന്തതിയായി) ജനിച്ചിട്ടുമില്ല. [4] അവന്ന് തുല്യനായി ആരും ഇല്ലതാനും.

## 113. ഫലഖ് (പുലരി)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] പറയുക: പുലരിയുടെ രക്ഷിതാവിനോട് ഞാൻ ശരണം തേടുന്നു. [2] അവൻ സൃഷ്ടിച്ചുട്ടുള്ളവയുടെ കെടുതിയിൽ നിന്ന്. [3] ഇരുളടയുമ്പോഴുള്ള രാത്രിയുടെ കെടുതിയിൽനിന്നും. [4] കെട്ടുകളിൽ ഊതുന്ന സ്ത്രീകളുടെ കെടുതിയിൽനിന്നും [5] അസൂയാലു അസൂയപ്പെടുമ്പോൾ അവന്റെ കെടുതിയിൽനിന്നും.

## 114. നാസ് (ജനങ്ങൾ)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] പറയുക: മനുഷ്യരുടെ രക്ഷിതാവിനോട് ഞാൻ ശരണം തേടുന്നു. [2] മനുഷ്യരുടെ രാജാവിനോട്. [3] മനുഷ്യരുടെ ദൈവത്തോട്. [4] ദുർബോധനം നടത്തി പിൻമാറിക്കളയുന്നവരെക്കൊണ്ടുള്ള കെടുതിയിൽ നിന്ന്. [5] മനുഷ്യരുടെ ഹൃദയങ്ങളിൽ ദുർബോധനം നടത്തുന്നവർ. [6] മനുഷ്യരിലും ജിന്നുകളിലും പെട്ടവർ.

# പരിശുദ്ധ ഖുർആൻ പരിഭാഷ

ഖുർആൻ മാനവരാശിക്ക് ശുഭവാർത്തയും, ദൈവീക സാരോപ ദേശവും നല്കുന്ന പുസ്തകം. അത് ആത്മീയവും, ബൗദ്ധീകവുമായ സത്യാന്വേഷണതിന് അടിവരയിടുന്നു.

ഏതു പുസ്തകത്തിനും ഒരു ലക്ഷ്യമുണ്ട്. ഖുർആനിന്റെ ലക്ഷ്യം ദൈവത്തിന്റെ സൃഷ്ടിപദ്ധതിയെ സംബദ്ധിച്ച് മനുഷ്യനെ ബോധ്യ പ്പെടുത്തലാണ്. അതായത് ദൈവം എന്തിന് ലോകം സൃഷ്ടിച്ചു? എന്തിനാണവൻ മനുഷ്യനെ ഭൂമിയിൽ കുടിയിരുത്തിയത്? എന്താണ് ദൈവം മനുഷ്യന്റെ മരണപൂർവ്വ ജീവിതത്തിൽ നിന്ന് ആവശ്യപ്പെടുന്നത്? എന്താണ് മരണാനന്തരം അഭിമുഖീകരിക്കാൻ പോകുന്നത്? എന്നിത്യാദി ചോദ്യങ്ങൾക്കുള്ള ഉത്തരം മനുഷ്യനെ ബോധ്യപ്പെടുത്തുകയാണ് ഖുർആന്റെ ലക്ഷ്യം. അതുമൂലം മനുഷ്യനെ അവന്റെ മരണാനന്തര ജീവിതത്തിലേക്കുള്ള യാത്ര യിലുടനീളം ഖുർആൻ വഴി കാണിച്ച് കൂടെ നിൽക്കുന്നു.

ഖുർആനിന്റെ പ്രമേയം ദൈവസാമീപ്യം, സമാധാനം, ആത്മീ യത, സർവോപരി ജ്ഞാനോദയം പകരൽ എന്നിവയാണ്. അതിനു ഖുർആൻ 'തവസ്സും', 'തദബ്ബുർ', 'തഫക്കുർ' എന്നീ സങ്കേതങ്ങൾ ഉപയോഗിക്കുന്നു. പ്രപഞ്ചം അഖിലം പരന്നു കിടക്കുന്ന ദൈവത്തിന്റെ കുറിമാനങ്ങളെക്കുറിച്ച് ഉൾക്കാഴ്ച്ച യോടെ പഠനവും, മനനവും നടത്തുക എന്നതാണു അവകൊണ്ട് ഉദ്ദേശിക്കുന്നത്. ഈ ഒരു കാഴ്ച്ചപ്പാടോടെ മലയാളിക്ക് ഈ പരിഭാഷ സമർപ്പിക്കുന്നു.

ISBN 978-93-5179-131-7
9 789351 791317

GOODWORD
info@goodwordbooks.com
www.goodwordbooks.com